


ഇന്ത്യയുടെ രാജ്യരക്ഷയെ
കുറിച്ച്, ശ്രീ. വി. കെ.
കൃഷ്ണമേനോന്റെ ഉജ്ജ്വല
മായ ഒരു പഠനത്തോടുകൂടി

# ധർമ്മക്ഷേത്രേ....

# ധർമ്മക്ഷേത്രേ....

(രാജ്യരക്ഷാനിരീക്ഷണം)



വി. കെ. മാധവൻകുട്ടി

---

പ്രസാധകർ:

കറൻറ് ബുക്സ്, തൃശൂർ.

വില: 3—00




DHARMAKSHETHRE (NATIONAL DEFENCE SURVEY)

First Impression October 1964
Copies 1000
Price Rs. 3-00

by
V. K. MADHAVANKUTTY

Blocks: Sankar Blocks

Printed at: Current Printers, Trichur
Publishers: CURRENT BOOKS, TRICHUR

## വിഷയവിവരം





നമ്മുടെ ജവാന്മാർ സമരമുന്നണിയിൽ.



കോവർകഴുതകൾ പ്രിയപ്പെട്ട സുഹൃത്തുക്കളാണ്. നമ്മുടെ ജവാന്മാർക്ക് ഭക്ഷണവും വെള്ളവും എത്തിക്കുന്നതിന് അവ സഹായിക്കുന്നു.



ശത്രുവിന്റെ വെടിയുണ്ടയേററു മുറിവേററ ജവാനെ കൂട്ടുകാർ
വിമാനത്തിൽ കയററി സമതലത്തിലേയ്ക്കു അയയ്ക്കുന്നു.



17,000 അടി ഉയരത്തിൽ, മഞ്ഞുമൂടിയ മലകളിൽ
ജവാന്മാർ വിനോദത്തിലേർപ്പെട്ടിരിക്കുന്നു.



ശത്രുവിനാൽ വിമോചിപ്പിക്കപ്പെട്ട ഇന്ത്യൻ യുദ്ധത്തടവുകാർ
മാതൃഭൂമിയുടെ മണ്ണിൽ തിരിച്ചെത്തിയപ്പോൾ






ഗ്രന്ഥകർത്താവും 'ടൈംസ് ഓഫ് ഇന്ത്യ'യുടെ പ്രതിനിധിയും
ചുഷൂലിൽ.



ശത്രുവിന്റെ ചലനങ്ങൾ വീക്ഷിക്കുന്ന ഒരു സങ്കേതം.



ശത്രുവിന്റെ ചലനങ്ങളെ ഒളിഞ്ഞിരുന്നു നിരീക്ഷിക്കുന്ന മറ്റൊരു സങ്കേതം.

3

# CHINESE AGGRESSION IN EASTERN SECTOR



## 4
# ILLUSTRATION OF THE CLOMBO CONFERENCE PROPOSALS (Western Sector)



LEGEND

International Boundary

Line from which Chinese Forces will withdraw 20 km. according to the Colombo Conference Proposals

Line to the East of which Chinese Forces will remain according to the Colombo Conference Proposals



5

## ILLUSTRATION OF THE COLOMBO CONFERENCE PROPOSALS (Middle Sector)



LEGEND

International Boundary (The Line separating Chinese and Indian Forces on the 7th September 1962 was identical with the International Boundary between India and China) 

Line to the South and North of which Indian and Chinese Forces will remain according to the Colombo Conference proposals 

Remaining area arrangements regarding which are to be settled in future discussions according to the Colombo Conference proposals 



6

# ILLUSTRATION OF THE COLOMBO CONFERENCE PROPOSALS (Eastern Sector)



LEGEND

International Boundary (McMahon Line)
(The Line separating Chinese and Indian Forces on 7th September 1962 was identical with this International Boundary)

Line to the South and North of which Indian and Chinese Forces will remain according to the Colombo Conference proposals

Remaining areas, arrangements regarding which are to be settled in future discussion according to the Colombo Conference proposals

# ആമുഖം

നമുക്ക് ചൈനയെ അപ്പാടെ വിഴുങ്ങാൻ കഴിയുകയില്ലെന്നതുപോലെതന്നെ, ചൈനയ്ക്ക് നമ്മെയും വിഴുങ്ങാൻ കഴിയുകയില്ലെന്ന്, ഞാൻ ഇതിനുമുമ്പ് പറഞ്ഞിട്ടുള്ളപോലെ ഇപ്പോഴും പറയുകയാണ്. വെറുമൊരു സംഘട്ടനംകൊണ്ട് ഒരു യുദ്ധമായിത്തീരുന്നില്ല. പ്രാരംഭഘട്ടത്തിലെ അപജയങ്ങൾ ഒരു യുദ്ധത്തിന്റെ പരാജയമായിത്തീരുന്നില്ല. വിദേശ ആക്രമണത്തിന്റെമുമ്പിൽ ഇന്നാട്ടിലെ ജനങ്ങൾ മുട്ടുകുത്തിയിട്ടില്ല; ഭാവിയിൽ അങ്ങിനെ ചെയ്യുന്നതുമല്ല. മുമ്പ് ഇന്നാട്ടിൽ സാമ്രാജ്യങ്ങളുണ്ടായിരുന്നിട്ടുണ്ട്; മുമ്പ് ആക്രമണങ്ങളുമുണ്ടായിരുന്നിട്ടുണ്ട്. ബ്രിട്ടീഷ് സാമ്രാജ്യത്തിൽ സൂര്യാസ്തമനമില്ലെന്ന ഒരു ചൊല്ലുണ്ടായിരുന്നു. എന്നാൽ ആ സാമ്രാജ്യത്തിന് ഭാവിയിൽ ഇങ്ങിനെ അവകാശപ്പെടാൻ കഴിയുന്നതല്ല!

ഇന്ത്യൻ യൂണിയൻ പ്രദേശങ്ങളും ചൈനയുടേതായി കാണിച്ചുകൊണ്ട്, രാജ്യാതിർത്തി കൂട്ടിക്കാണിച്ചുകൊണ്ടുള്ള ചൈനയുടെ ഭൂപടങ്ങളെക്കുറിച്ചുള്ള നമ്മുടെ ചോദ്യങ്ങൾക്ക് 1954–55ൽ ചൈന പറഞ്ഞത്, അവ പഴയ ഭൂപടങ്ങളാണെന്നും, അവ തിരുത്തുന്നതാണെന്നുമാണ്. എന്നാൽ 1958ൽ ചൈന ഇന്ത്യൻ പ്രദേശത്തിന്റെമേൽ അവകാശവാദങ്ങൾ ഉന്നയിക്കാൻ തുടങ്ങി. എന്തുകൊണ്ട് ഇത്തരം അവകാശങ്ങൾ അതിനുമുമ്പ് കൊണ്ടുവരികയും ഇന്ത്യയുമായി എന്തെങ്കിലും ചില ഏർപ്പാടുകളുണ്ടാക്കുകയും ചെയ്തില്ലെന്ന് നാം ചോദിച്ചപ്പോൾ, സത്യസന്ധതയുള്ള ഒരു രാജ്യതന്ത്രജ്ഞന്റെ കാര്യമിരിക്കട്ടെ, ലോകത്തിലെ മഹാനായ യാതൊരു രാജ്യതന്ത്രജ്ഞനും നിരക്കാത്തതായ ഒരു സ്വരത്തിൽ ചൈന പ്രധാനമന്ത്രി പറഞ്ഞു: "ഈ അവകാശങ്ങൾ ഉന്നയിക്കാനുള്ള സമയമായെന്ന് ഞങ്ങൾക്ക് തോന്നിയിരുന്നില്ല" എന്ന്. വഞ്ചനാപരമായ പ്രവൃത്തികളിൽ ഏർപ്പെടാനുള്ള അവരുടെ ശേഷി, ഇപ്പോഴത്തെപോലെ പ്രസ്പഷ്ടമായിരു

ന്നില്ലാ എന്നു് എന്നുമാത്രമാണിതിനർത്ഥം. അങ്ങിനെ 1958ൽ ചൈനാ അവകാശങ്ങൾ ഉന്നയിക്കുകയും കത്തിടപാടുകളിൽ ഭീഷണികൾ നല്കിയെന്നമാത്രമല്ല, യഥാർത്ഥത്തിൽ നമ്മുടെ ഭൂപ്രദേശത്തേക്കു് അതിക്രമിച്ചു കടന്നു് പ്രവൃത്തിരൂപത്തിലും നമ്മെ ഭീഷണിപ്പെടുത്താൻ തുടങ്ങി.

നമ്മളിൽ ചിലരെ, നമ്മുടെ ഒതുക്കമുള്ള ഭാഷയും സ്വഭാവവും കാരണവും, ഒരു പക്ഷെ, അവസരോചിതമായ കാര്യങ്ങളെ സംബന്ധിച്ചിടത്തോളം നമുക്കു് ഭിന്നമായ വീക്ഷണഗതിയുള്ള കാരണവും ചിലപ്പോൾ കുറ്റപ്പെടുത്താറുണ്ടു്. അന്താരാഷ്ട്രീയ കാര്യങ്ങൾ കൈകാര്യം ചെയ്യുമ്പോൾ, എത്രകണ്ടു് ഉച്ചത്തിൽ ശബ്ദിച്ചിട്ടാലും അത്രയും ഉച്ചത്തിൽ അതു ചെയ്യുന്നതു് ബുദ്ധിപൂർവ്വകമായിരിക്കയില്ല. എന്നാൽ നല്ല അയൽക്കാരായി സ്വാതന്ത്ര്യത്തെ ബഹുമാനിച്ചു കഴിയണമെന്ന നമ്മുടെ പരസ്പരപ്രതിജ്ഞകൾ പാലിക്കാമെന്നേറ്റിട്ടുള്ള ഒരു അയൽരാജ്യത്തിന്റെ പ്രവൃത്തിയായിരുന്നില്ലാ ചൈനയുടേതെന്നു്, നാം ചൈനയോടു് പറയാതിരുന്നിട്ടില്ല.

ചൈന അതിന്റെ ബാദ്ധ്യതകൾ അവഗണിച്ചപ്പോൾ, പോർച്ചുഗലിന്റെ കാര്യത്തിൽ പോലും നാം ചെയ്തിട്ടുള്ളതുപോലെ, നമുക്കു് സ്വീകരിക്കാവുന്ന നയതന്ത്രപരമായ സകല മാർഗ്ഗങ്ങളും നാം ശ്രമിച്ചുനോക്കി. പോർച്ചുഗലുമായി കൂടിയാലോചനകൾ നടത്തിയും സംസാരിച്ചും, കത്തിടപാടുകൾ നടത്തിയും നാം 17 കൊല്ലം കാത്തിരുന്നു. ഗോവ ഭാരതത്തിന്റെ ഒരു ഭാഗമായിരുന്നിട്ടുകൂടി, മുൻ ഉപാധികളൊന്നും കൂടാതെ ചർച്ചകൾ നടത്താൻ നാം ഒരുക്കമാണെന്നു് നാം, പോർച്ചുഗലിനോടു പറഞ്ഞു. വൈഷമ്യപൂർണ്ണമായിത്തോന്നിയിരുന്ന ആ പ്രശ്നത്തിനു സമാധാനകരമായ ഒരു പരിഹാരമുണ്ടാക്കാൻ നാം കിണഞ്ഞു ശ്രമിച്ചു. നയതന്ത്രപരമായ സകല സരണികളും ശ്രമങ്ങളും പരാജയപ്പെടുകയാണുണ്ടായതു്. ഭാരതത്തെ പോർച്ചുഗലിന്റെ ഒരു ഭാഗമായി കണക്കാക്കാൻ പോർച്ചുഗൽ പിന്നേയും ശാഠ്യം പിടിക്കയായി

ആണു. അപ്പുറം, അതങ്ങനെയല്ലെന്നു കാണിച്ചുകൊടുക്കുകയല്ലാതെ നമുക്കു് മറ്റൊരു പോംവഴിയുമുണ്ടായിരുന്നില്ല. ഇതു പോലെ, മറ്റെല്ലാ മാർഗ്ഗങ്ങളും പരാജയപ്പെട്ടപ്പോൾ, നമ്മുടെ രാജ്യത്തിന്റെ പരമാധികാരം ഉയർത്തിപ്പിടിയ്ക്കാൻ നാം ചൈനക്കെതിരെ ഉറച്ചുനില്ക്കാൻതുടങ്ങി.

ചൈനയുമായി ഒരു യുദ്ധത്തിലേർപ്പെട്ടിരിക്കയല്ലാ, നാം. എന്നാൽ ഇന്ത്യയുടെ പല ഭാഗങ്ങളിലായി ചൈനക്കാരുടെ നുഴഞ്ഞുകയറ്റം ഇടയ്ക്കിടെ നടക്കാറുണ്ടു്. നമ്മുടെ ഭൂപ്രദേശത്തിന്റെ പല ഭാഗങ്ങളിലും അവർ നിലയുറപ്പിച്ചിട്ടുണ്ടു്.

നമ്മുടെ വടക്കൻ അതിർത്തി ഉടനീളം, പൂർവ്വാചാരപ്രകാരമുള്ളതും ചരിത്രപരമായതും ആണെന്നതിനുപുറമെ ഉടമ്പടികൾ മുഖേനയും നൂറ്റാണ്ടുകളായി പരക്കെയുള്ള ഭരണാധികാരപരിധികൾവഴിയും പാവനമായിത്തീർന്നിട്ടുള്ളതുമാണു്. ഗണ്യമായ പ്രാധാന്യമുള്ള കാര്യങ്ങളാണിവ.

അവരുടെ നുഴഞ്ഞുകയറ്റങ്ങൾക്കെതിരായി നാം ആദ്യം പ്രതിഷേധിച്ചപ്പോൾ, തങ്ങൾ അവിടെയെങ്ങും ഇല്ലെന്നാണു് ആദ്യം ചൈനക്കാർ പറഞ്ഞതു്. നമ്മുടെ രാജ്യത്തു പട്ടാളക്കാരെക്കൊണ്ടുനിറച്ച് മറ്റൊരു ആക്രമണകാരി, ആക്രമണം നടത്തിയതായി നാം ആരോപിച്ചപ്പോൾ പറഞ്ഞതു് തങ്ങൾ അവിടെയൊന്നും ഇല്ലെന്നാണു്! അങ്ങോട്ടു് കയറിയിട്ടു് ഇടങ്ങി അവകാശം ഉറപ്പിയ്ക്കാൻ ശ്രമിക്കുകയായിരുന്ന ചൈനക്കാർ! രാഷ്ട്രങ്ങൾക്കിടയ്ക്കു ന്യായയുക്തമോ നീതീകരിയ്ക്കാവുന്നതോ, അനുവദനീയമോ ആയ ഒരു നടപടിയല്ലാ ഇതു്. ഇപ്പോൾ ചൈനാക്കാർ വാദിക്കുന്നതു്, ഈ പ്രദേശങ്ങളിലെ ജനങ്ങൾ, കലാപരമായി, ഭാരതത്തിന്റെ ഇതരഭാഗങ്ങളിലുള്ളവരിൽനിന്നും ഭിന്നമാണെന്നാണു്. യഥാർത്ഥത്തിൽ ലഡാക്കിലെ ജനങ്ങൾക്കു കലാപരമായോ മതതത്തിലോ ചൈനക്കാരുമായി ഒട്ടുംതന്നെ സാദൃശ്യമില്ല. ഇങ്ങനെ കാപട്യംനിറഞ്ഞ വിവിധ വാദഗതികൾ ഉന്നയിക്കപ്പെടുകയുണ്ടായി.

കിഴക്കൻഭാഗത്തു് മക്‌മഹോൻ രേഖയും, ഇന്ത്യയുടെ ഭാഗമായി അതിർത്തി കാണിക്കുന്ന പ്രദേശവും ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ ഫലമാണെന്നു് അവർ പറഞ്ഞു; പറഞ്ഞുകൊണ്ടിരിക്കുന്നുമുണ്ടു്. ബ്രിട്ടീഷ് സാമ്രാജ്യത്വം നല്ലതും ചീത്തയും ആയ പല കാര്യങ്ങളും ചെയ്തിട്ടുണ്ടാകാം. ഏതാനും കമ്പിവേലികൾ പണിയുകയും അതിർത്തികൾ വേർതിരിക്കുകയും അടയാളപ്പെടുത്തുകയും ചെയ്തിട്ടുണ്ടാവാം. എന്നാൽ നമ്മുടെ 'ഒസ്യത്തു്' ബ്രിട്ടീഷ് സാമ്രാജ്യത്തിൽനിന്നാണെങ്കിൽ, ചൈനക്കാരുടെ ഒസ്യത്തു് മഞ്ചുവാഴ്ചയിൽനിന്നും അവരുടെ പൂർവ്വികന്മാരിൽനിന്നുമാണു്. ഏതെങ്കിലും, രാജാവോ, ചക്രവർത്തിയോ, സാഹസിക പരാക്രമിയോ, ഒരു സാറോ, (Czar) ഉദ്യോഗസ്ഥന്മാരോ, ഏതെങ്കിലും ഒരു കാലത്തു് ഒരു സംശയവും ഇല്ലാത്തതായ വളരെ കുറച്ചു് അതിർത്തികളേ ലോകത്തിലുള്ളൂ. ഒരു റോസാപുഷ്പത്തിന്റെ വാസന, അതിനിട്ടുകൊടുത്തിട്ടുള്ള പേരും അതു വാസനയില്ലാത്തതാണെന്ന കാരണത്താൽ പരിഗണിക്കുകയോ ആസ്വദിക്കാതിരിക്കുകയോ ചെയ്യാൻ നിവൃത്തിയില്ലാത്തതുപോലെതന്നെ, മേൽപറഞ്ഞ കാരണങ്ങൾകൊണ്ടു് ഈ അതിർത്തികളെ നമുക്കു് അവഗണിക്കാൻ നിവൃത്തിയില്ല. ബ്രിട്ടീഷുകാർ വിദേശപ്രദേശം കൂട്ടിച്ചേർത്തുകൊണ്ടു് നമുക്കു് ഒരു അതിർത്തിയുണ്ടാക്കിത്തന്നുവെന്നും, ചൈനയിൽനിന്നും തിബത്തിൽനിന്നും അവർ കുറെ പിടിച്ചടക്കിയെന്നുമുള്ള ആശയം ചരിത്രപരമായി തെറ്റാണു്. അതു തികച്ചും വിപരീതമാണു്.

പത്തൊമ്പതും ഇരുപതും നൂറ്റാണ്ടുകളിൽ, ചൈന പ്രതിഷേധം പോകട്ടെ പിറുപിറുക്കൽപോലും കൂടാതെ ചരിത്രപരമായ അതിർത്തികൾ സ്വീകരിച്ചുകൊണ്ടു്, ഈ അതിർത്തികൾ അംഗീകരിച്ചിട്ടുള്ളതാണു്. ഈ അടുത്ത കാലത്താണു്, പടിഞ്ഞാറൻഭാഗത്തു് അവർ കൂടുതൽ കൂടുതൽ ചോദിക്കാൻ തുടങ്ങിയതു്. പിന്നീടു്, ചൈനക്കാർ കൈവശമാക്കിയ പ്രദേശത്തിൽ ഏതാണ്ടു് 4000 ചതുരശ്രമൈൽ പ്രദേശത്തിന്മേൽ നമുക്കുള്ള

അവകാശം, നമ്മുടെ ശക്തിയുടെ പരിധിയ്ക്കുള്ളിൽ നിന്നുകൊണ്ട് എതിർത്തുകാട്ടാൻ തുടങ്ങി. ഒരു യുദ്ധം തുടങ്ങാനുള്ള നിലയിലായിരുന്നില്ല നാം. സംഘട്ടനങ്ങൾക്കും ഏറ്റുമുട്ടലുകൾക്കും നാം തയ്യാറായിരുന്നില്ല. അതിർത്തിയുടെ കിഴക്കൻഭാഗത്ത്, നമ്മുടെ പട്ടാളവുമായി ഒരു സംഘട്ടനത്തിനുശേഷം, രണ്ടു മൂന്നു കൊല്ലം മുമ്പ് ചൈനക്കാർ കൈവശമാക്കിയ ലോംഗ്ജു എന്ന ഗ്രാമമൊഴിച്ചാൽ മറ്റൊരിടത്തും അവർ അതിക്രമിച്ചു കടക്കുകയുണ്ടായില്ല. അതുകൊണ്ടു വൈപുല്യവും ധാർഷ്ട്യമായ അവകാശവാദങ്ങൾ അവർ ഉന്നയിച്ചിരുന്നുവെങ്കിലും, അവരുടെ ഭൂപടങ്ങൾ തെറ്റായിരിക്കുകയും ആ തെറ്റുകൾ തിരുത്താതിരിക്കുകയും ചെയ്തിരുന്നുവെങ്കിലും നമ്മുടെ പ്രദേശങ്ങൾ കൈവശമാക്കാനും വൻതോതിൽ സൈനികാക്രമണം നടത്താനും അവർ ഉദ്ദേശിച്ചിരുന്നുവെന്നു കരുതാൻ നമുക്കു യാതൊരു കാരണവുമുണ്ടായിരുന്നില്ല. ഈ പ്രദേശത്ത് അങ്ങിനെ ചെയ്യാനുള്ള യാതൊരു ആഗ്രഹവും അവർ കാണിച്ചിരുന്നില്ല. അവർ മക്മഹോൻരേഖ അംഗീകരിച്ചിട്ടുള്ളതായി പറയുകയും ചെയ്തു.

കരസേനയിൽ 125 ഡിവിഷനുകളോ അതിൽ കൂടുതലോ അടങ്ങിയതും, ലോകത്തിൽ മൂന്നാംസ്ഥാനമുള്ള വ്യോമസേനയോടുകൂടിയതുമായ ഒരു സാമ്രാജ്യമാണവരുടേത്. ചൈനയിൽ സംഘട്ടനത്തിനു ആവശ്യമുള്ള വിഭവങ്ങൾ വൻതോതിൽ ഗവർമ്മേണ്ടിന്റെ കൈവശമുണ്ട്. എന്തെന്നാൽ ഈ വിഭവങ്ങളിൽ വലിയൊരു ഭാഗം അവിടത്തെ ജനങ്ങൾക്കു അനുഭവിയ്ക്കാൻ ലഭിക്കുന്നില്ല നേഫയിൽ, മുമ്പ് ഒരിയ്ക്കലും ചൈന അവകാശങ്ങളും ഉന്നയിച്ചിരുന്നില്ല. ചൈനാ പട്ടാളക്കാരുണ്ടായിരുന്നില്ല അവിടെ. ഹിമാലയ ചെരുവുകളിൽ നമ്മുടെ ഭാഗത്ത് ഒരിടത്തും ചൈനക്കാരുടെ അധികാരത്തിന്റെ ഒരു ലക്ഷണവുമുണ്ടായിരുന്നില്ല.

1959ൽ നമ്മുടെ ഭാഗത്ത് ചൈനാപട്ടാളക്കാരുണ്ടായിരുന്നില്ല. എന്നാൽ അവർ അവരുടെ അന്യായമായ അവകാശ

ങ്ങൾ ഉന്നയിച്ചുകൊണ്ടിരുന്നു. ആ ദിവസത്തിനുമുമ്പ് ബ്രിട്ടീഷുകാരോ നാമോ, — ബ്രിട്ടീഷുകാർ നമ്മളെക്കാൾ എത്രയോ കുറച്ച് — ഈ പ്രദേശങ്ങളിലേക്ക് ഭരണപരമായ കൈകാര്യം എന്നു പറയപ്പെടുന്നത് നടത്തുന്ന കാര്യത്തിൽ വളരെയധികമൊന്നും ചെയ്തിട്ടില്ല. എത്രയായാലും നമ്മുടെ അതിർത്തികളിൽ, നഗരങ്ങളിലേതുപോലെ ഇടതിങ്ങിപ്പാർക്കാത്ത, ആൾപ്പാർപ്പില്ലാത്ത പ്രദേശങ്ങളുണ്ട്. 1959ൽ ചൈനാ കയ്യേറ്റം തലപൊക്കാൻ തുടങ്ങിയപ്പോഴാം നാം മുൻകരുതലുകൾ എടുക്കാൻ തുടങ്ങി. ലോംഗ്ജു തിരിച്ചുപിടിക്കാൻ നാം ശ്രമിച്ചില്ലെങ്കിലും, ഒരു അതിർത്തി സ്ഥിതിഗതി കൈകാര്യം ചെയ്യാൻ വേണ്ടത്ര സുശക്തവും, നമ്മുടെ വിഭവമാർഗ്ഗങ്ങൾക്കനുസരണമായതുമായ സൈനികത്താവളങ്ങൾ നാം സ്ഥാപിക്കുകയുണ്ടായി.

1962 ഒക്ടോബർ 20-ാംനു- ചൈന അതിർത്തികടന്ന് ഉള്ളിലേക്കു നീങ്ങിയപ്പോൾ, ആക്രമണകാരിയെ പുറംതള്ളുന്നതിനുള്ള സ്വന്തം അവകാശം സ്ഥാപിക്കാനായി ബലം പ്രയോഗിക്കുകയല്ലാതെ മറ്റു പോംവഴിയൊന്നും ഈ രാജ്യത്തിനില്ലാതായി. പാർലിമെൻറും രാഷ്ട്രവും നിശ്ചയമായും പ്രതിജ്ഞചെയ്തിട്ടുള്ളതും ആവർത്തിച്ചാവശ്യപ്പെട്ടിട്ടുള്ളതും ഇതുതന്നെയായിരുന്നു. “നാം തയ്യാറാകുന്നതുവരെ എന്തുകൊണ്ട് നാം കാത്തിരുന്നില്ല” എന്ന്, സൗകര്യംപോലെ ചിലർ ഇപ്പോൾ ചോദിക്കുന്നുണ്ട്. നാം തയ്യാറാകുന്നതുവരെ നാം കാത്തിരുന്നുവെങ്കിൽ, “അവർ കടന്നു വന്നപ്പോൾതന്നെ നാം എന്തുകൊണ്ട് അവരെ തള്ളിപ്പുറത്താക്കിയില്ല” എന്ന്, രാജ്യം ചോദിക്കുമായിരുന്നു; ആ ചോദ്യത്തിന് ന്യായവുമുണ്ടാകുമായിരുന്നു. ഒരു വിദേശരാജ്യം അതിന്റെ സൗഹാർദ്ദരാഹിത്യം പ്രകടമാക്കിയശേഷം നമ്മുടെ ഭൂപ്രദേശം കടന്നാക്രമിക്കുന്ന സന്ദർഭങ്ങളുണ്ടാകുമ്പോൾ, നാം സുശക്തമായാലുംശരി ദുർബ്ബലമായാലുംശരി, നമുക്ക് മറ്റൊരു കാര്യമേ ചെയ്യാനുള്ളുവെന്നുള്ള കാര്യം ആർക്കും നിഷേധിക്കാനാവില്ല.

നമ്മെക്കാളും കൂടുതൽ ശക്തിയുള്ള രാജ്യങ്ങളും, കൂടുതൽ സംഘടിതമായ രാജ്യങ്ങളും, നമ്മെക്കാളും ഒരു യുദ്ധത്തിനു കൂടുതൽ സന്നദ്ധമായ രാജ്യങ്ങളുംപോലും, ആകസ്മികമായ, വൻതോതിലുള്ള ആക്രമണങ്ങളും കാരണം തുടക്കത്തിൽ അപജയങ്ങളും അനുഭവിക്കുകയും ചെയ്യുക മാത്രമല്ല, അറിയിപ്പില്ലാതെയുള്ള യുദ്ധങ്ങളിൽ പരാജയപ്പെടുകയും ചെയ്തിട്ടുണ്ടു്. ഹിററ്ലറുടെ മുമ്പിൽ ബ്രിട്ടനും ഫ്രാൻസിനും, മററു വലിയ രാജ്യങ്ങൾക്കും ഈ അനുഭവമാണു് ഉണ്ടായിട്ടുള്ളതു്. ആരംഭത്തിൽ ഈ രാജ്യങ്ങൾക്കു് അപജയങ്ങളും ഉണ്ടായി. ഒരു സമരമോ ഏതാനും സമരങ്ങളോ തന്നെയോ സംബന്ധിച്ച ഒരു യുദ്ധമായിരുന്നില്ല; യുദ്ധത്തിനു് ഒരു അറുതി വരുത്തുന്നില്ല. എങ്കിലും ഒരു ഗവർമ്മെന്റിന്റെ അനേകം തെററുകളും ഒരു ചരിത്രമായിരുന്നില്ല. നമുക്കു് എതിരായി അസംഖ്യം ആളുകളും ഉണ്ടായിരുന്നതു് തുടക്കത്തിൽ വിജയകരമായിരിക്കാം. എന്നാൽ ഈ നാട്ടിൽ സ്വാതന്ത്ര്യപ്രേമികളായവർ ഉള്ള കാലത്തോളം, നമുക്കു് ഒരു ജനാധിപത്യവ്യവസ്ഥിതിയും ഒരു നാഗരികതയും ഉണ്ടായിരിക്കുകയും, നമ്മുടെ അഭിമാനവും അന്തസ്സും കാത്തുരക്ഷിക്കണമെന്നാഗ്രഹിക്കുകയും ചെയ്യുന്ന കാലത്തോളം ഏതൊരു വിദേശശക്തിയും നമ്മുടെ പ്രദേശം കൈവശമാക്കിവെക്കുന്നതു് നാം ഒരിക്കലും അനുവദിക്കുന്നതല്ല.

ലഡാക്കിലും നേഫായിലും നാം ഉറപ്പിച്ചിരുന്ന നിലകളെ അവർ വളഞ്ഞു. നമ്മുടെ ഭടന്മാർ സമരംചെയ്തു. ശത്രുപക്ഷത്തിനു വമ്പിച്ച നാശങ്ങളും വരുത്തിവെച്ചു. നമുക്കും നഷ്ടങ്ങളും ഉണ്ടാകാതിരുന്നില്ല. ഇതു് ദുഃഖം. ക്രമേണ നാം പുറകോട്ടുമാറി. വിഷമസന്ധികളായ മലമ്പ്രദേശങ്ങളിൽ അയയ്ക്കപ്പെടുന്ന വമ്പിച്ച ശക്തി നമ്മെ പുറകോട്ടുതള്ളി. മുന്നണിസ്ഥാനങ്ങളിൽ നില്ക്കാൻ കഴിയാതെ വന്നപ്പോൾ നാം കൂടുതൽ കൂടുതൽ പുറകോട്ടുമാറി പ്രതിരോധനിലകളുറപ്പിച്ചു.

“അവസാനത്തെ ആൾവരെ അവസാനത്തെ ആയുധംവരെ” സമരം ചെയ്യുക എന്നു പറയപ്പെടുന്നതു് നമ്മുടെ ഗവ

മ്മേണ്ടിന്റെ ഒരു നയമായിരുന്നില്ല; ഒരിയ്ക്കലും അങ്ങനെ നയമായിരിക്കുകയുമില്ല. ഒരു മഹനീയ കൃത്യമാണെന്ന തെററിദ്ധാരണയോടെ ആത്മഹത്യ ചെയ്യുക എന്നതല്ലാ ഒരു സൈന്യത്തിന്റെ ചുമതല; ചെറുക്കുകയും, കഴിയുന്നത്ര കഠിനമായി യുദ്ധം ചെയ്യുകയും ആയിരിക്കണം. വെറും മഹത്വത്തിനുവേണ്ടിമാത്രം ഭടന്മാരെ ബലികഴിയ്ക്കാനുള്ള അവകാശം ലോകത്തിലെ ഒരു രാജ്യത്തിനുമില്ല.

അതുകൊണ്ടു്, ഈ സ്ഥലങ്ങളിലെല്ലാം നമ്മുടെ ഭടന്മാർ ഓരോ ഇഞ്ചു് ഭൂമിക്കും വേണ്ടി സമരം ചെയ്തു. ഓരോ നിലയിലും ഉറച്ചുനില്ക്കാൻ കഴിയാതെ വന്നപ്പോൾ, എതിർപക്ഷത്തിനു് ഏററവും അധികം നാശനഷ്ടങ്ങൾ വരുത്തിക്കൊണ്ടു് നമ്മുടെ ഭടന്മാർ മററു സ്ഥാനങ്ങളിലേക്കു പിന്മാറി. എതിർപക്ഷത്തിന്റെ മുന്നേററം തടയാൻ ഇങ്ങിനെ യത്നം ചെയ്തുകൊണ്ടിരുന്നു. ഏതാനും ദിവസങ്ങൾക്കുള്ളിൽ മക്മഹോൻ രേഖയും അതുപോലുള്ള സകലതും ചൈനക്കാർ കാററിലെറിഞ്ഞുകളഞ്ഞു. അവർ, ഏതൊക്കെവിധത്തിലും ഭാരതത്തിന്റെ ഒരു നദിയായ നാംകാച്ചു നദിയുടെ ഈ വക്കത്തെത്തി. ഇതിനു മുമ്പുതന്നെ, അവർ ധോളാ താവളം വളഞ്ഞപ്പോൾതന്നെ, അവർ നാംകാച്ചു നദി കടക്കുകയും നമ്മുടെ പാലങ്ങൾ തകർത്തു കളയുകയും ചെയ്തിരുന്നു.

സമരത്തിന്റെ വെല്ലുവിളികൾ നമ്മുടെ ജനങ്ങൾ സ്വീകരിക്കുകയും, അചഞ്ചലമായ ധൈര്യത്തോടും വാശിയോടുംകൂടി പോരാടുകയും ചെയ്തു. നമ്മുടെ ഭടന്മാരെ കൂടുതൽ കൂടുതൽ പിൻതള്ളിത്തുടങ്ങി. എന്തെങ്കിലും ഒരു സ്ഥാനത്തു് കൂടുതൽ യുദ്ധം ചെയ്യുന്നതുകൊണ്ടു് പ്രയോജനമൊന്നുമില്ലെന്നു കണ്ടപ്പോൾ നമ്മുടെ സൈനികഘടകങ്ങൾ അങ്ങിങ്ങായി ഒററതിരിയപ്പെട്ടു. അങ്ങിനെയാണു് ആയിരക്കണക്കിനു് നമ്മുടെ ഭടന്മാർക്കു് ജീവഹാനി നേരിട്ടുവെന്ന കഥകളുണ്ടായതു്. എന്തെങ്കിലും ഒരു സമയത്തു് നിർത്തിയിരുന്ന ഭടന്മാരേക്കാൾ എത്രയോ ആയിരം കൂടുതൽ ഭടന്മാർക്കു് ജീവഹാനി നേരിട്ടതായുള്ള കഥ

കം. ഈ കഥകളെല്ലാം അതിശയോക്തി കലർന്നവയായിരുന്നു. ഈ സൈനികപ്രവർത്തനങ്ങളുടെ സ്വഭാവംകാരണം ഗവർമ്മെന്റിനുതന്നെയോ ജനങ്ങൾക്കോ വേണ്ടത്ര വിവരം കിട്ടാത്തതുകാരണമോ, ആഭ്യന്തരവും വിദേശീയവുമായ പ്രചാരവേലകാരണമോ, ഉണ്ടായ റിപ്പോർട്ടുകളിൽ പറഞ്ഞിരുന്നതിലും എത്രയോ കുറച്ചു മാത്രമാണ്, ആകെ മൃതിയടഞ്ഞവരുടെ എണ്ണം!

വൻതോതിൽ ചൈനാ ഭടന്മാരുടെ ഘടകങ്ങൾ നമ്മുടെ പ്രദേശത്തേക്കു പ്രവഹിക്കാൻ തുടങ്ങി. നേരിട്ട് ആക്രമിച്ചു കയറി ഏറ്റുമുട്ടുക എന്നതായിരുന്നില്ല അവരുടെ സമരതന്ത്രം. നേരിട്ടുള്ള യുദ്ധത്തിൽ ഭാരതസൈന്യം ശത്രുവിനെ നാമാവശേഷമാക്കുമായിരുന്നു; അങ്ങിനെ ചെയ്തിട്ടുമുണ്ട്. എന്നാൽ, അവർ, നമ്മുടെ സ്ഥാനങ്ങളുടെ പിന്നിലൂടെ വളയുകയാണ് ചെയ്തതു്. അങ്ങിനെ ചെയ്യാൻ അവർക്കു കഴിയും. കാരണം നാനാഭാഗങ്ങളിലും വിട്ടയക്കാൻ വേണ്ടത്ര ചെറുതും വലുതുമായ നിരവധി സൈനികഘടകങ്ങൾ അവർക്കുണ്ട്. സൈനികരുടെ വമ്പിച്ച ഈ ഇരമ്പിക്കയറ്റം നമ്മുടെ ഭടന്മാരുടെനേരെ തുടർന്നു. നാം കാത്തുരക്ഷിക്കുന്ന അവസാനത്തെ സ്ഥാനങ്ങൾവരെ, അവർ നമ്മെ പുറകോട്ടു തള്ളിനീക്കി. കുറച്ചു ദിവസങ്ങൾക്കുശേഷം അവർ നമ്മെ വളഞ്ഞു. അതായിരിക്കണം, ഏറ്റവും ശക്തിയോടെ ചെറുത്തുനിന്ന സേലായിലെ സ്ഥാനങ്ങളിൽ ഉറച്ചു നില്ക്കാൻ നമുക്കു കഴിയാതെവന്നതു്. ചൈനാക്കാർ അങ്ങിനെ ബോംഡിലായിലേക്കു കയറി.

ഗുരുതരമായ അപജയങ്ങൾ നമുക്ക് നേരിട്ടു. ഇതിനുമുമ്പിൽ, ഈ ആക്രമണത്തിന്റെ വെല്ലുവിളി, മറ്റൊരു രാജ്യത്തിനും അസൂയ തോന്നിക്കുംവിധം, ഇന്നാട്ടിലെ ജനങ്ങൾ സ്വീകരിച്ചു. രാജ്യംമുഴുവൻ ഒരൊറ്റ ആളെന്ന നിലയിലാണ് അവർ ഒരുങ്ങിയതു്. ഇത്തരം കാര്യങ്ങളെപ്പറ്റി കൂടുതൽ അറിവുണ്ടെന്നു കരുതുന്ന ചില ജനങ്ങളുടെ മനസ്സുകളിൽ പ്രീണിപ്പിക്കലിന്റെ ഒരു ലാഞ്ഛനയുണ്ടായിരുന്നിരിക്കാം. എന്നാൽ നമ്മുടെ ബുദ്ധ

ജനങ്ങളുടെ ഇടയിൽ മനോവീര്യം സൃഷ്ടിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. മനോവീര്യം അവർക്കുണ്ടായിരുന്നു. അന്നോ, ഇന്നോ, നമ്മുടെ സൈന്യത്തിന്നിടയ്ക്കും മനോവീര്യത്തിന്റെ അഭാവമുണ്ടായിരുന്നില്ല. അങ്ങിനെയല്ലെങ്കിൽ ഏററവും ദുർഘടംപിടിച്ച സാഹചര്യങ്ങളിൽ 17,000 അടി മുകളിൽ അവർ എന്തിന് സമരംചെയ്തു? അതുമാത്രമോ, പിൻമാററത്തിനുശേഷം മലമ്പ്രദേശങ്ങളിൽ ഒററതിരിഞ്ഞുപോയ അവർ സ്വന്തം വീടുകളിലേക്ക് പോകുകയോ മറുഭാഗം ചേരുകയോ ചെയ്തിട്ടില്ല. അവർ, തങ്ങളുടെ സൈനികഘടകങ്ങളിൽ സ്വമനസ്സാലെ തിരിച്ചുവന്നു.

നാം വളരെ വിഷമകരമായ ഒരു നിലയിലാണ്. എന്തെന്നാൽ, ഈ വിശാലമായ ഭൂഖണ്ഡത്തിന്റെ മറുഭാഗത്ത് ചൈനായാണ്. ഇപ്പുറം, ഭാരതത്തേക്കാൾ കൂടുതൽ ചൈനയ്ക്കാണ് ഹിമാലയത്തിന്റെ സംരക്ഷണം ലഭിക്കുന്നത്. ഇത് അവർക്ക് ഇപ്പുറം ഒരു സമരപരിശീലനസ്ഥാനവും ഒരു മാർഗ്ഗവും ആയിത്തീർന്നിരിക്കുകയാണ്. അതേസമയം നമുക്ക് ആ ചൈനയെ തടയുവാനുള്ള ഒരു പ്രതിബന്ധം ഇല്ലാതായിത്തീരുക മാത്രമല്ല, നമ്മുടെ സമരശേഷിക്ക് ഒരു തടസ്സമായിത്തീരുകയുംകൂടിയാണു ചെയ്തിരിക്കുന്നത്. അതുകൊണ്ട് കരമാർഗ്ഗമായോ, ആകാശമാർഗ്ഗമായോ, കടൽമാർഗ്ഗമായോ ആയിക്കൊള്ളട്ടെ, ഏതുതരത്തിലുമുള്ള ആയുധങ്ങൾ ഉപയോഗിച്ചിട്ടുള്ളതും ആയിക്കൊള്ളട്ടെ, നമുക്ക് സ്വയം സുശക്തമായിത്തീരേണ്ടതുതന്നെയുണ്ട്.

നമുക്ക് ഇനി എന്തു ചെയ്യാൻ കഴിയും? എന്ന് ജനങ്ങൾ ചോദിക്കുമ്പോൾ നമ്മുടെ രാജ്യത്തിനുവേണ്ടി നാം മരിക്കും എന്നുമാത്രം പറഞ്ഞാൽ പോരാ. എന്തെന്നാൽ നമ്മുടെ ജനങ്ങൾ നമ്മുടെ നാടിനുവേണ്ടി, നല്ലപോലെ, കഴിയുന്നതും സുഖസമ്പൂർണ്ണരായി ജീവിക്കണമെന്നതാണ് നമ്മുടെ അഭിലാഷം. ജനങ്ങളെ ഇളക്കുന്ന വിസ്മയാവഹമായ ചില കാര്യങ്ങളുണ്ട്. ഈ കാര്യങ്ങളിൽ ചിലവ വെറും വിസ്മയാവഹങ്ങൾ മാത്രമല്ല, ഏതൊരു ശ്രമത്തിനും പ്രേരണക്കും പിൻബലം നല്കുന്നതായ

വികാരങ്ങളെയാണ് അവ പ്രതിനിധീകരിക്കുന്നതു്. എന്നാൽ വികാരങ്ങളിളക്കം മററും ഉണ്ടാകുമ്പോഴും ഒരു കാര്യം ധരിക്കേണ്ടതുണ്ടു്. അതായതു് അവക്കു് ഒരു അടിസ്ഥാനമുണ്ടു്; അടിസ്ഥാനം ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യും. പ്രശ്നങ്ങളുടെ പൂർണ്ണമായ ഒരു ധാരണ ഉണ്ടായിരിക്കണം. അങ്ങിനെയായാൽ അവയെക്കുറിച്ചു നമ്മുടെ മനസ്സുകളിൽ യാതൊരു സംശയവും ഉണ്ടായിക്കൊണ്ടിരിക്കുന്നതല്ല.

മഹത്തായ നമ്മുടെ മാതൃഭൂമിയുടെ സ്വാതന്ത്ര്യം നമ്മുടെ ജനങ്ങളുടെ നന്മയ്ക്കായി കാത്തുരക്ഷിക്കാൻ യാതൊരു ത്യാഗവും അധികമല്ല. ഒരു കാര്യം അസന്ദിഗ്ദ്ധമായിത്തന്നെ ഞാൻ പറഞ്ഞുകൊള്ളട്ടെ. അതായതു് നമ്മുടെ നേതാക്കന്മാർ പ്രതിജ്ഞകൾ ചെയ്യുന്നതോ, അവരിൽനിന്നും പ്രതിജ്ഞകൾ പ്രതീക്ഷിക്കുന്നതോ തെററായിരിക്കും. അപജയങ്ങളോ വിഷമങ്ങളോ ഉണ്ടായിരിക്കുന്നതല്ലെന്നും വിജയം നമ്മെ കാത്തിരിക്കുകയാണെന്നുമുള്ള പ്രതിജ്ഞകൾ ഒരിക്കലും കൊടുക്കാൻ പാടില്ല. പ്രവൃത്തിയിൽ ത്യാഗമനസ്ഥിതിയും തികഞ്ഞ ആത്മാർപ്പണബോധത്തോടുകൂടിയുള്ള സേവനവും ആവശ്യപ്പെടുകമാത്രമേ ചെയ്യാവൂ. മററുകാര്യങ്ങളെല്ലാം ഇവയിൽനിന്നും ഉണ്ടാകുന്നതാണു്. നേർവഴിക്കുള്ളതും എത്ര ഞെരുക്കമുണ്ടായാലും ഉറച്ചുള്ളതും ആയ നമ്മുടെ പ്രയത്നങ്ങൾ വേണ്ടതുണ്ടെങ്കിൽ ഇവ സ്വയം വന്നുചേരുന്നതാണു്.

ഈ രാജ്യം നിലനില്ക്കുന്നില്ലെങ്കിൽ നമ്മളിൽ ആരും നിലനില്ക്കുന്നതല്ല. ഇത്രയും ഞാൻ ഓർമ്മിപ്പിച്ചുകൊള്ളട്ടെ.

—വി. കെ. കൃഷ്ണമേനോൻ.

# നിണമണിഞ്ഞ കാല്പാടുകൾ

ലഡാക്കിലും നേഫയിലും ഇന്നു് സമരഭേരി നിലച്ചിരിക്കുന്നു. അതു നാം ഏറ്റെടുത്ത പ്രവൃത്തികളിൽനിന്നും വിരമിക്കണമെന്നതിന്റെ സൂചനയല്ല. അലസതയ്ക്കുള്ള അവസരവുമല്ല. ഈ യുദ്ധം 'വേണ്ടവിധം' അവസാനിപ്പിച്ചില്ലെങ്കിൽ ചരിത്രത്തിലെ ഏററവും നിസ്സാരമായ യുദ്ധമായി അതു കണക്കാക്കപ്പെടും. കാരണം, ഓരോ സംഭവവികാസത്തിലും ഒരേയൊരു കാര്യം വ്യക്തമാക്കപ്പെടുന്നു: ശത്രുവിനെ തുരത്താഞ്ഞാൽ സമാധാനം സ്ഥാപിയ്ക്കാൻ സാദ്ധ്യമല്ല—ഇവിടേയും ലോകത്തിലും.

കൊല്ലം ഒന്നു കഴിഞ്ഞു. അജയ്യമെന്നു കരുതിയിരുന്ന ഹിമാലയൻ പർവ്വതനിരകളിൽ, യുദ്ധത്തിന്റെ തീജ്വാലകണ്ടു. നൂററാണ്ടുകളോളം പഴക്കംചെന്ന സൗഹൃദ്ബന്ധം വേർപെടുത്തുന്നതിനുള്ള നാന്ദി കുറിയ്ക്കപ്പെട്ടു. ലോകത്തിലെ രണ്ടു ഭീമാകാരന്മാരായ രാഷ്ട്രങ്ങൾ അന്യോന്യം തോക്കുകൾ ചൂണ്ടി. നാം വിലകൊള്ളുന്നവയെല്ലാം വലിച്ചെറിയേണ്ടിവരുമെന്നുതോന്നി. ചിലർ അങ്ങിനെ ധരിപ്പിക്കുകയുംചെയ്തു.

ഈ രണ്ടു യുദ്ധരംഗങ്ങളും സന്ദർശിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായി ഒരു പത്രപ്രവർത്തകനെന്നനിലയ്ക്കു്. നേഫയും ലഡാക്കും ഈ യുദ്ധത്തിലെ രണ്ടു മുഖങ്ങളാണു്. അവ നമുക്കു പഠിപ്പിച്ച പാഠങ്ങളും വേറെയാണു് എന്നാലും കുറെയൊക്കെ സമ്മതിക്കാം. എന്നാൽ ഈ രണ്ടു രംഗങ്ങളിലും നമുക്കുവേണ്ടി പൊരുതിയവർ പഠിപ്പിക്കുന്ന, മനസ്സിലാക്കുന്ന പാഠം ഒന്നാണു്. ശത്രുവിന്റെ വെടിയുണ്ടകളിൽ ജിഹ്വകളുണ്ടായിരുന്നു; ഷെല്ലുകളിൽ വാഗ്ധാനങ്ങളും. ദിവസങ്ങളോളം നീണ്ടുനിന്ന ഏററുമുട്ടലുകളിൽ പുസ്തകങ്ങൾതന്നെയും. കാഠിന്യങ്ങളിൽനിന്നു് ഉടലെടുത്തതാണീ പാഠ

ങ്ങൾ. നമ്മുടെ സഹോദരന്മാരും കുട്ടികളും മണ്ണോടുചേർന്ന് പഠിപ്പിച്ച ധീര സാഹസിക പാഠങ്ങൾ. ഇവ വേണ്ടവിധം മനസ്സിലാക്കിയാലേ വിജയം നമ്മുടെ കൈകളിലിരിക്കുകയുള്ളൂ. മരിച്ചുപോയ ധീരഭടന്മാർ വിസ്മൃതികളാക്കി തരംതാഴ്ത്തപ്പെടാതിരിക്കുകയുള്ളൂ. കാലാവസ്ഥയുടെ നീക്കങ്ങളോ, സമ്പദ്‌വ്യവസ്ഥയുടെ മാററങ്ങളോ ഈ പാഠങ്ങളെ ബാധിക്കുന്നില്ല.

എന്താണ് ആ പാഠം എന്നല്ലേ? സ്വാതന്ത്ര്യം എന്നതു പിടിച്ചു പററാനും പിന്നീട് മറക്കാനും ഉള്ള ഒന്നല്ല എന്നതു തന്നെ. അതു കൊയ്ത്തുകഴിഞ്ഞ വയൽ ഉഴുകുന്നപോലെ, വിശപ്പുനായ എടീകാരത്തിനു തരക്കാൻ കൊടുക്കുന്നപോലെ, വ്യായാമം ചെയ്ത മാംസപേശികൾക്കു ശക്തികൊടുക്കുന്നപോലെ അവശ്യം അപരിഹാര്യമായ ഒന്നാണ്.

ഈ പാഠങ്ങൾ പലതും ഇതിനകം കവിതവഴിയായും ലേഖനങ്ങൾവഴിയായും ലോകത്തിന്റെ നാലുഭാഗങ്ങളിലും എത്തിച്ചു. ശത്രുവിന്റെ ക്രൂരതയെ എടുത്തുകാട്ടി, അവ വിയർപ്പിലും മഷിയിലും എഴുതിക്കഴിഞ്ഞു. ചില കഥകൾ രക്തത്തിലും കുറിക്കപ്പെട്ടു. യുദ്ധരംഗത്തിൽവെച്ച് എഴുതപ്പെട്ട കഥകൾ ലോകം കണക്കിലെടുത്തില്ലായിരിക്കാം. അവ ഓർമ്മിക്കപ്പെട്ടില്ലായിരിക്കാം. പക്ഷെ ഈ രണ്ടു യുദ്ധരംഗങ്ങൾ സന്ദർശിച്ച ഒരു പത്രപ്രവർത്തകനെന്നനിലക്ക് ഞാൻ അഭിമാനപൂർവ്വം പറയട്ടെ, നമ്മുടെ ഭടന്മാർ ഇവിടെ ചെയ്തതു് മറക്കുവാൻ കഴിയില്ല—ആർക്കും, ഒരിക്കലും. അവർ ചെയ്തതു് അല്പമെങ്കിലും പറയാൻ കഴിഞ്ഞാൽ, കുറച്ചെങ്കിലും അവർ ഏർപ്പെടുന്ന, ഏർപ്പെട്ടിരുന്ന കൃത്യങ്ങളിൽ ഭാഗഭാക്കായി എന്നു് എനിക്കു് അഭിമാനിക്കാമായിരുന്നു; ഏതാദർശത്തിനുവേണ്ടി ഇവരുടെ കൂട്ടുകാർ മരിച്ചുവോ, എന്തിനുവേണ്ടി ഇവർ പടപൊരുതുന്നുവോ—ഇവരുടെ രണ്ടുപേരുടേയും സ്നേഹത്തിനു പാത്രമായേക്കാമായിരുന്നു. ഇനി ഏററവും അഭികാമ്യമാണു് ആ സ്നേഹം.

ഈ രണ്ടു യുദ്ധരംഗത്തിലും നമ്മുടെ ജവാന്മാർ, നമ്മുടെ രാഷ്ട്രത്തിന്റെ അഭിമാനസമ്പത്ത്, മഹത്തായ ഒരു കൃത്യത്തിൽ

ഏർപ്പെട്ടിരിക്കയാണ്. ഈ രാഷ്ട്രത്തെയും അതിന്റെ സംസ്കാരത്തെയും, പാരമ്പര്യത്തെയും സംരക്ഷിക്കുക എന്ന മഹത്തായ കൃത്യത്തിൽ ദൈവം അവരെ നേരായ മാർഗ്ഗത്തിൽ, സത്യത്തിന്റെ മാർഗ്ഗത്തിൽ നയിക്കട്ടെ. അവരുടെ ഹസ്തങ്ങൾക്ക ശക്തിയും അവർക്ക് മനോവീര്യവും നല്കട്ടെ. അവർക്ക് അനുഗ്രഹങ്ങൾ ആവശ്യമാണ്. അവരുടെ മാർഗ്ഗങ്ങൾ വിഷമമേറിയതും നീളമേറിയതും ആണ്. വിജയം കതിച്ചെത്തിയെന്നവരില്ല. പക്ഷെ, വിജയം നമ്മുടേതാകുമെന്ന് ഉറപ്പിക്കാം. ശത്രുവിനെ തുരത്താനും രാജ്യത്തെ രക്ഷിക്കുവാനും ജനങ്ങളെ സമാധാനത്തിലേക്കു നയിക്കാനും അവർക്ക കഴിയും. ശത്രുവിന്ന് സമാധാനം ഉദ്ഗ്ഗകനമാണ്. എന്നാൽ സ്വാതന്ത്ര്യത്തിന്റെ ഫലവും സ്വപ്രയത്നത്തിന്റെ ഫലവും അനുഭവിക്കുവാൻ ആഗ്രഹിക്കുന്ന നാം കാംക്ഷിക്കുന്നതു് സമാധാനം മാത്രമാണ്.

ആ രണ്ടു ചിത്രങ്ങളും എന്റെ മനസ്സിൽ മായാതെ തങ്ങിനില്പുണ്ട്. നേഫായുദ്ധരംഗത്തു് സേലാമുന്നണിയിൽ, പതിനാറായിരത്തിൽപരം അടി ഉയരത്തിൽ, മഞ്ഞുമൂടിയ ശിഖരങ്ങളിൽ, ശത്രുവിന്നഭിമുഖം ഉറങ്ങാതെ കഴിച്ചുകൂട്ടിയ ഏതാനും മണിക്കൂറുകൾ. അകലെനിന്ന് ഷെല്ലുകളുടെ ശബ്ദം കേൾക്കാമായിരുന്നു. റോഡുപണിയുന്ന ശബ്ദവും കേട്ടിരുന്നു. വികാരങ്ങളെ ഉണർത്തിവിടുന്ന ഒരു കാഴ്ച. ഇവിടെവെച്ചാണ് നമ്മുടെ അതിർത്തികാക്കുന്ന ജവാന്മാരുമായി ഞാൻ ആദ്യം പരിചയപ്പെട്ടതു്. ഭക്ഷണമില്ലെന്നോ ഉടുപ്പില്ലെന്നോ ഉള്ള ആവലാതികൾ അവനില്ല. അതു സമരഘട്ടങ്ങളിൽ രാഷ്ട്രീയ ആവശ്യങ്ങൾക്കുള്ള ആയുധമായി ഉപയോഗിക്കപ്പെടുന്നവയെന്നുള്ളതു് അവനു കാര്യമല്ല. ഇവരുടെ കയ്യിൽ രാജ്യം സുരക്ഷിതമാണ് എന്ന ബോധത്തോടുകൂടിയാണ് ഞങ്ങൾ മടങ്ങിയതു്.

എങ്കിലും, രണ്ടുദിവസത്തിന്നകം സേലാമുന്നണി ശത്രുവിന്നധീനമായി. നാം പിന്നോട്ടുമാറി. "എല്ലാവരും അവരവരുടെ കടമ നിർവ്വഹിക്കുകയാണെങ്കിൽ, ഒന്നും അവഗണിക്കപ്പെടാതിരിക്കുകയാണെങ്കിൽ, എല്ലാ ഏർപ്പാടുകളും ശരിയായി നടത്തുകയാ

ണെങ്കിൽ വിജയം നമ്മുടേതാവും എന്ന് എനിക്കുറപ്പുണ്ട്'' എന്ന പ്രധാനമന്ത്രിയുടെ വാക്കുകളും, ''മരണംവരേക്കും സ്വന്തം മണ്ണിൽ നിന്നു പൊരുതും എന്നാണ് പോസ്റ്റുകൾ പിന്നിട്ടിട്ടുണ്ട്. കുറച്ചു പ്രദേശം ശത്രു കൈക്കലാക്കിക്കഴിഞ്ഞു. അതിൽ നിരാശപ്പെടേണ്ടതോ സംഭ്രമിക്കേണ്ടതോ ഇല്ല'' എന്ന രാഷ്ട്രരക്ഷാമന്ത്രിയുടെ പ്രഖ്യാപനങ്ങളും, ''വെറുപ്പിന്റെ ആസ്ഥാനമായ, ക്രൂരതയുടെ പര്യായമായ ഈ ശത്രു, നെറികേടിൽനിന്നും ഹീനകൃത്യങ്ങളിൽനിന്നും ഉടലെടുത്ത ഒരു നിഷ്ഠുരജീവി ശക്തികൊണ്ടും ആൾപ്പെരുപ്പംകൊണ്ടും ഈ രാജ്യത്തെ ഞെരിച്ചമർത്താൻ ശ്രമിക്കുകയാണ്. അതിനുവേണ്ടി കത്തിച്ച തീജ്വാലയിൽ അവൻതന്നെ ഒടുങ്ങും'' എന്ന രാഷ്ട്രത്തിന്റെ തീരുമാനവും ഉയർന്നുകേട്ടു. നീഫയിലെ പരാജയങ്ങളിലേക്ക് ഈയവസരത്തിൽ പോകുക വയ്യ. കാലാന്തരങ്ങളിൽ അതിനും ഒരു കഥ പറയാനുണ്ടാകും. അത്രമാത്രം.

തികച്ചും വിഭിന്നമായ ഒരു ചിത്രമാണ് ലഡാക്കിൽ നമുക്കു കിട്ടുന്നത്. ലഡാക്കിലെ മഞ്ഞണിപ്രദേശങ്ങളിൽ നമ്മുടെ ജവാന്മാർ സധീരം പൊരുതി — ശത്രുവിനോടും കാലാവസ്ഥയോടും. ഒരു ഇതിഹാസം സൃഷ്ടിച്ചു. അജയ്യമായ ആ ചെറുത്തുനില്പ് ആ ഭൂമിയെ ധന്യമാക്കിയിട്ടുണ്ട്. ശത്രുവിന്റെ ഏകപക്ഷീയമായ വെടിനിർത്തലിനുശേഷം അവിടെയെത്തിയ ഞങ്ങൾക്ക് ഒരു ധർമ്മയുദ്ധക്ഷേത്രത്തിലെത്തിയ അനുഭവമല്ല ഉണ്ടായത്. ക്രൂരവും നീചവുമായ സംഹാരത്തിന് ഒരുങ്ങിവന്ന ശത്രുവിന്റെ ഹീനകൃത്യങ്ങൾകൊണ്ടു പങ്കിലമായിരുന്നു ആ രണഭൂമി.

രാജ്യത്തിനുവേണ്ടി ഈ യുദ്ധരംഗത്തിൽ പലരും ജീവാർപ്പണംചെയ്തു. അവരുടെ പേരുകളോ വിവരങ്ങളോ നല്കാൻ എന്നെക്കൊണ്ടാവില്ല. ഈ യുദ്ധരംഗങ്ങൾ യുദ്ധത്തിനുള്ള സ്മാരകമല്ല. യുദ്ധരംഗങ്ങൾ സ്മാരകങ്ങൾ ആകാറുമില്ല. പക്ഷേ ഇതു് അവർ ജീവൻ ബലിയർപ്പിച്ചതിനുള്ള സ്മാരകമാണ്. അവർ ജീവത്യാഗം ചെയ്യുന്നതിനുമുമ്പ് ധീരമായി പൊരുതി എന്നതാണ് അവർക്കു കൊടുക്കാവുന്ന ഏറ്റവും വലിയ കീർത്തിമുദ്ര.

# കോൺവോയ്

രാഷ്ട്രം ഉണർന്നുകഴിഞ്ഞു. ഭയമോ, പരിഭ്രമമോ കൂടാതെ ശത്രുവിനെ തുരത്താൻ ആവേശത്തോടും ഉത്സാഹത്തോടും എല്ലാ കഴിവുകളും സജ്ജീകരിക്കുകയാണ് നാട്ടിലെ ആബാലവൃദ്ധം ജനങ്ങളും. ആക്രമണം നടത്തുന്ന ചീനയെ എതിർത്തു് തോല്പിക്കുന്നതിനുള്ള ദൃഢനിശ്ചയം നീഫയിലും സമീപപ്രദേശത്തിലും സർവ്വത്ര പ്രകടമായിക്കണ്ടു.

ഞങ്ങൾ ഒരുകൂട്ടം പത്രപ്രവർത്തകരെയും വഹിച്ചുകൊണ്ട് ഡൽഹിയിൽനിന്ന് ഒരു വ്യോമസേനാവിമാനം തെസ്പൂരിലെത്തി. അതിർത്തിയിലേയ്ക്ക് ഏതാനും പത്രപ്രവർത്തകരെ അയക്കാനുള്ള ഗവർമെന്റിന്റെ തീരുമാനം നടപ്പിലാക്കുകയാണ്. ഞങ്ങളോടുകൂടെ കുറെ അമേരിക്കൻ പത്രപ്രവർത്തകരും ഒരു ജാപ്പാൻ പത്രപ്രവർത്തകനും ഉണ്ട്. ഞങ്ങളുടെ കൂട്ടത്തിൽ നാലുപേർ മലയാളികളായിരുന്നു. രാഷ്ട്രീയരംഗത്ത്, പ്രത്യേകിച്ചും ഡൽഹിയിൽ, ഗവർമെന്റിന്റെ ചെറുമാററങ്ങളും പത്രപ്രവർത്തകരെ ആകപ്പാടെ ബാധിക്കാതിരുന്നിട്ടില്ല. പ്രത്യേകിച്ചും ഈ മാററങ്ങളും അമേരിക്കൻ പത്രപ്രവർത്തകരെ സന്തോഷിപ്പിക്കുകയും ചെയ്തു. ചേരിചേരാനയവും മററു ആദർശങ്ങളും നാം വിട്ടുകളയില്ല എന്ന ഒരു ചിന്ത അവർ അപ്പോഴും മനസ്സിൽ വെച്ചിരുന്നു എന്ന് ഞങ്ങൾക്കെല്ലാം ബോദ്ധ്യമായി. യാത്രയിലുടനീളം അതു് വ്യക്തവുമായിരുന്നു. ചില സന്ദർഭങ്ങളിൽ, അമേരിക്കൻ ചേരിയിലേയ്ക്കു നാം ചെല്ലേണ്ട ആവശ്യകതയും അവർ ഞങ്ങളെ പറഞ്ഞുമനസ്സിലാക്കുവാൻ മിനക്കെടാതിരുന്നില്ല.

വിമാനം തെസ്പൂരിലെത്തിയതു് ഏകദേശം ഉച്ചയോടു കൂടിയാണ്. സൈനിക ഉദ്യോഗസ്ഥന്മാർ ഞങ്ങളെ സ്വീകരി

ക്കുവാൻ അവിടെ എത്തിയിരുന്നു. വിമാനത്താവളത്തിൽ സൈന്യങ്ങൾ വന്നിറങ്ങുന്നതും പോകുന്നതും കാരണം ധാരാളം തിരക്കുണ്ടായിരുന്നു. മുറിവേററ ഭടന്മാരെ കയററി വിമാനങ്ങൾ സ്ഥലം വിടാൻ തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. ഭടന്മാർക്ക് ചായ കൊടുക്കുന്ന ഒരു കാൻടിനിൽനിന്നും ചായ കുടിച്ച് ഞങ്ങൾ താമസസ്ഥലത്തേയ്ക്ക് യാത്രയായി.

ഏതാനും നാഴികയപ്പുറത്തുവരെ ചീനക്കാർ എല്ലാവിധ നശീകരണ ആയുധങ്ങളുമായി ഇരമ്പിക്കയറിയിട്ടുണ്ടെന്നറിഞ്ഞിട്ടും തേസ്പൂരിലെ ജനങ്ങൾ ഭയാശങ്കകളൊന്നുംകൂടാതെ ശാന്തരായി സ്വകൃത്യങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന കാഴ്ച ആവേശകരമായിരുന്നു. ഈ പട്ടണത്തിലെ മുപ്പതിനായിരത്തോളം വരുന്ന ജനങ്ങൾ ശത്രുവിനെ തുരത്താൻ ഉറച്ചിരിക്കയാണെന്ന് പട്ടണത്തിന്റെ എല്ലാഭാഗവും വിളിച്ചുപറയുന്നപോലെ തോന്നി.

സിവിൽ-ഡിഫെൻസ് നിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്ന ബോർഡുകൾ പട്ടണത്തിലെവിടെയും കാണാമായിരുന്നു. രാവിലെയും വൈകുന്നേരവും വിദ്യാലയങ്ങളിലെ കളിസ്ഥലങ്ങൾ നിബിഡമായിരുന്നു. യുവാക്കന്മാരും യുവതികളും, ബാലന്മാരും ബാലികമാരും രാജ്യരക്ഷയ്ക്കുവേണ്ടി പരിശീലനം നേടുന്ന തിരക്കാണിവിടെ. ഉത്സാഹവും ഊർജ്ജസ്വലതയുമായിരുന്നു എവിടെയും.

യുദ്ധരംഗത്തിന്റെ മുന്നണിയിൽ സേവനമനുഷ്ഠിക്കുന്ന പടയാളികൾക്ക് ചായയും ലഘുഭക്ഷണങ്ങളും നൽകുന്നതിന്നായി തേസ്പൂരിലെ വനിതകൾ പട്ടണത്തിൽ പലയിടത്തും ഭക്ഷണശാലകൾ തുറന്നിട്ടുണ്ടായിരുന്നു. അവ നടത്തിപ്പോരുന്നത് സംഭാവനകൾകൊണ്ടായിരുന്നു.

നീചമായ ഈ ആക്രമണംമൂലം നീഫയിലും സമീപപ്രദേശത്തുമുള്ള ഗോത്രവർഗ്ഗക്കാർ മുഴുവൻ ചീനക്കെതിരായിട്ടുണ്ടെന്ന റിപ്പോർട്ടുകൾ ഞങ്ങൾക്ക് കിട്ടിയിരുന്നു. ഞങ്ങൾ എന്തുവേണമെങ്കിലും ചെയ്യാൻ തയ്യാറാണെന്ന് അവർ അധികൃതരെ അറിയിക്കുകയും ചെയ്തിരുന്നു. ഇരുപത്തിനാല് ഗോത്രങ്ങളിലായി മൂന്നര

ലക്ഷത്തോളം ഗോത്രവർഗ്ഗക്കാരുണ്ട് ഇവിടെ. ഇവർ തമ്മിലുള്ള പൂർവ്വവിരോധങ്ങളും അവർ ശത്രുവിന്റെ മുമ്പിൽ മറന്നുകഴിഞ്ഞിരിക്കുന്നു.

മുന്നണിയിലേയ്ക്കു പോകുന്ന പത്രപ്രവർത്തകരെ 'ബ്രീഫ്' ചെയ്യുന്ന ജനറൽ കൌൾ അന്നു വൈകുന്നേരം തേസ്പൂർ ക്യാമ്പിലെത്തി. ഇതിന്നകം ഒരു തിരിച്ചടി ഉണ്ടാക്കിവെച്ച ആ സൈന്യാധിപന്നു ഉത്സാഹം ഒട്ടും ക്ഷയിച്ചതായിക്കണ്ടില്ല. യുദ്ധരംഗത്തേയ്ക്കു് ഞങ്ങളെ കൊണ്ടുപോകാമെന്നും സെക്യൂരിറ്റി വ്യവസ്ഥകൾ സമ്മതിക്കുന്നേടത്തോളം കാര്യങ്ങൾ ഞങ്ങൾക്കു് കാണിച്ചുതരാമെന്നും അദ്ദേഹം പറഞ്ഞു. "നിങ്ങൾ കണ്ണും ചെവിയും തുറന്നുവെച്ചാൽ പലതും കാണാനും കേൾക്കാനും സാധിക്കും" എന്നദ്ദേഹം ഓർമ്മപ്പെടുത്തി. രണ്ടാം ലോകമഹായുദ്ധം റിപ്പോർട്ടു ചെയ്തുവെന്നു അവകാശപ്പെടുന്ന ചില അമേരിക്കൻ പത്രപ്രവർത്തകർക്കു് അതുകൊണ്ടു് തൃപ്തിയായില്ല. അവർ തങ്ങളുടെ യുദ്ധപരിചയം ഉദ്ധരിച്ചു. കുറെക്കൂടി സൗകര്യങ്ങൾക്കു് വാദിച്ചു. അതു് സെക്യൂരിറ്റി വ്യവസ്ഥകൾക്കു് യോജിക്കുകയില്ല എന്ന ഇന്ത്യൻ പത്രപ്രവർത്തകരുടെ വാദത്തിന്റെ മുമ്പിൽ നിഷ്ഫലമായി. "ശത്രുവിന്റെ അടുക്കൽനിന്നും ചില കാര്യങ്ങൾ ഒളിച്ചുവെക്കാൻ കഴിഞ്ഞാൽ ഞാൻ നിങ്ങൾക്കു് ഒരു മില്യൺ ഡോളർ തരാം" എന്നു ജനറൽ കൌൾ പറയുകയുണ്ടായി. ഏതായുധങ്ങളാണു് നാം ഉപയോഗിക്കുന്നതു് എന്ന ചോദ്യത്തിനുത്തരമായിരുന്നു അതു്.

പിറേറന്നു് പുലർച്ചെ നാലുമണിക്കു് ഞങ്ങൾ സേലാ മുന്നണിയിലേയ്ക്കു് പുറപ്പെട്ടു. പതിമൂന്നു ജീപ്പുകളുടെ ഒരു 'കോൺവോയ്' യുദ്ധരംഗത്തെ ലക്ഷ്യമാക്കി പാഞ്ഞുതുടങ്ങി. ഞാൻ കയറിയ ജീപ്പിൽ പി. ടി. ഐ. പ്രതിനിധികളായ വി. പി. രാമചന്ദ്രനും ഉണ്ണികൃഷ്ണനും, റോയിട്ടർ പ്രതിനിധി വി. എം. നായരും ഹിന്ദു പത്രത്തിലെ ഇ. കെ. രാമസ്വാമിയും ഉണ്ടായിരുന്നു. തികച്ചും ഒരു തെക്കെ ഇന്ത്യൻ പത്രസംഘം. യാത്രാമദ്ധ്യേ കഴിക്കുവാനുള്ള എല്ലാം കരുതിക്കൊണ്ടായിരുന്നു ഞങ്ങളുടെ യാത്ര.

# കേരളത്തിന്റെ അതിരുകൾ

ഞങ്ങളുടെ 'കോൺവോയ്' പുലർച്ചെ ആറുമണിക്ക് ബ്രഹ്മപുത്രാതാഴ്‌വരയേയും ഹിമാലയത്തെയും വേർതിരിക്കുന്ന അടിക്കുന്നുകളിലെ മിസമാറിയിലുള്ള ബെയ്‌സ് ക്യാമ്പിലെത്തി. പ്രഭാതസൂര്യൻ മഴക്കാറിൽ മറഞ്ഞിരുന്നുവെങ്കിലും ചക്രവാളത്തെ ഉരുമ്മി നില്ക്കുന്ന ഗിരിശിഖരം തെല്ലുതെല്ലു തെളിഞ്ഞുകണ്ടിരുന്നു.

ചാക്കുവിലുള്ള ഈ ക്യാമ്പിൽവെച്ചു സമതലങ്ങളിൽനിന്നുള്ള ആൾക്കാരുടെ പോക്കുവരവ് നിയന്ത്രിച്ചിരുന്നു. അടിക്കുന്നുകളിലുള്ള ജവാന്മാർ ചായ തന്നു ഞങ്ങളെ സ്വീകരിച്ചു. ഇവിടുന്നങ്ങോട്ടുള്ള യാത്ര കഠിനതയുള്ളതാണ്. പിന്നീട് അററമില്ലാതെ മലകളെ ചുററിപ്പോകുന്ന റോഡുകളിലൂടെയും.

മലകൾ ചുററിനില്ക്കുന്ന തെംഗാതാഴ്‌വരയിൽ എത്തിയതു് ഹാഥി നദിയുടെ തീരപ്രദേശം പിന്നിട്ടുകൊണ്ടാണ്. ഇവിടെ നിന്നാണ് ബോംഡിലയിലേയ്ക്കുള്ള കയററം. ജവാന്മാരോടൊപ്പം പൊടിയിലാറാടി മുന്നണിയിലെ കഷ്ടപ്പാടുകളുടെ സ്വാദറിഞ്ഞ ട്രക്കുകളും ജീപ്പുകളും അവിടെ കണ്ടു.

നീഫയിലെ കാമെങ്ങ് ഡിവിഷനിലെ ഭരണതലസ്ഥാനമാണ് ബോംദില. നാലുകൊല്ലം മുമ്പ് ദലായ്‌ലാമ ഇവിടെ എത്തിയപ്പോഴും ഈ സ്ഥലം പത്രങ്ങളിൽ തലക്കെട്ടായിരുന്നു. ഈ സുപ്രധാനമായ മോംബാ കേന്ദ്രം തിബത്തിൽനിന്നുംപോന്ന വെംപ ഗോത്രവർഗ്ഗക്കാരുടെ ഒന്നാമത്തെ അഭയസ്ഥാനമാണ്. ഒമ്പതിനായിരം അടി ഉയരമുള്ള ബോംദിലയിൽ ഗോത്രവർഗ്ഗക്കാർ ചീനക്കാരെ കഠിനമായി ശകാരിച്ചിരുന്നു. 5700 അടി ഉയരമുള്ള ഡെറാങ്ങ്‌ഡ്സോങ്ങിലാണ് പത്രപ്രതിനിധിസംഘം

രാത്രി കഴിച്ചതു്. മഞ്ഞുപോലെ തണുത്തുറച്ച ഘോറാങ്ങ് പോനാളിലൂടെയാണിതു്.

ഇവിടെനിന്നുള്ള യാത്ര ഭീകരമായിരുന്നു. കേറാനും കുത്തനെ, കാലാവസ്ഥ ചതിയനും. സേംഗ ചുരത്തിൽനിന്നു നോക്കിയാൽ നിമ്നോന്നതമായ സേലാചുരം കാണാമായിരുന്നു. ഉയരംകൂടിയ കൂററൻ പൈൻമരങ്ങളും വലിയ വലിയ പാറക്കെട്ടുകളും മാത്രമായിരുന്നു ഇവിടെ. ഇവിടെവെച്ചു ഞാൻ ഒരു മലയാളിയെക്കണ്ടു. ഇന്ത്യയുടെ തെക്കെ അററത്തുനിന്നു് ഹിമാലയത്തിലെ അതിർത്തികാക്കാൻവന്ന ആ ഭടനിൽ ധൈര്യവും ഉത്സാഹവും തുളുമ്പിനിൽപ്പുണ്ടായിരുന്നു. അയാളിൽനിന്നാണു് ഞാൻ അച്യുതന്റെ കഥ കേട്ടതു്: ഒരു വീരസാഹസിക കഥ.

ഒക്ടോബർ 20-ാംനു- ശത്രുസൈന്യം ഇരച്ചുകയറുന്നതിനു മുമ്പു് അച്യുതനെ ധോലയിലേക്ക് അയച്ചതായിരുന്നു. അപ്രതീക്ഷിതമായി ചീനക്കാർ ഈ താവളം ആക്രമിച്ചു. അച്യുതനും കൂട്ടുകാരും ഈ ആക്രമണത്തെ ധീരമായി ചെറുക്കുകയും ശത്രുവിനു് സാരമായ നാശനഷ്ടങ്ങൾ ഏല്പിക്കുകയുംചെയ്തു. നിർഭാഗ്യവശാൽ നമ്മുടെ ഭാഗത്തു വെടിക്കോപ്പ് തീർന്നുപോയിരുന്നു. ഇരുളിന്റെ മറ പിടിച്ചുകൊണ്ടു് അച്യുതനും വേറെ ആറുപേരും പിൻവാങ്ങി. ശത്രുവിന്റെ അധീനതയിൽപ്പെട്ട സ്ഥലത്തുകൂടി അവർ ഏറെദൂരം താണ്ടി. ഒടുവിൽ ഒരു നദീതീരത്തെത്തി. കൊടും തണുപ്പുള്ള ആ രാത്രിയിൽ ആ നദി നീന്തി അക്കരെപ്പററുക മാത്രമെ അവർക്കു ഗത്യന്തരമുണ്ടായിരുന്നുള്ളു. അച്യുതനും കൂട്ടരും അതുതന്നെ ചെയ്യുവാൻ നിശ്ചയിച്ചു. അടിയുടുപ്പുമാത്രമെ ദേഹത്തിൽ ഉണ്ടായിരുന്നുള്ളു. ഹിമംപോലെ തണുത്ത ആ നദി നീന്തി അക്കരെപററി. കൂട്ടത്തിലുണ്ടായിരുന്ന രണ്ടുപേർ മുങ്ങി മരിക്കുകയും ബാക്കിയുള്ളവർ പിന്നോക്കംതന്നെ നീന്തിപ്പോരുകയും ചെയ്തുവെന്നു് പിന്നീടാണു് അയാൾക്കു മനസ്സിലായതു്. ശത്രുക്കളുടെ കയ്യിൽനിന്നും രക്ഷപ്പെട്ടതിന്റെ അഞ്ചാംദിവസമാ

യിരുന്നു അത്. അച്ചുതന്റെ സാഹസം അത്രയുംകൊണ്ടവസാനിച്ചില്ല. ദുർഗ്ഗമമായ മാർഗ്ഗങ്ങളിലൂടെ അയാൾ പദയാത്ര തുടർന്നു. അപ്പോഴേക്കും അയാളുടെ ഹെഡ്ക്വാർട്ടേഴ്സിൽ അച്ചുതൻ "നഷ്ടപ്പെട്ട" ഭടന്മാരുടെ പട്ടികയിൽപ്പെട്ടുകഴിഞ്ഞിരുന്നു. അയാളുടെ കുടുംബത്തെ വിവരമറിയിക്കുവാനുള്ള ആലോചനയായിരുന്നു. പത്തു ദിവസമായി അയാളുടെ യാതൊരു വിവരവുമില്ല. എന്നാൽ തന്റെ കമ്പനിയിലുള്ളവരെയെല്ലാം അത്ഭുതപ്പെടുത്തുമാറ് പതിനാലാം ദിവസം അച്ചുതൻ അവിടെച്ചെന്നു റിപ്പോർട്ടു ചെയ്തു. ഭക്ഷണം കഴിയ്ക്കാത്തതുകൊണ്ടും ക്ലേശകരമായ യാത്രകൊണ്ടും അയാൾ തളർന്നുപോയിരുന്നു. എന്നാൽ അയാളുടെ ആവേശത്തിന് അപ്പോഴും കുറവൊട്ടും ഉണ്ടായിരുന്നില്ല. വീണ്ടും ഡ്യൂട്ടിയിൽ ചേർന്ന അച്ചുതൻ ഇന്ന് ഒരു വീരപുരുഷനാണ്.

മാതൃഭൂമിയെ രക്ഷിക്കുന്നതിനുവേണ്ടി യുദ്ധരംഗത്തു മികച്ച സേവനമനുഷ്ഠിക്കുന്നതിൽ തങ്ങൾ ആരുടെയും പിന്നിലല്ലെന്ന് കേരളീയർക്ക് ന്യായമായും അഭിമാനംകൊള്ളാം. ഇന്ത്യയുടെ മണ്ണിൽനിന്നും അക്രമിയെ തുരത്താൻ രാജ്യത്തിന്റെ ഇതരഭാഗത്തുനിന്നുള്ള ജവാന്മാരോടൊപ്പം മലയാളിഭടന്മാരും അവരുടെ പങ്ക് പൂർണ്ണമായും നിർവ്വഹിക്കുന്നുണ്ട്. ഏതാണ്ട് എല്ലാ മർമ്മസ്ഥാനങ്ങളിലും താവളങ്ങളിലും എനിക്കു മലയാളി ഭടന്മാരെ കാണാനും അവരുമായി സംസാരിക്കാനും അവരുടെ വികാരങ്ങൾ മനസ്സിലാക്കുവാനും കഴിഞ്ഞു. കോഴിക്കോട്ടുകാരും മാവേലിക്കരക്കാരും ഇടപ്പള്ളിക്കാരും ഒക്കെയുണ്ട് ആ കൂട്ടത്തിൽ. മററു ദക്ഷിണേന്ത്യക്കാരും കുറവല്ല. വഴിക്കുവെച്ച് രാമലിംഗംക്യാനും, ജ്ഞാനപ്രകാശംക്യാനും കണ്ടു. ഗാർഡ്സ്ബറ്റാലിയനിലെപ്പെട്ടിരിക്കുന്ന ജീവഹാനിനേരിട്ട തെക്കെ ഇന്ത്യക്കാരാണ് ആ ഭടന്മാരും.

# സേലയുടെ വാഗ്ദാനം

മഞ്ഞണിഞ്ഞ മലമുടികളിലൊന്നായ സേലാ ചുരം അവിസ്മരണീയമായ ഒരു കാഴ്ചയാണ്. പാറക്കെട്ടുനിറഞ്ഞ കുത്തനെയുള്ള ഇറക്കവും മലമുടിയിൽ അകലെ റിബ്ബൺപോലെ കാണുന്ന ഇടുങ്ങിയ പാതയും വളരെ നാഴിക അപ്പുറത്ത് നീണ്ടുകിടക്കുന്ന താഴ്വരകളിയും കാട്ടരുവിയും ഇവിടത്തെ പ്രകൃതിദൃശ്യങ്ങളാണ്. പർവ്വതത്തിന്റെ മുകൾപ്പരപ്പിൽ ഒരു പൊയ്കയുണ്ട്. രാത്രി അതിൽ ഹിമക്കട്ടയാണ്. പകൽ വെയിൽ തട്ടിയാൽ ഉരുകും. ഭടന്മാരും, അവർക്ക് ഭാരം ചുമക്കുന്ന കോവർകഴുതകളും അതിൽ നിന്ന് വെള്ളം കുടിക്കുന്നു.

നമ്മുടെ ഭടന്മാർ ഇവിടെ തിരക്കിട്ട്, ഉറക്കമില്ലാതെ രാവും പകലും കഴിച്ച്, ഷെല്ലുകൾ കുന്നിടിയിൽവെച്ച്, തോക്ക് എതിരാളിയുടെ നേർക്ക് ചൂണ്ടിനിർത്തി, ഉരുളക്കിഴങ്ങ് തൊലി അടർത്തിത്തിന്നും, രാത്രി നടന്ന സംഘട്ടനത്തിന്റെ വീരകഥകളെപ്പറ്റി വെടിപറഞ്ഞും കഴിയുന്ന, ഈ ആളുകൾ വലിയ ഒരു കൃത്യം ഏറ്റെടുത്തിരിക്കുകയാണ്. എങ്കിലും വീരസാഹസികകൃത്യങ്ങൾ സാധാരണസംഭവങ്ങളായിരിക്കുന്നു. ഇവർ ഇവിടെ കഴിച്ചുകൂട്ടുന്ന ജാഗ്രതയാർന്ന നിമിഷങ്ങളാണ് ഭാവിചരിത്രത്തിന്റെ മറക്കാനാകാത്ത താളുകളായിത്തീരുന്നത്.

ഇവിടെ ഞാനൊരു ജവാനോടു സംസാരിച്ചു. തന്റെ നാട്ടുകാരെക്കുറിച്ച് എന്തഭിമാനമാണെന്നോ അയാൾക്ക്! പരിസരങ്ങൾ വിഷമംനിറഞ്ഞതാണെങ്കിലും രാഷ്ട്രം തന്റെ പിന്നിലുണ്ട് എന്നയാൾക്ക് ബോധ്യമുണ്ട്. അതിനാൽ ശത്രുവിനെ തിരിച്ചോടിക്കാമെന്ന് അയാൾക്ക് ഉറച്ച വിശ്വാസമുണ്ട്.

ഹിമാലയത്തിൽ ഒരു മഞ്ഞുകാലംപോലും കഴിച്ചുകൂട്ടാൻ കഴികയില്ലെന്ന ആക്ഷേപക്കാരുടെ വാദങ്ങൾ ഈ ജവാന്മാർ നിരർത്ഥകമാക്കിത്തീർത്തിരിക്കുകയാണ്. ഞങ്ങളുടെ സന്ദർശനവേളയിൽ, ഇവർ നീഫയിലെല്ലായിടത്തും മലകളിലും ലഡാക്കിലും മറ്റു കേന്ദ്രങ്ങളിലും ചീനപ്പടയുടെ മിന്നൽപ്രയാണത്തെ തടഞ്ഞുനിർത്തിയിരിക്കുകയായിരുന്നു. അപ്പോഴവർ നാം വാങ്ങിയതും വാങ്ങുന്നതും ആയ ആധുനിക ആയുധങ്ങളെക്കുറിച്ചറിയാൻ കാത്തിരിക്കുകയായിരുന്നു. ആ ആയുധങ്ങൾ മുന്നണിയിലേയ്ക്ക് പുറപ്പെട്ടിട്ടുണ്ടെന്ന റിപ്പോർട്ടുകളും ഉണ്ടായിരുന്നു.

പതിനാലായിരം അടി ഉയരത്തിൽ എല്ലാ പ്രതികൂല സാഹചര്യങ്ങളെയും മല്ലിട്ടുകൊണ്ടു നമ്മുടെ ജവാന്മാർ അതിർത്തി കാക്കുന്ന കാഴ്ച ആരെയും പുളകംകൊള്ളിക്കും. 'ജയ്ഹിന്ദ്'' വിളിച്ചുകൊണ്ടാണ് പലപ്പോഴും അവർ ശത്രുക്കളെ നേരിടുന്നത്. ജീവിതത്തിലെ വിഷമതകളോ, അസൗകര്യങ്ങളോ ഒന്നും അവരെ അലട്ടുന്നില്ല. അവർക്കൊറ്റ ചിന്തയേയുള്ളു: ശത്രുവിനെ പുറംതള്ളുക.

പല സൈനികതാവളങ്ങളും യുദ്ധരംഗങ്ങളും സന്ദർശിച്ച ശേഷം എനിക്കുണ്ടായ ധാരണ നമ്മുടെ ജവാന്മാരുടെ കയ്യിൽ രാജ്യരക്ഷ തികച്ചും ഭദ്രമാണെന്നാണ്. നമുക്കവരിൽ പൂർണ്ണമായ വിശ്വാസം അർപ്പിക്കാമെന്നാണ്. പ്രതികൂലസാഹചര്യങ്ങളെ അവഗണിച്ചുകൊണ്ട് കമാൻഡർമാരുടെ ഏതു കല്പനയും ശിരസാവഹിക്കാനുള്ള അവരുടെ സന്നദ്ധത ആരിലും മതിപ്പുളവാക്കും. ഒരു ജവാൻ എന്നോടു പറഞ്ഞു: ''രണ്ടാം ലോകമഹായുദ്ധകാലത്ത് ദിവസങ്ങളോളം കടലമാത്രം തിന്ന് ഇതേ സാഹചര്യങ്ങളിൽ യുദ്ധം ചെയ്യേണ്ടിവന്നിട്ടുണ്ട്. അന്നത് ബ്രിട്ടീഷുകാർക്കു വേണ്ടി ചെയ്തു. ഇന്നു സ്വന്തം മാതൃഭൂമിയെ രക്ഷിക്കാൻവേണ്ടിയാണിത് എന്ന് ഞങ്ങൾക്ക് അറിയാം. ഭക്ഷണം കിട്ടാൻ അല്പം താമസിച്ചാലും ഞങ്ങൾക്കതു പ്രശ്നമല്ല.''

ഡോലയിലും തഗ്ലമലയിടുക്കിലും ചീനക്കാർ അപ്രതീക്ഷിതമായി ആക്രമണം നടത്തിയപ്പോൾ നമ്മുടെ ജവാന്മാർ ധീര

മായി പൊരുതുന്നു. വെടിക്കോപ്പുകൾ തീർന്നപ്പോൾ ബയണറുകൾ ഉപയോഗിച്ച് ശത്രുവിനെ നേരിട്ടു. അവസാന നിമിഷംവരെ അവർ ശത്രുവിനു കീഴടങ്ങുവാൻ കൂട്ടാക്കിയില്ല. പലരും ആ സംഘട്ടനത്തിൽ ആത്മാഹുതിചെയ്തു. മരിക്കുമ്പോൾ അവർക്ക് ഒരൊററ വ്യസനമേ ഉണ്ടായിരുന്നുള്ളു: കൂടുതൽ ശത്രുഭടന്മാരെ കൊന്നൊടുക്കുവാൻ കഴിഞ്ഞില്ലല്ലോ എന്നു്.

അതിർത്തിയിലെ നമ്മുടെ ജവാന്മാർക്ക് ഭക്ഷണവും മററു് അവശ്യസാധനങ്ങളും എത്തിക്കുന്നതിൽ കണ്ട കാര്യക്ഷമത എന്നെ അത്ഭുതപ്പെടുത്തി. ഭക്ഷണസാധനങ്ങൾ മുഴുവൻ വിമാനം വഴി ഇറക്കിക്കൊണ്ടിരിക്കുന്നതു്. ഭക്ഷണത്തെ സംബന്ധിച്ചേടത്തോളം അവർ തികച്ചും സംതൃപ്തരാണു്. ചപ്പാത്തിയും, മുട്ടയും, പച്ചക്കറിയും അവർക്ക് വേണ്ടത്ര കിട്ടുന്നുണ്ടു്. അവരോടൊപ്പം കഴിച്ച ഭക്ഷണത്തിന്റെ രുചി ഇന്നും മറക്കാനായില്ല. നമ്മുടെ പട്ടാളക്കാർക്ക് വേണ്ടത്ര ഉടുപ്പും ഭക്ഷണവും കിട്ടുന്നില്ലെന്നു പരാതിപ്പെട്ടിരുന്ന ഞങ്ങളുടെ സുഹൃത്തുക്കൾ അല്പം നാണിക്കാതിരുന്നില്ല.

സേലാപ്പാസ്സിൽവെച്ചു് ഒരു മലയാളി മുന്നോട്ടുവന്നു് ഞങ്ങളെ അഭിവാദ്യം ചെയ്യുകയും ചായ സല്ക്കരിക്കുകയുംചെയ്തു. തന്റെ കമ്പനി ഇവിടേക്കു് നിയോഗിക്കപ്പെട്ടതിൽ അയാൾക്കു ചാരിതാർത്ഥ്യമാണുള്ളതു്. സാധാരണ യൂണിഫോറത്തിനുപുറമെ ഒരു സ്വെററർമാത്രമേ അയാൾ ധരിച്ചിരുന്നുള്ളു. അത്രയുംകൊണ്ടു സംതൃപ്തനായി കാണപ്പെട്ട അയാളോടു് എന്റെ ഒരു സുഹൃത്തു് ചോദിച്ചു: "വല്ലാതെ തണുപ്പു് തോന്നുന്നില്ലേ?" "അങ്ങിനെയൊന്നുമില്ല സർ, കുറച്ചു ദിവസംകൊണ്ടു് എല്ലാം ശരിയായിക്കൊള്ളും." കാലാവസ്ഥയോടു് ഇണങ്ങിച്ചേരാനുള്ള കരുത്തും ആഗ്രഹവും അയാളിൽ നിഴലിച്ചിരുന്നു.

സച്ചൻസിങ്ങിന്റെ കഥ പറയാത്തതാൽ സേലാ സന്ദർശന റിപ്പോർട്ടു് പൂർത്തിയാവില്ല. ഒരു മാസം മുമ്പു് സച്ചൻസിങ്ങ് ഒരു പോസ്റ്റിൽ കാവൽ ഡ്യൂട്ടിയിൽ നില്ക്കുകയായിരുന്നു. ഒരാക്രമണത്തിൽ തന്റെ തിര മുഴുവനും തീർന്നു. ചീനക്കാർ അടുത്തെത്തി

ത്തുടങ്ങി. പെട്ടെന്ന് ഒരാവേശത്തോടുകൂടി ഗുസ്തിക്കാരനുംകൂടിയായിരുന്ന സപ്പൻസിങ്ങ് ചീനക്കാരെ കഠിനമായി ശകാരിച്ച് തന്റെ രക്ഷാസ്ഥാനത്തുനിന്ന് പുറത്തുവന്ന് അവരുടെ ഇടയിലേയ്ക്കു ചാടി പോർവിളിച്ചു. ഈ ചാട്ടവും മട്ടുംകണ്ട് ചീനക്കാർ അമ്പരക്കുകയും വളയപ്പെട്ടുവെന്നു കരുതി കുതിച്ചുപായുകയും ചെയ്തു. ഈ ഘട്ടത്തിൽ സപ്പൻസിങ്ങിന്റെ കൂട്ടുകാർ ഓടിയടുക്കുകയും കൂടുതൽ സഹായങ്ങൾ എത്തിക്കുകയും ചെയ്തു.

ഹിമാലയനിരകളിൽ പതിനാലായിരത്തിൽപ്പരം അടി ഉയരത്തുകിടക്കുന്ന സേലാചുരത്തിൽ കുറച്ചു നാഴിക അപ്പുറത്തു നില്ക്കുന്ന ശത്രുസൈന്യത്തെ അഭിമുഖീകരിച്ചുകൊണ്ടു നിലയുറപ്പിച്ച ഇന്ത്യൻ സൈന്യം സ്വന്തം സ്ഥാനങ്ങളിൽനിന്നും ഒരിഞ്ചുപോലും പിന്മാറില്ലെന്ന് ഉറച്ച തോന്നലോടുകൂടിയാണ് ഞങ്ങൾ സേലയിൽനിന്നും മടങ്ങിയതു്. "വിജയം നമ്മുടേതാകും", "ചീനക്കാരോടു പകവീട്ടും" എന്നിങ്ങനെയുള്ള ഉറപ്പുകൾ അപ്പോൾ ഓർമ്മവരികയുംചെയ്തു. സേലയിൽനിന്നു മടങ്ങുമ്പോൾ ചിന്തകൾ പലവിധത്തിലുള്ളതായിരുന്നു.

ഇനി ചീനപ്പട എന്തുചെയ്യും? അവർക്കു വ്യക്തമായ പരിപാടി ഒന്നുമില്ലെന്നു തോന്നുന്നു. പിടിച്ചെടുക്കുന്ന സ്ഥലങ്ങൾ സ്വന്തമാക്കുകയാണോ അവർ? ഇതിലും അവർക്കു ബുദ്ധിമുട്ടുകൾ അനുഭവപ്പെടുന്നില്ലേ? മുന്നേറാൻ വിഷമമായതുകൊണ്ടാണോ ആധുനിക സാമഗ്രികളുള്ള ചീനപ്പട എന്തെന്നില്ലാതെ നിലയുറപ്പിച്ചിട്ടുള്ളതു്? അവരുടെ രക്ഷാനിര വളരെ നീണ്ടതാണ്. മുന്നോട്ടുള്ള നിരത്തിന്റെ പണി പൂർത്തിയായിട്ടുമില്ല. അതായിരിക്കുമോ ഈ നിശ്ശബ്ദതയുടെ കാരണം? ബോയനാറ് പൂണ്ടി ഗോത്രവർഗ്ഗക്കാരെക്കൊണ്ട് റോഡു പണിയിക്കുകയായിരിക്കുമോ അവർ? എന്താണ് ഇവിടെനിന്നും അയക്കുന്ന ഷെല്ലുകൾക്ക് മറുവെടി ഉണ്ടാകാത്തതു്? കാലം നമ്മുടേതായെന്നോ? ഇത്തരം കുറെയേറെ ചിന്തകളുമായി ഞങ്ങൾ നേരം ഇരുട്ടിയതോടുകൂടി ധാരാങ്ങ് സോങ്ങിലെത്തി.

# പ്രതിരോധത്തിന്റെ കാതൽ

സേലയിൽനിന്നു മടങ്ങുമ്പോൾ ഒരു താഴ്‌വരപ്രദേശത്തു വെച്ചു ഞങ്ങൾ കെസാങ്ങ് ഫുൺട്സോവിനെ കണ്ടുമുട്ടി. തവാങ്ങിലെ ബുദ്ധമഠത്തിലെ തലവനായ ഇദ്ദേഹം തവാങ്ങ് ശത്രുക്കളാൽ വളയപ്പെട്ടപ്പോൾ രാത്രിയുടെ നിഴലിൽ കൂട്ടുകാരോടൊപ്പം ഇങ്ങോട്ട് താമസം മാറ്റി. ഇപ്പോൾ താമസിക്കുന്ന സ്ഥലം തവാങ്ങിലെ മഠത്തിന്റെ ഇരുപതിൽ ഒന്നേ വലുപ്പമുള്ളൂ.

ഞങ്ങൾ കയറിച്ചെന്നതു് ഏകദേശം രാവിലെയാണ്. ലെംപോവിന്റെ (തലവൻ) ആസ്ഥാനം അറിയിക്കുവാൻ കുറെ ഗിരിവർഗ്ഗക്കാർ അദ്ദേഹത്തിന്റെ കൊടി ഉയർത്തുന്ന ശ്രമമായിരുന്നു അവിടെ. ആ ക്ഷേത്രത്തിനകത്ത് കുറെ പേരിരുന്ന് ബുദ്ധമതഗ്രന്ഥങ്ങൾ പാരായണം ചെയ്തിരുന്നു. തിബത്തൻ രാഗത്തിൽ ചിലർ മന്ത്രങ്ങൾ ഉച്ചരിച്ചിരുന്നു. ചെണ്ട_കുഴൽ വാദ്യങ്ങളും ഉണ്ടായിരുന്നു. ഗോതമ്പുമാവിൽനിന്നും എണ്ണയിൽനിന്നും വരുന്ന ഗന്ധംകൊണ്ട് ആവൃതമായിരുന്നു അന്തരീക്ഷം.

സ്വന്തം വീടുകളിൽനിന്നും മതസ്ഥാപനങ്ങളിൽനിന്നും പുറത്തുപോകേണ്ടിവന്നതിൽ ചീനക്കാരോട് ബൗദ്ധർക്കു വലിയ അരിശമുണ്ട്. അദ്ദേഹത്തിന്റെ ഭാഷയിൽ ഞങ്ങളോട് അദ്ദേഹം ഇന്ത്യാ ഗവർമ്മെണ്ട് ചെയ്യുന്ന സഹായസഹകരണങ്ങൾക്ക് നന്ദി പറഞ്ഞു. ഇന്ത്യൻ സൈന്യങ്ങൾക്ക് എല്ലാ സഹായങ്ങളും നൽകുവാൻ അദ്ദേഹം തന്റെ കൂട്ടുകാരോട് ആഹ്വാനം ചെയ്യുകയും ചെയ്തു.

നീഫയിൽ ഏകദേശം 6000ത്തോളം ബൗദ്ധർ താമസിക്കുന്നു. ബുദ്ധമതത്തിലെ മഹായാന വിഭാഗത്തിൽപ്പെട്ടവരും

ദലായ്‌ലാമയോട് കൂറുള്ളവരാണ് ഇവർ. ദലായ്‌ലാമയോടൊപ്പം ലാസയിൽനിന്നും പോന്ന ഇവർ ആത്മീയമുക്തി നേടുന്നതു് ഇപ്പോൾ ബൊംഡിലയിൽനിന്നാണ്. തവാങ്ങിൽവെച്ച് ഇനിയും കണ്ടുമുട്ടാമെന്നു പറഞ്ഞപ്പോൾ അദ്ദേഹം പത്രപ്രവർത്തകരെ അനുഗ്രഹിച്ചു.

അറുപതിയാറുവയസ്സായ കെസാങ്ങ് ഫുൺട്സോ ലാമാമഠത്തെ തലവനായാണ് വീണ്ടും ഗൊംപാ ആയി തിരഞ്ഞെടുക്കപ്പെടുന്നതു്. ഇയാൾ പർവ്വതങ്ങളിലൂടെ ഗ്രാമങ്ങൾതോറും സഞ്ചരിച്ചു അനുയായികളുടെ ആത്മീയാവശ്യങ്ങളും ദുഃഖവും നിർവ്വഹിക്കുന്നു.

ലാമകൾക്ക് വിവാഹബന്ധങ്ങളാകാവുന്ന വർഗ്ഗക്കാരാണിവർ. ധനകോശസരസ്സിലെ രാജാവായിരുന്ന ഗുരുപദ്മസംഭവനിൽനിന്നാണത്രെ ഇവരുടെ വംശം ഉണ്ടായതു്. ഗുരു നീഫയിലെ ഒരു രാജത്തിയെ വിവാഹംചെയ്തു. ബുദ്ധമതം ഇവിടെ പ്രചരിപ്പിച്ചതു് അദ്ദേഹമാണ്. ഈ ലാമമാർ കുറെ ചെന്നപ്പോൾ വിവാഹജീവിതം നയിച്ചുതുടങ്ങി. മഹാഭാരതകഥ ഇവരുടെ ഇടയിൽ പ്രചാരമുള്ളതാണ്. വാനപ്രസ്ഥകാലത്ത് പാഞ്ചാലി നീഫ സന്ദർശിച്ചിട്ടുള്ളതായും രേഖകളുണ്ട്. വർണ്ണപ്പകിട്ടുള്ളതാണ് ഇവരുടെ ജീവിതം. ഗ്രാമക്കാരാണ് ഇവരുടെ ഭിക്ഷുക്കളെ പുലർത്തിവരുന്നതു്. ആട്ട്, ചോളം എന്നിവ ദൈവത്തിന്റെ നിവേദ്യങ്ങളിൽ ഉൾപ്പെടും. വയറിളക്കം ബാധിപ്പിച്ച് കൊല്ലുന്ന ഒരു ഉഗ്രമൂർത്തി ഇവരുടെ ദൈവങ്ങളുടെ ഇടയിലുണ്ട്

ചീനക്കാരുടെ ക്രൂരതകളെക്കുറിച്ച് ഇവർക്ക് പലതും പറയാനുണ്ട്. സ്വന്തം ജീവിതത്തെക്കാൾ ഇവർ വിലമതിക്കുന്ന ആരാധനാസ്ഥലങ്ങളും മതഗ്രന്ഥങ്ങളും കമ്മ്യൂണിസ്റ്റുകാർ നശിപ്പിച്ചതിനെ ഇവർ മാപ്പാക്കുകയില്ല. ക്രിസ്തുമതം പ്രചരിപ്പിക്കുവാൻ ഇവിടെ നടത്തിയ പരിശ്രമങ്ങൾ പരാജയപ്പെട്ടതിൽ അത്ഭുതവുമില്ല. ദലായ്‌ലാമയെ പുറത്താക്കിയതിനു് ചീനക്കാ

രോടു് പകരം വീട്ടാൻ കാത്തിരിക്കുകയാണു് ഈ മോംബകൾ. ചീനക്കാരെ പുറത്താക്കാൻ ഇന്ത്യൻ സൈന്യങ്ങൾക്കു് എന്തു സഹായവും ചെയ്യാൻ അവർ തയ്യാറാണു്. സ്ത്രീകളും, പുരുഷന്മാരും കുട്ടികളും നൽകിവരുന്ന ഉത്സാഹപൂർവ്വമായ സഹകരണത്തെ നമ്മുടെ പട്ടാളക്കാർ ഹാർദ്ദമായി അഭിനന്ദിക്കുന്നു.

ഞങ്ങൾ മടങ്ങുമ്പോൾ ബൊംപോ വീണ്ടും ഓർമ്മപ്പെടുത്തി: തങ്ങൾ ചീനക്കാരുമായി സഹകരിക്കുകയില്ലെന്നും, അവർക്കു് ബുദ്ധിമുട്ടുകൾ ഉണ്ടാക്കിത്തീർക്കുമെന്നും. നാലായിരത്തോളം ആളുകൾ തവാങ്ങു് പട്ടണം കയ്യൊഴിച്ചു. പിന്നിൽപെട്ട ബാക്കിയുള്ളവർ ശത്രുവിന്നു് പിടികൊടുക്കാതെ തന്നെ പിന്തുടരുമെന്നു് ആ ഗോത്രവർഗ്ഗത്തലവൻ ഉറപ്പുനൽകുകയും ചെയ്തു.



# മലയിടുക്കിലെ വൈമാനികന്മാർ

തെസ്പൂരിലുള്ള നമ്മുടെ ഹെഡ്ക്വാർട്ടേഴ്സിൽനിന്നു് യുദ്ധരംഗത്തിലേക്കു് നമ്മുടെ പട്ടാളക്കാർക്കു് സാധനങ്ങൾ എത്തിച്ചുകൊടുക്കുന്ന പ്രവൃത്തി ഏററവും കാര്യക്ഷമമായ വിധത്തിൽ പുരോഗമിച്ചുകൊണ്ടിരിക്കുകയാണു്. ക്ലേശപൂർണ്ണമെങ്കിലും ഏററവും സംഘടിതമായും സമർത്ഥമായും ആണു് നമ്മുടെ ആളുകൾ ഈ മഹത്തായ കൃത്യം നിർവ്വഹിക്കുന്നതു്.

തെസ്പൂരിൽനിന്നു് സേലാചുരത്തിലേക്കുള്ള ദൂരം 183 കിലോമീററാണു്, റോഡ് വഴിക്കു്. ആ വഴി നീളെ ജീപ്പുകളും ട്രക്കുകളും മററു വാഹനങ്ങളും രാവും പകലും നമ്മുടെ യോദ്ധാക്കൾക്കാവശ്യമായ സാധനങ്ങൾ എത്തിച്ചുകൊണ്ടിരിക്കുകയാണു്.

ഹിമം നിറഞ്ഞ ഉയർന്ന മലകളും, ചെങ്കുത്തായ ചുരങ്ങളും, 'ഹെയർപിൻ' തിരിവുകളും കടന്നുവേണം അവിടുത്തെ യുദ്ധരംഗത്തെത്താൻ. ദലായ്‌ലാമയുടെ ഇന്ത്യയിലേയ്ക്കുള്ള ചരിത്രപ്രധാനമായ പലായനം ഈ മാർഗ്ഗത്തിലൂടെയായിരുന്നു. ഒരുപക്ഷെ ഈ വഴിക്കുതന്നെയാവണം ചരിത്രകാരനായ ഹ്യൂയൻസാങ്ങ് ഇന്ത്യയിലേക്കു് വന്നതും. ബോംഡിലവരെയുള്ളതു് കോവർകഴുതകൾക്കു് സഞ്ചരിക്കാവുന്ന ഒരു വഴി മാത്രമായിരുന്നു. എന്നാൽ ഇന്നതു് ജീപ്പോടിക്കാവുന്ന ഒരു പാതയായിട്ടുണ്ടു്. ഈ റോഡിന്റെ നിർമ്മാണംതന്നെ എഞ്ചിനീയറിങ്ങ് വിദ്യയിലെ ഒരു മികച്ച നേട്ടമാകുന്നു. രണ്ടുകൊല്ലമെ ആയുള്ളു അതിന്റെ പണി കഴിഞ്ഞിട്ടു്.

യുദ്ധരംഗത്തേക്കു് പടക്കോപ്പുകളും മററു സാധനങ്ങളും എത്തിക്കുന്നതിൽ ഏർപ്പെട്ടിട്ടുള്ള വാഹനവ്യൂഹങ്ങളെ നിയന്ത്രിക്കുവാൻ വഴിയിലുടനീളം "കൺട്രോൾ കേന്ദ്രങ്ങളുണ്ടു്". ഈ

വാഹനങ്ങളുടെ പോക്കുവരവും, വിമാനങ്ങൾവഴി സാധനങ്ങൾ താഴത്തിട്ടു കൊടുക്കലും കാണുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതുകൊണ്ട് ഹിമാലയത്തിന്റെ പ്രകൃതിഭംഗി നോക്കി ആസ്വദിക്കുവാൻ കഴിഞ്ഞില്ല.

ഇന്ത്യൻ വ്യോമസൈന്യം യുദ്ധരംഗത്തുള്ള നമ്മുടെ പട്ടാളക്കാർക്ക് വേണ്ട ഭക്ഷണങ്ങളും വസ്ത്രങ്ങളും വീഴ്ച കൂടാതെ എത്തിച്ചു കൊണ്ടിരിക്കുന്നുണ്ട്. ഒരിക്കൽ, ഒരേസ്ഥാനത്ത്, ആറേഴു വിമാനങ്ങൾ സാധനങ്ങൾ ഇട്ടുകൊടുക്കുന്നതു് ഞങ്ങൾ കാണുകയുണ്ടായി. അരി, പച്ചക്കറികൾ, പെട്രോൾ, വെടിക്കോപ്പുകൾ, വിളക്കുകൾ മുതലായതെല്ലാം ഇതിൽ പെടും.

നേരിട്ട് ഇട്ടുകൊടുക്കാൻ വയ്യാത്ത കെട്ടുകൾ പാരച്യൂട്ടുവഴി യിറക്കുകയാണ്. ഒരു സന്ദർഭത്തിൽ, ഒരു മലയുടെ മുകളിൽനിന്നു ഞങ്ങൾ നോക്കിയപ്പോൾ ഞങ്ങളെക്കാൾ താണ ഒരു വിതാനത്തിൽ താഴ്വാരത്തിൽ ഒരു വിമാനം ചുറ്റിപ്പറക്കുന്നതു കണ്ടു. ഭൂമിയിൽ മലഞ്ചെരിവുകളിലും താഴ്വരകളിലുമായി പലേടത്തും വെള്ളനിറത്തിൽ അടയാളപ്പെടുത്തിട്ടുള്ള സ്ഥാനങ്ങളിലാണ് വിമാനങ്ങൾ ഇറങ്ങുന്നതും സാധനങ്ങൾ ഇട്ടുകൊടുക്കുന്നതും. ഒരു തരി പിഴച്ചാൽമതി ഈ വിമാനങ്ങൾ അപകടത്തിൽചാടാൻ. എന്നാൽ നമ്മുടെ വിമാനങ്ങളിലുള്ളവരെല്ലാം ഏററവും സമർത്ഥമായിട്ടാണ് ഈ കാര്യം നിർവ്വഹിച്ചുവരുന്നതു്. പൈലററ് അതിസമർത്ഥനല്ലെങ്കിൽ പെട്ടെന്നു വഴിയിൽ പ്രത്യക്ഷപ്പെടുന്ന ഒരു മലഞ്ചെരുവിൽചെന്നു തട്ടാതിരിക്കുവാൻ, തന്റെ വിമാനത്തെ രക്ഷിക്കുവാൻ സാദ്ധ്യമല്ല.

തങ്ങളുടെ പ്രദേശത്തേക്ക് ഇന്ത്യൻ വിമാനങ്ങൾ ലംഘിച്ചു കടന്നു എന്ന് ചീനാക്കാർ എപ്പോഴും നമ്മളുടെമേൽ കുററം ചുമത്താറുണ്ട്. എന്നാൽ ശുദ്ധമെ നുണയാണതു്. നമ്മുടെ പട്ടാളം ചീനപ്പടയെ ചെറുത്തുനില്ക്കുന്ന അണിയിൽനിന്നു പിന്നാറിയാണ് നമ്മുടെ പൈലററുമാർ ഈ സാധനങ്ങൾ ഇറക്കിക്കൊടുത്തു കൊണ്ടിരിക്കുന്നതു്. ഇന്ത്യൻ വ്യോമസൈന്യത്തിന്റെ മിടുക്കും ധൈര്യവും പട്ടാളത്തിന്റെ മുക്തകണ്ഠമായ പ്രശംസക്കും അഭിനന്ദനത്തിനും പാത്രമായി കഴിഞ്ഞിരിക്കുന്നു.

# പുതിയ ആവശ്യങ്ങൾ, പുതിയ സന്നാഹങ്ങൾ

വിദേശത്തുനിന്നു വന്നുകൊണ്ടിരിക്കുന്ന ആയുധങ്ങൾ ഇന്ത്യൻ സേന യുദ്ധരംഗത്ത് ഉപയോഗപ്പെടുത്തുന്നുണ്ടോ എന്നറിയുവാൻ ഞങ്ങളെല്ലാവർക്കും താല്പര്യമുണ്ട്. ഈ ആയുധങ്ങളുപയോഗിച്ച് നമ്മുടെ സേന ചീനപ്പടയ്ക്കെതിരെ അക്രമമാരംഭിയ്ക്കുമോ എന്നും, പുതിയ ആയുധങ്ങളിൽ പരിശീലനം നേടാൻ ഇന്ത്യൻ ഭടന്മാർക്ക് എത്ര കാലം പിടിയ്ക്കുമെന്നും സാധാരണ ഉന്നയിച്ചു വരുന്ന ചോദ്യങ്ങളാണ്.

യുദ്ധരംഗത്തേയ്ക്കുള്ള ഞങ്ങളുടെ യാത്രയിൽ കുന്നിൻചെരുവിൽ ഒട്ടേറെ വാഹനങ്ങൾ കാത്തുനില്ക്കുന്നതു കണ്ടു. പുതുതായി എത്തിയ വിദേശ ആയുധങ്ങൾ മുന്നണിരംഗത്തെത്തിക്കുവാൻ തയ്യാറാക്കി നിർത്തിയവയായിരുന്നുവോ അതു്? അതോ ഈ ആയുധങ്ങളിൽ പരിശീലനം നേടിയ കുറെ പേരെയാണോ നാം മുന്നോട്ട് അയയ്ക്കുക?

ഏതെല്ലാം തരത്തിലുള്ള ആയുധങ്ങളാണ് അയച്ചുകിട്ടിയിരിക്കുന്നതെന്നു വെളിവാക്കുന്നതു ശത്രുവിനുമാത്രമേ ഗുണകരമായിരിക്കുകയുള്ളു. ഒരു സൈനിക ഉദ്യോഗസ്ഥൻ ഞങ്ങളോടു പറഞ്ഞു. "ഇതൊരു രഹസ്യമായി സൂക്ഷിക്കാൻ കഴിഞ്ഞാൽ ഞാൻ നിങ്ങൾക്ക് പത്തു മില്യൻ ഡോളർ തരാം" എന്ന്. കൂടുതലായൊന്നും ഈ ആയുധങ്ങളെക്കുറിച്ചും അവയുടെ ഉപയോഗത്തെക്കുറിച്ചും വെളിവാക്കുന്നതു രാജ്യരക്ഷാതാല്പര്യത്തിന്ന് നിരക്കാത്തതായാണ്. ഇതൊന്നു പറയട്ടെ, ഞങ്ങൾക്ക് ഈ ആയുധങ്ങൾ കാട്ടിത്തന്നിരുന്നില്ല

എങ്കിലും ഈ ആയുധങ്ങൾ വിമാനംവഴി എത്തിക്കുന്നതിനെക്കുറിച്ച് ചില കാര്യങ്ങൾ അറിയുന്നതു രസാവഹമായിരിക്കും. അതിനു പിന്നിൽ പ്രവർത്തിക്കുന്ന സംഘടനയെക്കുറിച്ച് അറിയുന്നതു നന്ന്.

മൂന്നു മണിക്കൂർ ഇടവിട്ട് കൽക്കത്തയിലെ ഡംഡം വിമാനത്താവളത്തിൽ ആയുധവും കയററി വന്നിറങ്ങിയിരുന്ന ഭീമൻ 'സി–135' ജെററ് വിമാനങ്ങൾ നിശ്ചിതസമയമിടവിട്ടു വന്നുകൊണ്ടിരുന്നു. ഈ വിമാനങ്ങൾക്ക് ഏതു കടുത്ത കാലാവസ്ഥയിലും ഭൂമിയിൽനിന്ന് 20,000 അടി മുകളിലൂടെ മണിക്കൂറിൽ 500 നാഴിക വേഗതയിൽ പറക്കാൻ കഴിയുമെന്നതു് ആയുധങ്ങൾ എത്തിക്കുന്നതിലുള്ള കാലതാമസം ഒഴിവാക്കാൻ പ്രയോജനപ്പെടുന്നു.

അമേരിക്കൻ വ്യോമസേനയുടെ സൈനിക കടത്തുവിഭാഗം (മാററ്സ്) ആണ് ഈ ആയുധങ്ങൾ എത്തിക്കുന്നതു്. യുദ്ധകാല സന്നദ്ധതാ നിലവാരത്തിൽ ഈ വിഭാഗം 115,000 നാഴിക നീളത്തിൽ ആകാശമാർഗ്ഗങ്ങൾ പുലർത്തിപ്പോരുന്നു. ലോകത്തിന്റെ നാനാഭാഗത്തുമുള്ള വിമാനത്താവളങ്ങളിൽ ജോലിചെയ്യുന്നവരായി മാററ്സിൽ 82,000 ജീവനക്കാരുണ്ട്. ഇതിൽ 4,000 പേർ നാവിക സേനാവിഭാഗക്കാരാണ്. മാററ്സിന്റെ ലക്ഷ്യങ്ങൾ മൊത്തത്തിൽ മൂന്നെണ്ണമാണെന്നു പറയാം.

ഒന്ന്, ഒരു ഡി. ഡേററിന്* ഒരുങ്ങുവാനുള്ള സന്നദ്ധതയോടെ സാമഗ്രികളും സന്നാഹങ്ങളും സേനകളും കൊണ്ടുപോകുവാൻ ഒരുക്കിക്കൂട്ടി നിർത്തുക;

---

* സൈനിക നടപടികൾ ആരംഭിക്കുവാൻ മുൻകൂട്ടി തീർച്ചപ്പെടുത്തിയ ദിവസം. രണ്ടാം ലോകമഹായുദ്ധത്തിൽ ഹിററ്ലർ കീഴടക്കിവെച്ചിരുന്ന യൂറോപ്യൻ പ്രദേശങ്ങൾ വിമോചിപ്പിക്കാൻ സഖ്യശക്തികൾ വൻതോതിൽ ഫ്രാൻസ് തീരത്ത് സന്നാഹമെത്തിച്ച ദിവസത്തെയാണ് ഡി. ഡേ. എന്നു വിശേഷിപ്പിക്കുന്നതു്.

രണ്ടു്, അഖില ലോകാടിസ്ഥാനത്തിൽ ആവശ്യമായിവരുന്ന വിമാനമാർഗ്ഗങ്ങളും മററു സൌകര്യങ്ങളും ഏർപ്പെടുത്തുക;

മൂന്നു്, സാങ്കേതിക കാര്യങ്ങളെ (കാലാവസ്ഥ, ഭൂപടം തയ്യാറാക്കൽ, കണ്ടുപിടുത്തങ്ങൾ, ഫോട്ടോ എടുക്കൽ) കുറിച്ചും ഡി. ഡേയ്ക്കു് തുല്യമായ സന്നാഹങ്ങൾ ഒരുക്കിവെയ്ക്കുക.

'മാററ്സ്' ആദ്യമായി ഇന്ത്യയിലേയ്ക്കു വന്നതു് 1950ൽ ഡൽഹിയിലുണ്ടായ ഭൂകമ്പക്കെടുതികൾക്ക് ആശ്വാസം നല്കുവാനാണു്. അടിയന്തര സാമഗ്രികളും മരുന്നുകളുമായി അവർ ഡൽഹിയിലിറങ്ങി. ഇന്നു് ചീനക്കാരെ തുരത്താൻ ആവശ്യമായ സാമഗ്രികളുംകൊണ്ടു് ഈ സംഘടന നിത്യേനയെന്നോണം ഇവിടെ എത്തിക്കൊണ്ടിരിക്കുന്നു.

ലോകത്തിന്റെ എല്ലാ ഭാഗത്തേയ്ക്കും 'മാററ്സ്' സാമഗ്രികൾ എത്തിയ്ക്കാറുണ്ടു്. സൂയസ്സ് കനാൽ കുഴപ്പകാലത്തു് അവിടേക്കും, കൊറിയാ യുദ്ധകാലത്തു് അവിടേക്കും ജപ്പാനിലേക്കും അവർ പറന്നുചെന്നു. 1950ൽ ജപ്പാനിലേയ്ക്കു കൊണ്ടുപോയതു് പിള്ളവാതചികിത്സയ്ക്കുള്ള സാമഗ്രികളെങ്കിൽ 1953ൽ കൊറിയയിൽനിന്നു് അവർ 50,000 മുറിവേററ ഭടന്മാരേയും രോഗികളേയും നീക്കംചെയ്യുകയുണ്ടായി.

ആണ്ടോടാണ്ടു്, 365 ദിവസവും, ദിവസത്തിൽ രാവും പകലും 'മാററ്സ്' ജീവനക്കാർക്ക് പരിശീലനം നല്കിപ്പോരുന്നു. 1961ൽ ഇതിലെ വിമാനങ്ങളുടെ എണ്ണവും ജീവനക്കാരുടെ എണ്ണവും ഗണ്യമായി വർദ്ധിപ്പിയ്ക്കുകയുണ്ടായി.

ആയുധസഹായത്തിനുള്ള അഭ്യർത്ഥന വാഷിംഗ്ടണിൽ കിട്ടി ഏതാനും മണിക്കൂറിനുള്ളിൽ 'മാററ്സ്' വിമാനങ്ങൾ തുർക്കിമുതൽ ജർമ്മനിവരെയുള്ള സ്ഥലങ്ങളിൽനിന്നു ശേഖരിച്ചു് അമേരിക്കൻ ആയുധങ്ങളുമായി കല്ക്കത്തയിലേക്കു പറന്നുതുടങ്ങി.

# ശത്രു മുന്നോട്ട്

ബോംഡിലയിലെ നമ്മുടെ സൈനികസ്ഥാനങ്ങൾ മറികടന്ന് ചീനാക്രമണകാരികൾ എല്ലാ യുദ്ധമുന്നണികളിലും കൂട്ടം കൂട്ടമായി മുന്നേറിക്കൊണ്ടിരിക്കെ, നേഫയുടെ ഭൂരിഭാഗവും ഇന്ത്യയുടെ മററു പ്രദേശങ്ങളിൽനിന്ന് ഒററപ്പെട്ടിരിക്കുന്നു.

ചീനപ്പട്ടാളം ഇപ്പോൾ തേസ്പൂരിൽനിന്ന് 43 നാഴിക ദൂരെയുള്ള ഹിമാലയപർവ്വതത്തിന്റെ അടിവാരപ്രദേശത്തെ ലക്ഷ്യമാക്കി മാർച്ച് ചെയ്തു വരികയാണ്. തേസ്പൂരിൽനിന്ന് പൊതുജനങ്ങളെ ഒഴിപ്പിക്കാൻ അധികൃതർ നേരത്തെതന്നെ നടപടി എടുത്തിരുന്നു. മററുള്ളവർ—പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും—സർവ്വസ്വവുമെടുത്ത് വാഹനക്കൂട്ടങ്ങളിൽ ഒഴിച്ചുപോകുമ്പോൾ ഇവിടെ താമസിക്കാനുറച്ച കച്ചവടക്കാർ പരിഭ്രമിച്ച് നോക്കിയിരുപ്പാണ്. തീവണ്ടിപ്പാതകളിലും പാലങ്ങളിലും മററും കനത്ത കാവൽ ഏർപ്പെടുത്തിയിരിക്കുന്നു.

കുന്നുകളിൽ നടന്ന മിക്ക യുദ്ധങ്ങളിലും ശത്രുക്കൾ നമ്മുടെ താവളങ്ങൾ രണ്ടുഭാഗത്തുകൂടി വളഞ്ഞ്, ഒററപ്പെടുത്തുന്ന തന്ത്രമാണ് പ്രയോഗിച്ചത്. ഈ ആക്രമണംകൊണ്ട് അവർ പിന്നിൽനിന്ന് വാർത്താബന്ധങ്ങൾ മുറിക്കുമ്പോൾ സ്വാഭാവികമായും നമ്മുടെ സാധനങ്ങൾ ഉപേക്ഷിക്കേണ്ടിവരുന്നു. എങ്കിലും ബോംഡിലപ്പുറത്തിലുണ്ടായിരുന്ന നമ്മുടെ ഭടന്മാരുടെ ഗതി അജ്ഞാതമാണ്. അവിടത്തെ യുദ്ധത്തിൽ ചീനക്കാർക്ക് കനത്ത നാശനഷ്ടങ്ങൾ ഏല്പിക്കപ്പെടുകയുണ്ടായി.

ഒക്ടോബർ 20-ാംനു- ആണ് ചീനക്കാർ വമ്പിച്ച ആക്രമണം ആരംഭിച്ചത്. ധോല പോസ്റ്റ് പിടിച്ചടക്കിയശേഷം

അവർ വാലോങ്ങിനെ ആക്രമിച്ചു് കരപ്പിടിയിലാക്കിട്ടു് അവർ ലഡാക്കിലെ ചുഷുലിലെ നമ്മുടെ സ്ഥാനങ്ങളുടെ നേരെ ഉഗ്രമായ ആക്രമണം നടത്തി. ഇവിടെയൊക്കെ നേരിട്ടുള്ള ആക്രമണമാണു് ചീന നടത്തിയതെങ്കിലും സേലാചുരത്തിൽ അവർ പ്രത്യക്ഷമായ ഏറ്റുമുട്ടൽ ഒഴിവാക്കി ജാങ്ങിന്റെ ഏററവും തെക്കേഭാഗത്തു കൂടെ ആക്രമിച്ചു കയറുകയാണുണ്ടായതു്. അതേസമയം തവാങ്ങിൽനിന്നും അവർ ആക്രമിച്ചു.

ധരംഗ്സങ്ങിൽ ചീനക്കാരുടെ റോന്തുസംഘക്കാർ പ്രത്യക്ഷപ്പെട്ടപ്പോൾ അവർ സേലാചുരം മറികടന്നാക്രമിച്ചതാണെന്നു് വ്യക്തമായിരുന്നു. പെട്ടെന്നു് അവർ ബോംദിലയിലേയ്ക്കുള്ള ഗതാഗതബന്ധം മുറിക്കുകയും സേലാചുരത്തെ ഒററപ്പെടുത്തുകയും ചെയ്തു.

ഈ യുദ്ധത്തിൽ ചീനക്കാർ സർവ്വവിധ കുടില സമ്പ്രദായങ്ങളും സ്വീകരിക്കുകയുണ്ടായി. ബയണററ് കാട്ടി ഭീഷണിപ്പെടുത്തിക്കൊണ്ടു് നിരപരാധികളായ സ്ത്രീപുരുഷന്മാരെ അവർ പുതിയ സ്ഥലങ്ങളിൽ വഴികാട്ടികളായി യുദ്ധമുന്നണിയിലേക്കു് തള്ളുന്നു. ഈ പാവങ്ങൾ അങ്ങിനെ ഒക്കെട്ടും വഞ്ചനകൾക്കു് ഇരയാകുന്നുവെങ്കിലും ചീനപ്പട്ടാളം മാർച്ചു് തുടരുന്നു. സംസ്കാരമുള്ള യാതൊരു രാജ്യവും സ്വീകരിക്കാത്ത യുദ്ധസമ്പ്രദായമത്രെ ഇതു്.

ചീനക്കാർ സേലാചുരത്തിനപ്പുറം പ്രത്യേകം പരിശീലനം ലഭിച്ച അനേകായിരം പാരച്യൂട്ട് പട്ടാളക്കാരെ ഇറക്കിയാണു് ആ സ്ഥാനം മറികടന്നതു്. മുന്നണി പ്രദേശങ്ങളിൽ കനത്ത മഞ്ഞു വീഴ്ചയുണ്ടു്. എന്നിട്ടും ആയിരക്കണക്കിൽ ചീനക്കാർ ആ വഴിയേ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ജററ്പോർ വിമാനങ്ങളുടെ അകമ്പടിയോടെ അവരുടെ ട്രാൻസ്പോർട്ട് വിമാനങ്ങൾ സൈനികരെ ഇറക്കാനായി നമ്മുടെ പ്രദേശങ്ങൾക്കുമീതെ പറന്നുകൊണ്ടിരിക്കുന്നു.

ചീനാ എന്തിനാണ്° മാവോ? നേഫയുടെ ഭൂരിഭാഗവും പിടിച്ചടക്കുകയും അവകാശപ്പെട്ട അതിർത്തിരേഖ കുറിച്ചുകടക്കുകയും ചെയ്ത ചീനപ്പട്ടാളം ഇപ്പോഴും ആസ്സാമിലെ എണ്ണപ്പാടങ്ങളെ ഭീഷണിപ്പെടുത്തിവരികയാണ്°. അവർ നാഗാലാണ്ടിലേയ്ക്കു വഴി ഇറങ്ങികിട്ടുവാൻവേണ്ടി മുന്നോട്ടു കുതിക്കുകയാണോ? എന്താണവർ ബ്രഹ്മപുത്രാ നദീതടത്തിലേയ്ക്കു വരേണ്ടിവന്നതു°? അവരുടെ അവസാനലക്ഷ്യം എവിടെയെന്ന ചോദ്യത്തിന്° ഒരു നിശ്ചിത മറുപടി പറഞ്ഞുകൂടാ.

പീക്കിങ്ങ്° റേഡിയോ സമാധാനമന്ത്രണം തുടങ്ങുന്നു; എന്നാൽ ചീനപ്പട്ടാളം നമ്മുടെ പ്രദേശത്തും സ്ഥാനങ്ങളിലും നിലയുറപ്പിച്ചിരിക്കുകയാണ്°.

ഭൂട്ടാൻ, സിക്കിം അതിർത്തികളിലും ചീനപ്പട്ടാളം കിടങ്ങുകൾ കുഴിച്ചു സ്ഥാനമുറപ്പിച്ചുവരുന്നതായി റിപ്പോർട്ടുകളുണ്ട്°.



# ശത്രുവിന്റെ പശ്ചാത്തലം

കൊലവഞ്ചകരായ ചീനപ്പട്ടാളത്തിന്റെ മുന്നോട്ടുള്ള കുതിച്ചുകയററം മുൻപ് ചരിത്രത്തിലൊരിക്കലുമുണ്ടാകാത്തവിധത്തിൽ ബ്രഹ്മപുത്രാ നദീതടത്തിൽ കരിനിഴൽ വീശിയിരിക്കെ ഒരു ആർമി ഓഫീസർ ഇന്നലെ ഞങ്ങളുടെ പ്രസ്റൂമിൽ കടന്നുവന്നു നാടകീയമായി അറിയിച്ചു: "പോകേണ്ടവർക്കു പോകാൻ ഒരു വിമാനം ഏർപ്പെടുത്തിയിട്ടുണ്ട്."

അനൗദ്യോഗികനിലയിൽ, തേസ്പൂരിൽനിന്നു വിട്ടുപോകാൻ അദ്ദേഹം ഞങ്ങളെ ഉപദേശിച്ചു—കാരണം, ചീനക്കാർ നഗരത്തിൽനിന്നു മുപ്പത്തഞ്ചോ നാല്പതോ നാഴികമാത്രം ദൂരെ എത്തിയിരിക്കുന്നു.

അങ്ങിനെ യുദ്ധം ഹിമാലയ പർവ്വതനിരകളിൽനിന്ന് ഇരമ്പിക്കുതിച്ചു തേസ്പൂരിന്റെ കുറച്ചു നാഴികകൾക്കുള്ളിൽ എത്തിയിരിക്കുകയാണ്. മലമ്പ്രദേശങ്ങളിൽനിന്നുള്ള അഭയാർത്ഥികളെ നഗരത്തിലൂടെ ബ്രഹ്മപുത്രാ നദിയുടെ തെക്കേ കരയിലേക്ക് കടത്തിമാററിവരികയാണ്. സ്തബ്ധരായ ഗോത്രവർഗ്ഗക്കാരെ സർവ്വത്ര കാണാമായിരുന്നു. ചീനയുടെ ആദ്യത്തെ ആക്രമണമേററ മുന്നണിസ്ഥാനങ്ങളിലെ പട്ടാളക്കാരുടെ കുടുംബങ്ങളും ബോംഡിലയിലെ സാധാരണജനങ്ങളും മുഴുവനും കുറച്ചു ദിവസം മുൻപ് ദിരാങ്ങ്സോങ്ങിൽവച്ചു ഞങ്ങൾ കണ്ടു സംസാരിച്ച മോൻപ ലാമമാരുമവരും എല്ലാം അവരിൽ പെടുന്നു.

മിനിയാന്നു രാത്രി, ഉദ്ദേശിക്കുന്നപോലെയെന്നോണം വടക്കൻ തേസ്പൂരിന്റെ അടിവാരത്തിൽ ഒരു തീജ്വാല കണ്ടു. അതു ഗ്രാമത്തിലെ അഗ്നിബാധയോ, വെടിക്കോപ്പുകൾക്കു തീ പിടി

പ്പതോ ആയിരുന്നിരിക്കാം—എങ്കിലും, അതു സമാധാനപ്രിയരും അന്ധവിശ്വാസികളുമായ ജനങ്ങൾ താമസിക്കുന്ന വീഥിയിൽ യുദ്ധത്തിന്റെ തീജ്വാലകളാണു ചിത്രീകരിച്ചു കാണിച്ചതു്.

തവാങ്ങിൽനിന്നു സമതലങ്ങളുടെ കുറച്ചു നാഴികയടുത്തു വരെ ചീനക്കാർ നമ്മുടെ സ്ഥാനങ്ങളെ പരിശോധിച്ചും, മറികടന്നും, ആക്രമിച്ചും മുന്നേറിയ സമ്പ്രദായം അത്ഭുതാവഹമാണു്. അവരുടെ വേഗത വമ്പിച്ചതായിരുന്നു. ശ്രദ്ധേയനായൊരു അമേരിക്കൻ പത്രപ്രവർത്തകൻ പറഞ്ഞതു് "കാലാൾസൈന്യത്തോടുകൂടിമാത്രം സാധിച്ച ഹിററ്ലറുടെ മിന്നൽപ്പടയോട്ടം ഇതാ" എന്നാണു്. ആ സ്മരണീയമായ യുദ്ധതന്ത്രങ്ങളുടെ തിരിച്ചടിയെന്നോണം കോവർകഴുതകൾക്കുപോലും കടന്നുപോകാൻ വയ്യാത്തതെന്നു കരുതപ്പെടുന്ന പർവ്വതനിരകളിൽക്കൂടിയും ചുരങ്ങളിൽക്കൂടിയും പീരങ്കികളും പതുക്കെ നീങ്ങുന്ന ചക്രങ്ങളുള്ള വാഹനങ്ങളും കടത്തുന്ന ഒടവാരം ചീനപ്പടയിലുണ്ടു്.

ഈ പുതിയ യുദ്ധതന്ത്രങ്ങളോടു പഴയ ആശയങ്ങൾക്കു മത്സരിക്കാൻ കെല്പില്ല എന്നാണു് തെളിയുന്നതു്. സേലാ ചുരത്തിലെ നമ്മുടെ സ്ഥാനങ്ങൾ നേരിട്ടുള്ള ഒരാക്രമണത്തിനുമുമ്പിൽ അജയ്യമാണെന്നു തോന്നിയിരുന്നുവെങ്കിലും അനേകായിരം ചീനക്കാർ അവയെ മറികടന്നു് പിന്നിൽ പ്രത്യക്ഷപ്പെടുകയാണു് ചെയ്തതു്. ഒക്ടോബർ 20-ാംനു- മുതൽ ചീന നടത്തിയ എല്ലാ ആക്രമണങ്ങളിലും ഈ യുദ്ധതന്ത്രമാണു് പ്രകടമായി കാണപ്പെട്ടതു്. 'ശത്രുവിനെ അറിയുക, ശത്രുവിനെ പരിശോധിക്കുക, ഒരടി മുമ്പോട്ടെങ്കിൽ രണ്ടടി പിമ്പോട്ടു" എന്നതാണവരുടെ പൊതു തന്ത്രം. ഇങ്ങിനെയാണവരുടെ ആക്രമണം രൂപംകൊള്ളുന്നതു്.

അവരുടെ ആക്രമണരൂപത്തിൽനിന്നു ആസ്സാമിനെ മുഴുവനും ഭീഷണിയുളവാക്കാനും, വേണ്ടിവന്നാൽ എണ്ണപ്പാടങ്ങൾ പിടിച്ചെടുക്കാനും അവർ ഉദ്ദേശിക്കുന്നുണ്ടെന്നു ധാരാളം വ്യക്തമാണു്. പട്ടാളത്തെ ഇടന്ന് മാർച്ചുചെയ്യിക്കാൻ എണ്ണ വളരെ ആവശ്യമാണല്ലോ.

വിമാനത്താവളത്തിലേയ്ക്കു പോകുന്ന വഴിനിറയെ സ്ത്രീപുരുഷന്മാരെയും, കുട്ടികളെയും, കന്നുകാലികളെയും വഹിച്ച് കാറുകളും ബസ്സുകളും ബ്രഹ്മപുത്രാനദിയുടെ തെക്കെ കരയ്ക്കു് നീങ്ങുന്നതു കാണാമായിരുന്നു. വിമാനത്താവളത്തിൽ ആളുകളെയൊഴിക്കാൻ ഇരുപതിലേറെ വിമാനങ്ങളും തയ്യാറായിനിന്നിരുന്നു. ഇന്ത്യൻ എയർലൈൻസ് വൈമാനികർ കർശനമായ ഒരു സമയപ്പട്ടികയനുസരിച്ചു രാപ്പകൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ബോംഡിലായിലേയ്ക്കുള്ള ദുർഗ്ഗമമായ പർവ്വതമാർഗ്ഗങ്ങളും അറിയുന്നവർ ചീനയുടെ മുന്നേറ്റത്തിന്റെ വേഗതയിൽ അമ്പരന്നുപോയിരിക്കുന്നു. ചീനക്കാരുടെ അടുത്ത നടപടി എന്താണെന്നു്, ആശ്ചര്യമില്ല, അവർ അമ്പരന്നിരിക്കയാണ്. നീഫ മുഴുവനും കിട്ടണമെന്ന അവകാശവാദം അവർ മുറുകെപ്പിടിക്കുമോ? അല്ലെങ്കിൽ സമതലങ്ങളിലേയ്ക്കു് ആഞ്ഞടിച്ചുകയറി പരസ്യമായ, സർവ്വകഴിവുകളും ഉപയോഗപ്പെടുത്തപ്പെടുന്ന, ഒരു യുദ്ധം ഇന്ത്യയിൽ നിന്നും ക്ഷണിച്ചുവരുത്തുമോ?

ശത്രുക്കൾ എപ്പോഴും രാത്രിയിലാണ് നീങ്ങാറുള്ളതെന്ന് ഒരു അമയാന്റി ഈ ലേഖകനോടു പറഞ്ഞു. പകൽ അവർ അവിടെ ഇല്ലെന്നുതോന്നത്തക്കവിധം അതിനിശബ്ദമായും അനങ്ങാതെയും ഒളിച്ചിരിക്കുന്നു. രാത്രിയിൽ അവർ ആയിരക്കണക്കിൽ ഷെയിഡിട്ട ടോർച്ചുകളുടെ സഹായത്തോടും വളരെ രഹസ്യമായും ഒളിഞ്ഞും മുന്നേറുന്നു.

അവരെങ്ങിനെയാണ് ആക്രമിക്കുന്നതെന്നു മറെറാരു പട്ടാളക്കാരനും വിവരിക്കുകയുണ്ടായി. പകൽസമയത്തു് അയയ്ക്കപ്പെടുന്ന റോന്തുസംഘങ്ങൾ ശത്രുക്കളുടെ അടയാളമേ ഇല്ലെന്നും അവർ പിൻവലിച്ചിരിക്കാമെന്നുമുള്ള വിശ്വാസത്തോടെയാണ് സന്ധ്യയ്ക്കു മടങ്ങാറുള്ളത്—അവർ മുൻപത്തെ സ്ഥാനത്തേക്കു പിൻവലിച്ചിരിക്കാം. എന്നാൽ ഒരുദിവസം, പെട്ടെന്നു അതുവരെ ചുവടെ ഒഴിഞ്ഞുകിടന്ന താഴ്വരയും അതിനുമീതെയായ മലഞ്ചെരിവും ആയിരക്കണക്കിൽ ചീനപ്പട്ടാളക്കാരെക്കൊണ്ട് നിറഞ്ഞി

രിക്കുമെന്ന വാർത്തയുമായാണു് ഒരു റോന്തു പട്ടാളക്കാരൻ ഓടിവന്നതു്. കനത്ത പീരങ്കികൾ അവരുടെ കയ്യിലുണ്ടായിരുന്നു!

ചീനപ്പട്ടാളക്കാരൻ വെടിക്കോപ്പുകളുടെ ഉപയോഗത്തിൽ നമ്മുടെ ജവാന്മാരുടെതന്നെ പരിശീലനം ലഭിച്ചവനല്ല. അവനൊരു തോക്കു കൊടുത്തു് അവനോടു് വെടിവയ്ക്കാൻ പറയുന്നു. ചീനക്കാരൻ എല്ലാ വെടിക്കോപ്പുകളും താൻതന്നെ വഹിച്ചുകൊള്ളണമെന്നതിനാൽ അവയുടെ ഉപയോഗത്തിൽ യാതൊരു പിശുക്കും കാണിയ്ക്കാറില്ല. ചീനയുടെ ആക്രമണത്തിന്റെ ഗാംഭീര്യം മുഴുവനും അവരുടെ എണ്ണത്തിലുള്ള ബലത്തെ ആശ്രയിച്ചിരിക്കുന്നു, വെടിക്കോപ്പിലല്ല. നമ്മുടെ പട്ടാളക്കാർ ഈ അഭിപ്രായം സ്ഥിരപ്പെടുത്തുന്നു. അവൻ പ്രധാനമായും പരുക്കൻ മട്ടുകാരനാണു്. അവനിൽ കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രം അതിജാഗ്രതയായി കുത്തിവയ്ക്കപ്പെട്ടിട്ടുണ്ടു്. സാധാരണ പൗരന്മാക്കാൾ വളരെയൊന്നും മെച്ചമല്ല പട്ടാളത്തിൽ അവന്റെ സ്ഥാനം—ചീനാക്കാരനെന്നു് അങ്ങിനെ സ്വയം അഭിമാനിയ്ക്കാൻ വകയില്ലെന്നർത്ഥം.

ചീനപ്പട്ടാളക്കാരൻ ദാരിദ്ര്യത്തിൽ ജനിച്ചവനാണു്—അതിനാൽ കഷ്ടതകളനുഭവിക്കാൻ യോഗ്യതയുള്ളവനും. രൂപഭംഗിയിൽ ചുറുചുറുക്ക കാണിയ്ക്കാൻ ഉദ്ദേശിക്കപ്പെട്ടതല്ലാത്ത ഒരു സാധാരണ ഉടുപ്പാണവന്റേതു്. കീറിപ്പറിഞ്ഞു്, പുതുതൊന്നു കിട്ടുന്നതുവരെ അതു ധരിക്കേണ്ടിവരുന്നു. സാധാരണ ഭക്ഷണമല്ലാണവന്റേതു്. പുറമെ താനുള്ളടത്തുനിന്നും പിടിച്ചു പറിയ്ക്കുന്നതാവും. അവന്റെ ഭക്ഷണം തിന്നപോരെങ്കിൽ അതവന്റെ കുറ്റം. സ്വന്തം രോഗങ്ങൾക്കു് അവൻതന്നെ ചികിത്സിക്കണം—മുറിവേററാൽ വൈദ്യശുശ്രൂഷ കിട്ടുകയില്ലെന്ന കഠിന യാഥാർത്ഥ്യം അറിഞ്ഞുകൊണ്ടാണവൻ ജീവിക്കുന്നതു്. ഇതു ചീനക്കാരന്റെ നിർഭാഗ്യത്വം മാത്രമല്ല പ്രകടമാക്കുന്നതു്—നാട്ടിലാകെയുള്ള വൈദ്യശുശ്രൂഷാസൗകര്യങ്ങളുടെ അഭാവംകൂടിയാണു്. രോഗവിമുക്തി പ്രാപിക്കുന്ന ഘട്ടത്തേക്കാൾ അവനു മരണമാണു സ്വീകാര്യം.

കാൽപ്പടയുടെ പരിശീലനം സഹനശക്തിയുടെ പരിശീലനമാണ്. നീണ്ട നിർബ്ബന്ധിതമാർച്ച് ഒരു സാധാരണ പരിപാടിയത്രെ. രാത്രികാലത്തെ നീക്കങ്ങളും ഇടച്ചുവായി പരിശീലിപ്പിക്കപ്പെടുന്നു. യന്ത്രപരമായി അഭ്യാസങ്ങളുടെ ഈ യോഗ്യതയാണ് തറാങ്ങളിൽനിന്നും ബോംഡിലായെ നാം പ്രകടമായിക്കണ്ടു. സാധാരണകാലത്ത് ശ്രമകൊല്ലും മാത്രമാണ് പരിശീലനം. ഇതുകൊണ്ടാണ് സൈന്യങ്ങളുടെ എണ്ണവും ഡിവിഷനുകളുടെ എണ്ണവും അതിവേഗം വർദ്ധിക്കാൻ കാരണം. ചീനക്കാർ ഹിമാലയത്തിലെ ഹേമന്തകാലം അനുഭവിക്കാൻ ഒന്നായി ഒരുങ്ങിക്കഴിഞ്ഞിരിക്കുന്നു.

എന്നാൽ അവരുടെ ആയുധങ്ങളെല്ലാംകൂടി കൂടുതൽ മികച്ചവയും ആധുനികവുമാണെന്ന് പറയുന്നതു ശരിയല്ല. ഉദാഹരണത്തിന് അവർക്ക് എട്ടുമുതൽ പത്തു നാഴികവരെ ദൂരപരിധിയുള്ള കനത്ത പീരങ്കികളില്ല. അവരുടെ പല വെടിക്കോപ്പുകളും രണ്ടാം ലോകയുദ്ധത്തിലുപയോഗിച്ചവയും, കൊറിയയിൽ അമേരിക്കൻ സൈന്യത്തിൽനിന്നു പിടിച്ചെടുത്തവയുമാകുന്നു. ചില വൻതോക്കുകൾക്കുപോലും 3—4 നാഴിക ദൂരത്തേക്കേ വെടിവയ്ക്കുവാൻ വയ്ക്കൂ. എല്ലാ സൈന്യത്തിന്റെയും പിന്നിൽ മാർച്ച് ചെയ്ത് മുറിവേറ്റവരുടെയും കൊല്ലപ്പെട്ടവരുടെയും ആയുധങ്ങൾ ശേഖരിക്കാൻ നിരായുധരായ ഓരോ വിഭാഗമുണ്ടാവും. പിന്നീട് അവർ പ്രധാന സൈന്യത്തോടൊപ്പമെത്തും. ചീനക്കാരല്ലാത്തവരും നിർബ്ബന്ധമായി പട്ടാളത്തിൽ ചേർക്കപ്പെട്ടവരുമാണ് അനാന്യായാവഹമായ ഈ ജോലി നടത്താറ്. ഇപ്പോഴത്തെ മുന്നേറ്റങ്ങളിൽ തിബത്തുകാർക്കാണ് ഈ ജോലി.

കനത്ത നാശനഷ്ടങ്ങളനുഭവിച്ചിട്ടും ചീനക്കാർക്ക് സ്വന്തം മനോവീര്യം നിലനിർത്താൻ കഴിയുന്നുണ്ടോ? ഉണ്ടെന്നു പറയുക വിഷമം. എന്നാൽ കഠിനവും, പലപ്പോഴും നിർദ്ദയവുമായ അച്ചടക്കവ്യവസ്ഥകൾ കാരണം ചീനപ്പട്ടാളക്കാരൻ പ്രതിഷേധസ്വരമുയർത്തുകയോ, പേടി പുറത്തുകാണിക്കുകയോ ചെയ്യാറില്ല

വലോങ്ങിനടുത്തു് ഒരു സ്ഥലത്തു് ചരിത്രത്തിലെ ഏററവും ഭീകരമായ ഒരു രംഗത്തെക്കുറിച്ചു് ഒരിന്ത്യൻ ഭടൻ വിവരിക്കുകയുണ്ടായി. ആ ഭീകരരംഗം ആർക്കും നോക്കിനില്ക്കുക വയ്യായിരുന്നത്രെ. ചീനപ്പട്ടാളക്കാരിൽ കഠിനമുറിവുകളേററവരുടേയും മരിക്കുന്നവരുടേയും മരിച്ചവരുടേയും ഒരു സങ്കേതമായിരുന്നു അവിടെ. ശുശ്രൂഷയില്ലാതെ പഴുത്ത മുറിവുകളുടേയും കെട്ട ചോരയുടേയും ചീയുന്ന മാംസത്തിൻെറയും ദുർഗ്ഗന്ധം ആ പ്രദേശത്തെ അന്തരീക്ഷത്തെ മലീമസമാക്കി—അസഹ്യവും അസ്വാദനീയമാംവിധം ഭയാനകവുമായിരുന്നു! പലരും, അവരുടെ മുറിവുകളിലൂടെ പുഴുക്കൾ അരിച്ചുകൊണ്ടാണെങ്കിലും, ജീവൻ പോകാതെ കിടക്കുന്നു. പലരുടേയും കൈകാലുകളും തലകളും തിരിച്ചറിയാൻ വയ്യാത്തവിധം രൂപാന്തരംപ്രാപിച്ചിരിക്കുന്നു. പഴുത്തിറച്ചിയിൽക്കൂടി എല്ലുകളും വെടിയുണ്ടക്കഷ്ണങ്ങളും തുറിച്ചുനില്ക്കുന്നു—മരണത്തിൻെറ വരവിൽ അവർ നിസ്സഹായരായി, നിരാശ്രയരായി ദൈവത്തോടൊപ്പമെത്താൻ കണ്ണടച്ചു തിരക്കുകയായിരുന്നിരിക്കണം.

ചീനപ്പട്ടാളത്തിൻെറ അടിത്തറതന്നെ വഞ്ചനയും വ്യാജവുമാണു്. അവർ ഒരിക്കലും വിശ്വസ്തരല്ല—അലകളലകളായി അവർ ആക്രമിക്കുന്നു, അതിനിടയിൽ കഷ്ടപ്പാടുകൾകൊണ്ടു് മടിച്ചുപോകുമെന്നു തോന്നുന്നവരെ പിന്നണിക്കാർ നിസ്സംശയം കാച്ചിക്കളയുന്നു.

എന്നാൽ ശത്രുനിരകൾക്കപ്പുറം അങ്ങകലെ വാഗ്ദത്തമായ കമ്മ്യൂണിസ്ററു സ്വർഗ്ഗം — സമാധാന സമ്പന്നതകളുടെ സ്വർഗ്ഗം—ഉണ്ടെന്ന ആശയ്ക്കു് എപ്പോഴും വകയുണ്ടു്. അതേ കാരണംകൊണ്ടു് നാട്ടിലേയ്ക്കു് തിരിച്ചുപോകുക അവശ്യാകർഷകമായ കാര്യവുമല്ല.

# മനുഷ്യകഥകൾ

അതു മറക്കാനാവാത്ത ഒരു രംഗമായിരുന്നു. ഉത്സാഹവും മനസ്സിനെ ഇളക്കിമറിക്കുന്നതുമായ ഒരു രംഗം. ജീവിതത്തിൽ പലർക്കും അനുഭവപ്പെടാത്ത ഒന്നാണ് അതെങ്കിലും അതിന്റെ ഹൃദയസ്പൃക്കായ ഭാഗം എല്ലാവർക്കും മനസ്സിലാക്കുവാൻ കഴിയും.

ടോൾസ്റ്റോയിയുടെ 'യുദ്ധവും സമാധാനവും' എന്ന ഗ്രന്ഥത്തിൽ നെപ്പോളിയന്റെ ആക്രമണത്തിനു വിധേയരായ ജനങ്ങൾ മോസ്കോ വിട്ടുപോകുന്ന ഒരു രംഗമുണ്ട്. "പ്രിയപ്പെട്ട മോസ്കോവിനെ ഞങ്ങൾ വിട്ടുപോവുകയാണ്." തേസ്പൂരും മോസ്കോയും തമ്മിൽ സാമ്യപ്പെടുത്താനല്ല ഇവിടെ ഉദ്ദേശിക്കുന്നത്. എങ്കിലും താമസിക്കുന്ന സ്ഥലം എവിടെയായാലും എല്ലാവർക്കും പ്രിയപ്പെട്ടതുതന്നെ.

കഴിയുന്നതും വേഗം തേസ്പൂർ വിടുകയെന്നതായിരുന്നു ഞങ്ങൾക്കു കിട്ടിയ അവസാനത്തെ അറിയിപ്പ്. പട്ടണത്തിലെ ഒട്ടുമുക്കാലും ജനങ്ങൾ അപ്പോഴേയ്ക്കും സ്ഥലംവിട്ടിരുന്നു.

മകൻ അമ്മയുടെ അടുക്കൽ ചെന്നു പറഞ്ഞു: "അമ്മേ, നമുക്കു പുറപ്പെടുക." മകൻ ഒരു ഉദ്യോഗസ്ഥപ്രമാണിയാണ്. അമ്മയ്ക്കു 90 വയസ്സായി. അമ്മ പറഞ്ഞു: "മകനെ, ഞാൻ വരുന്നില്ല. അച്ഛന്റെകൂടെ താമസിച്ച ഈ വീടും നാടും വിട്ട് ഞാൻ എങ്ങോട്ടു പോകാനാണ്." ശത്രുവിന്റെ കയ്യിൽപെട്ടു മരിക്കുകയാണെങ്കിൽകൂടി അവിടെവച്ചു മരിക്കാൻ ആ വൃദ്ധമാതാവ് ആഗ്രഹിക്കുന്നു.

ശത്രു അടുത്തെത്തി, താൻ ഏറ്റവും സ്നേഹിക്കുന്നവരെ രക്ഷപ്പെടുത്തണം. ഭാര്യയെ അയാൾ കിട്ടുന്ന വാഹനത്തിൽ

അയക്കാൻ തീരുമാനിച്ചു. എല്ലാം ഉപേക്ഷിച്ച് ജീവനും കൊണ്ടുപോകുമ്പോഴും എന്തൊക്കെ സാധനങ്ങളാണ് വിട്ടുപോകേണ്ടത്? ആഗ്രഹിച്ചും ബുദ്ധിമുട്ടിയും ഉണ്ടാക്കിയ സാധനങ്ങളും, മോഹിച്ചുമോഹിച്ചു കിട്ടിയ സാധനങ്ങളും! പക്ഷെ എല്ലാം വിട്ട് അല്പം വസ്തുക്കളുമായി അവർ അവിടംവിട്ടു. എങ്ങിനെയെങ്കിലും രക്ഷപെടാമെന്ന് കർത്താവ് അവർക്ക് ഉറപ്പുകൊടുത്തിട്ടുണ്ട്. പോകുന്നതിനു അല്പം മുൻപുതന്നെ പ്രിയപ്പെട്ട റേഡിയോ അവരും തിരിച്ചുനോക്കി. യുദ്ധവാർത്തകളും അറിയണമല്ലോ. എന്നാൽ അവരും കേട്ടത് "നാളെ നിങ്ങളുടേതല്ല" എന്ന ഒരു ഇംഗ്ലീഷ് ഗാനമാണ്. ഉദ്വേഗപരവശരാവാനു മില്ലാത്തവർക്കുമായി ചില ധനങ്ങളും വന്ന പരിതസ്ഥിതികളിൽ അവരും റേഡിയോ കരച്ച് കണ്ണുതുടച്ചു സ്ഥലംവിട്ടു.

തോട്ടം ഉടമകളൊക്കെ അമേരിക്കക്കാരോടും സ്ഥലംവിടാനാണ് അധികൃതർ ആദ്യം പറഞ്ഞത്. ഒരു തോട്ടംഉടമ തന്റെ തോട്ടവും അതിനുള്ളിലെ കൊട്ടാരവും എല്ലാം ഉപേക്ഷിച്ച് സ്ഥലംവിടാൻവേണ്ടി വിമാനത്താവളത്തിലെത്തി. അപ്പോഴാണ് അയാൾ തന്റെ പ്രിയപ്പെട്ട സുഹൃത്തിനെ ഓർത്തത്. തനിക്ക ജീവിതത്തിലെ ഏക കൂട്ടുകാരൻ ഒരു നായയാണ്. അയാൾ 90 നാഴിക അപ്പുറത്തുള്ള വനാന്തരത്തിലെ തന്റെ ബംഗ്ലാവിൽ വീണ്ടും പോയി അവനെ കൂട്ടിക്കൊണ്ടുവന്നു. തന്റെ യജമാനനെ കാണാതെ കരയുകയായിരുന്നു അവൻ.

ഞങ്ങൾ താമസിച്ചിരുന്ന പ്രസ്ക്യാമ്പിൽ ഏകദേശം 30 വിദേശപത്രപ്രതിനിധികളും 15 ഇന്ത്യാക്കാരും ഉണ്ടായിരുന്നു. കഥയെഴുതലും കള്ളുകുടിയുമായിരുന്നു പലർക്കും ജോലി. എന്നാൽ സ്ഥലംവിടുവാൻ പറഞ്ഞ അന്ന് ഒരു പത്രപ്രതിനിധിയെയും അവിടെ കണ്ടില്ല. "കൊറിയൻ യുദ്ധരംഗത്തു ഞാൻ ഉണ്ടായിരുന്നു. അവിടെ ഞാൻ പാരച്യൂട്ടിലാണ് എത്തിയത്. നിങ്ങൾക്കൊന്നും അത്ര പരിചയവുമില്ല, ധൈര്യവുമില്ല" എന്നു പറഞ്ഞുനടന്നിരുന്ന ഒരു അമേരിക്കൻ യുവതി ഞങ്ങളുടെ കൂട്ടത്തി

ച്ചുണ്ടായിരുന്നു. അവരാണ്° ആദ്യം സ്ഥലംവിട്ടതും. മററുള്ളവരും സ്ഥലംവിട്ടു. അതുമാത്രമേ അപ്പോഴും ഒരു പോംവഴിയുണ്ടായിരുന്നുള്ളൂ.

എന്നെ സംബന്ധിച്ചിടത്തോളം ഏററവും മനസ്സുവിഷമിപ്പിച്ച മറെറാരു രംഗമുണ്ടായിരുന്നു: ശത്രു അടുക്കുന്നു. എല്ലാവരും പട്ടണംവിട്ടു. അവിടെ ഒരു കോൺവെൻറുണ്ട്°. ഒരു ക്രിസ്ത്യൻ മിഷ്യനറി നടത്തുന്നതാണ്° അത്°. ഏകദേശം ൨൫0 കുട്ടികളുണ്ട്°. അധികൃതർ ആരും സഹായത്തിനില്ല. അദ്ധ്യാപകരും മിഷ്യനറിലേഡിമാരും വിഷമിച്ചു. അവരുടെ ഭാഗത്ത്° നേരിയ പരിഭ്രമത്തിന്റെ ലക്ഷണം കാണിച്ചാൽ കുട്ടികളുടെ സ്ഥിതി എന്തായിരിക്കും? മൂന്നും നാലും വയസ്സുള്ള കുട്ടികൾ, പ്രായം എത്തിയ കുട്ടികൾവരെയുള്ള വിദ്യാർത്ഥികളെ എങ്ങിനെ അവിടെ വിട്ടുപോകും? ഉടൻതന്നെ പ്രധാന അദ്ധ്യാപകൻ എല്ലാവരെയും വിളിപ്പിച്ചിട്ടു കൂട്ടപ്രാർത്ഥന ആരംഭിച്ചു. അങ്ങിനെ കുട്ടികളുടെയും തങ്ങളുടെയും ശ്രദ്ധ തിരിക്കുകയായിരുന്നു അദ്ധ്യാപകന്റെ ആശയം. കുട്ടികൾ എല്ലാം അതിൽ പങ്കുകൊണ്ടു. ബ്രഹ്മപുത്ര കടക്കുവാൻ ഏർപ്പാടുകൾ ചെയ്തപ്പോൾ കുട്ടികളെയെല്ലാം അവിടെ നിന്നു കൊണ്ടുപോയി. പിഞ്ചുകുട്ടികൾ പലരും ഏഴു നാഴിക നടന്നു നദീതീരത്തിലെത്തി. പുഴ കടന്നശേഷം വീണ്ടും ആ ബാലികാബാലന്മാർ നടത്തിയ കൂട്ടപ്രാർത്ഥന കണ്ണുനീരോടുകൂടി മാത്രമേ കാണാനും കേൾക്കാനും സാധിക്കുന്നുള്ളൂ.

ഞങ്ങൾ ഭക്ഷണം കഴിച്ചിരുന്ന ഹോട്ടലുകാരൻ വന്നു ചോദിച്ചു, അവനും പോകാറായോ എന്നു°. പോകുകയാണു° നല്ലതെന്നുപദേശിച്ചു. അവൻ പുറപ്പെടാറായി. എന്തിനുവേണ്ടി, അടുത്ത ദിവസങ്ങളിൽ അധികം വില ചാർജ്ജുചെയ്തു° ഇത്ര പണമുണ്ടാക്കി എന്നതു° അവനുതന്നെ ഒരു വലിയ പ്രശ്നമായി. എല്ലാം വിട്ടു° അവനും പോയി.

വഴിനീളെ അന്തംകാണാത്ത ജനധാരതന്നെ. എല്ലാവരും കയ്യിൽ ഒതുങ്ങുന്ന സാധനങ്ങളുമായി പോകുകയാണു°. എങ്ങോട്ടു°?

പ്രത്യേകിച്ചു ലക്ഷ്യമൊന്നുമില്ല. എങ്കിലും ഇവിടം വിടണം, എവിടെയെങ്കിലും എത്തണം. വഴിയെക്കുറിച്ചു നിർബ്ബന്ധമില്ല. എത്തിക്കിട്ടിയാൽമതി. നാളയെക്കുറിച്ചു നോട്ടമില്ല. അതു നാളെ നോക്കാം. അവരുടെ കൂട്ടത്തിൽ പശുക്കളുണ്ട്, ആടുകളുണ്ട്, നായ്ക്കളുണ്ട്. ചിലർ അമ്മയെ വിട്ടുപോന്നവരാണ്. ചിലർ മക്കളെ കാണാതെ പോന്നവരാണ്. ചിലർ ജീവിതസമ്പാദ്യം മുഴുവൻ ഉപേക്ഷിച്ചുപോന്നവരാണ്. അതിൽ ബംഗാളികളുണ്ട്. പഞ്ചാബികളും ഉണ്ട്. മറെറല്ലാവരുമുണ്ട്. മലയാളിയായ കുഞ്ഞിരാമനുമുണ്ട്. അയാൾ ജീവിതവൃത്തിയ്ക്കായി ഇവിടെ വന്നതാണ്. ഇന്ന് അയാളുടെ ഹോട്ടൽ തേസ്പൂരിൽ എല്ലാവർക്കും അറിയാം.

കടത്തുകടന്നാലേ ബ്രഹ്മപുത്രയുടെ അപ്പുറത്തെത്താവൂ. കടത്തുകാരനാണെങ്കിൽ ഒന്നിനും ഉത്സാഹമില്ല. ഇവൻ കടത്തു കടത്താൻ വൈമനസ്യം കാണിക്കുന്നതു് പാക്കിസ്ഥാന്റെ ഏജന്റ് ആയതുകൊണ്ടാണെന്നു് കുബുദ്ധികൾ വിചാരിക്കാം. അല്ല, അല്ല. അവന്റെ ഭാര്യയേയും കുട്ടികളേയുംപററി അറിവും ഇല്ല. ഇതുവരെ അവർ കടത്തു കടന്നിട്ടില്ല, അതായിരുന്നു അവന്റെ വിഷമം.

കടത്തു കടന്നു് ജനങ്ങളുടെ നീക്കം ഗൗഹാട്ടിയിലേയ്ക്കായിരുന്നു. ഗൗഹാട്ടിയിലേയ്ക്കു് അപ്പോളേക്കും അധികൃതരും മററും മററും നീങ്ങിക്കഴിഞ്ഞിരുന്നു.

പോകുന്നവഴിക്കു് അതാ ഒരു ഹെലികോപ്റ്ററിന്റെ വെളിച്ചം നിങ്ങളുടെമേൽ ചെന്നു പതിക്കുന്നു. പരിഭ്രാന്തരായ സ്ത്രീജനങ്ങൾ കൂട്ടനിലവിളിയായി. ശത്രുവിനെ പേടിച്ചായിരുന്നു നിലവിളി. പക്ഷേ അതു് ഒരു ഇന്ത്യൻ വിമാനമായിരുന്നു. തേസ്പൂരിൽനിന്നു് ഗൗഹാട്ടിയിലേയ്ക്കു രാത്രി പുറപ്പെട്ട വൈമാനികനു് വഴിയറിയാതായി. റോഡിൽക്കൂടി പോകുന്ന വാഹനങ്ങളെ അനുഗമിക്കാനായിരുന്നു അയാളുടെ ഉദ്ദേശം.

അങ്ങിനെ ടെസ്പൂരിലെ ജനങ്ങൾ പ്രിയപ്പെട്ടതെല്ലാം ഉപേക്ഷിച്ച് പ്രിയപ്പെട്ട ജീവനുംകൊണ്ട് സ്ഥലംവിട്ടു. അപ്പോളും ചിലർ പോകുന്നുള്ളു, സമാധാനമായി എന്നു പറയവേണ്ടായിരുന്നു. അവൻ ആരാണ്? ഡിഗ്ബോയിൽ ഒരു ചീനാ ടൗൺ ഉണ്ട്. അവിടെ 4000ത്തോളം ആളും ഉണ്ട്. ഇവരെയെല്ലാം മനോഭാവം എന്താണ്? എന്ന ചോദ്യങ്ങൾ മനസ്സിൽ പൊങ്ങി വന്നു?

ഞങ്ങളുടെ സ്ഥലത്തേയ്ക്ക് അവർക്ക് പോകാൻ സാധിക്കുമോ? വീണ്ടും ആരും അതിനെക്കുറിച്ച് ചിന്തിക്കുന്നില്ല. പക്ഷെ അതിനുത്തരം പറയേണ്ടതും അവരല്ല. എന്നാൽ ഈ പരിഭ്രമം ആറിത്തണുക്കുമ്പോൾ മനസ്സിലാവും, അതിനുവേണ്ടി ഗവണ്മെന്റ് എല്ലാ നടപടികളും എടുക്കുന്നുണ്ടെന്ന്. എപ്പോഴും എന്തൊന്നും പറയേണ്ടത് ഇവിടെയല്ല.



# വീണ്ടും ശാന്തം

ശത്രു സീമയിൽനിന്ന പിൻവാങ്ങുന്നതിനെക്കുറിച്ചുള്ള ഔദ്യോഗിക സ്ഥിരീകരണമൊന്നും ഈ റിപ്പോർട്ട് എഴുതുന്നതുവരെ ലഭിച്ചിട്ടില്ലെങ്കിലും തേസ്പൂരിലും അടിവാരത്തിലും മററു സമീപപ്രദേശങ്ങളിലും പോയ്പ്പോയ ധൈര്യവും ആത്മവിശ്വാസവും വീണ്ടുകിട്ടിയിട്ടുണ്ടെന്ന പറയാം.

ഏതാണ്ട് രണ്ടാഴ്ച മുമ്പ് ഇവിടെ സംജാതമായ സംഭ്രമത്തിന്റെ പശ്ചാത്തലത്തിൽ വച്ചുനോക്കുമ്പോൾ ഇപ്പോഴത്തെ ശാന്തത പ്രശംസനീയമാണ്. പക്ഷേ ശത്രു പിൻവാങ്ങിയാലും ഇല്ലെങ്കിലും ഒന്ന പറയേണ്ടതായിട്ടുണ്ട്. പ്രകൃത്യാ അപ്രാപ്യവും സന്ദർശനം "വിലക്കപ്പെട്ടതും" ആയ ഇന്ത്യയുടെ വടക്കുകിഴക്ക അതിർത്തിയിലെ പ്രശാന്തമായ ജീവിതത്തിൽ പലവിധ മാററങ്ങളും സംഭവിക്കാൻ ഇടയുള്ളതിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. വെറും ഗോത്രവർഗ്ഗക്കാരാൽ മാത്രം നിറഞ്ഞിരിക്കുന്ന ഈ ഭൂവിഭാഗത്തിൽ ശത്രുവിന്റെ കടന്നാക്രമണത്തോടുകൂടി പുതിയ ഒരു ജീവിതവീക്ഷണവും സമീപനവും ആവശ്യമായിത്തീർന്നിരിക്കുന്നു. ഇത് എല്ലാ തുറകളിലുമുള്ളവർക്കും പിന്നണിയിൽ നില്ക്കുന്നവരും അന്ധവിശ്വാസികളുമായ ഗോത്രവർഗ്ഗക്കാർക്കുകൂടിയും ബോധ്യപ്പെട്ടിരിക്കുന്നു. ഒരുപക്ഷേ അതാവും ഇന്ന സീമയിൽ നമുക്ക് ഏററവും അഭികാമ്യമായതും.

തേസ്പൂരിലും പരിസരങ്ങളിലുംവച്ച് പല മോംബകളോടും ലാമകളോടും സംസാരിക്കുവാൻ എനിക്ക് അവസരം കിട്ടി. അവരാരുംതന്നെ ആശ കൈവെടിഞ്ഞിട്ടില്ല. ഇനി അടുത്ത അവസരത്തിൽതന്നെ വീണ്ടും തങ്ങളുടെ പാർപ്പിടങ്ങളി

ലെല്ലാം ചെല്ലാനും സ്വൈരമായി താമസിക്കാനും സാധിക്കുമെന്ന് അവർക്ക് ഉറപ്പുണ്ട്. പക്ഷെ വെറുതെ വനാന്തരങ്ങളിൽ അലഞ്ഞു തിരിഞ്ഞു പ്രാകൃതന്മാരായി ജീവിക്കാൻ ഇനി അവർക്ക് സാധിച്ചെന്നുവരില്ല. അതവർ ആഗ്രഹിക്കുന്നുമില്ല. ഒരു രാഷ്ട്രത്തിന്റെ നിർമ്മാണത്തിൽ ഭാഗഭാക്കായ പങ്ക് അവർക്കും നിർവ്വഹിക്കേണ്ടിവരും എന്ന് അവർ ബോദ്ധ്യപ്പെട്ടുതുടങ്ങിയിരിക്കുന്നു. ഇനി വെറുതെയിരുന്നു സമയം കളഞ്ഞാൽ വീണ്ടും ശത്രു വന്നേക്കും എന്ന ഭയം ചിലർ സൂചിപ്പിച്ചു. അതുകൊണ്ട് അവർ അധികൃതരെ എല്ലാ രംഗങ്ങളിലും സഹായിക്കുവാൻ തുനിഞ്ഞിറങ്ങിപ്പുറപ്പെട്ടിരിക്കുകയാണ്. ഒരു പക്ഷെ ഇത്തരമൊരു തീരുമാനമെടുക്കാൻ അവരെ സഹായിച്ചത് താഴ്വരകളിലെ ജനങ്ങളോടൊപ്പം അടുത്ത കാലത്തെ സാമീപ്യത്തിനുപുറമെ ആധുനികജീവിതത്തിന്റെ വെളിച്ചം വീശിയതുകൂടിയാവാം. എന്നാൽ ഇതിനൊക്കെ പുറമെ ശത്രുവിന്റെ നീചമായ മാർഗ്ഗങ്ങളും അവർ നന്നായറിയുകയും ചെയ്യും. അവരുടെ സാധാരണ ജീവിതവും വിശ്വാസവും തകരാറാകുമെന്ന് അവർക്ക് ബോദ്ധ്യപ്പെട്ടിട്ടുണ്ട്.

ഔദ്യോഗിക കണക്കുപ്രകാരം ഏകദേശം നാലായിരത്തോളം ഗോത്രവർഗ്ഗക്കാർ നീഫ വിട്ട് ബ്രഹ്മപുത്രാ തീരത്തെത്തിയിട്ടുണ്ട്. സ്കൂളുകളിലും കോളേജുകളിലുമായി പറ്റം പറ്റമായി കാണുന്നവരുടെ കൂട്ടത്തിൽ സ്ത്രീകളും കുട്ടികളും ധാരാളമുണ്ട്. ഇവർ ഇത്രയധികം അടുത്തിരിക്കുന്നത് ഭയംകൊണ്ടാണോ എന്നു തോന്നിയേക്കാം. അല്ലെങ്കിൽ ഭാരം മറെറാരാളിൽ ചാർത്തിട്ടാണല്ലോ ശക്തി നേടുന്നത്.

ഇക്കൂട്ടത്തിൽ തവാങ്ങിൽനിന്നും ബോംദിലയിൽനിന്നും മററുമുള്ളവരുണ്ട്. ശത്രു തവാങ്ങ് ആക്രമിച്ച് അവരുടെ തലവനെ ആട്ടിയോടിച്ചപ്പോൾ അവരെല്ലാം ബോംദിലയിലും പരിസരപ്രദേശങ്ങളിലും വന്നുചേർന്നു. കുറെയൊക്കെ അധികൃതരുടെ സഹായത്തോടുകൂടിത്തന്നെയാണ് ഇവിടെ എത്തിയതു്. എങ്കിലും

ക്രൂരനായ ശത്രു അവരെ വിട്ടില്ല. ആ പിന്തുടരൽ അവരെ അടിവാരത്തിലെത്തിച്ചു. അപ്പോഴേയ്ക്കും അവർ ക്ഷീണിതരും രോഗബാധിതരും ആയിത്തീർന്നു. എന്നാൽ, ഇതൊക്കെയായിട്ടും അധികൃതരിൽ വിശ്വാസക്കേടോ വൈരാഗ്യമോ അവർക്കാർക്കും ഉണ്ടായിട്ടില്ല. നിശ്ചയദാർഢ്യത്തോടും ധൈര്യത്തോടുംകൂടിത്തന്നെയാണ് അവർ സംഭവവികാസങ്ങളെ സമീപിക്കുന്നത്. ശത്രു പിന്നിൽനിന്നും വെടിവെച്ചു തുടങ്ങിയപ്പോഴും ഓടാനല്ല അവർ ശ്രമിച്ചത്. ശത്രുവിനോട് പൊരുതുന്ന ഇന്ത്യൻ പട്ടാളക്കാരെ സഹായിക്കാനാണ് അവർ മുതിർന്നത്. വെള്ളവും ഭക്ഷണസാധനങ്ങളും എത്തിച്ചും മററു ശുശ്രൂഷകൾ ചെയ്തും അവർ സഹായിച്ചു. പല സ്ഥലങ്ങളിലും അവരും ആവുംവിധം ചീനയുടെ ഭടന്മാരോട് പൊരുതുവാനുള്ള സന്നദ്ധത കാണിക്കുകയും ചെയ്തിട്ടുണ്ട്.

തങ്ങളുടെകൂടെ ചീനയുടെ ചാരന്മാർ ഉണ്ടെന്ന റിപ്പോർട്ടുകളിൽ അവർ സംശയം പ്രദർശിപ്പിക്കുന്നു. അവരെപ്പോലെ ശാന്തരായവരുടെ കൂട്ടത്തിൽ ഇത്തരം പ്രവൃത്തികൾക്കു മുതിരുന്നവർ ആരുമില്ലെന്നാണവരുടെ വാദം. പക്ഷെ, എളുപ്പത്തിൽ പററില്ലാവുന്ന ഇവരുടെ കൂട്ടത്തിൽ ചീനയുടെ ചാരന്മാരെ കണ്ടുവെങ്കിൽ അത്ഭുതപ്പെടാനില്ല.

തേസ്പൂർ പട്ടണം പഴയതിലും അധികം ശാന്തമായി എന്നതു വലിയ ഒരു വാർത്തതന്നെയാവും. "കണക്കിലധികം കാണുന്ന കൊതുകുകളൊഴിച്ച്" എല്ലാവരും പട്ടണംവിട്ടു എന്നാണ് ഒരു വിദ്വാൻ പറഞ്ഞത്. "എങ്ങിനെ വിടാതിരിക്കും", അദ്ദേഹം ചോദിക്കുകയാണ്.

പക്ഷെ എന്തായിരുന്നാലും ഇവിടെ നടക്കുന്ന സംഭവങ്ങളെക്കുറിച്ച് എല്ലാവർക്കും ഒരു ലജ്ജയുണ്ട്. ഓടിയവരുടെ കൂട്ടത്തിൽ പെടുത്തിക്കാണാൻ ആരും ആഗ്രഹിക്കുന്നില്ല. അതുകൊണ്ടുതന്നെയാവണം പതിവിൽക്കവിഞ്ഞ ഒരു ശാന്തതയും നിശ്ചയദാർഢ്യവും ഇവിടെ കാണുന്നത്. സ്റ്റേററ് ബാങ്ക് 28 ലക്ഷം

ഉടുപ്പികളുമുള്ള നോട്ടുകൾ കത്തിച്ചുകളഞ്ഞതും മററും ഇന്നൊരു ചരിത്രമായിട്ടുണ്ട്. പലരും കടന്നുവന്നപ്പോൾ തങ്ങൾ വിട്ടു പോയ സാധനങ്ങൾ അതേപടി ഉണ്ട്. പെട്രോൾപമ്പുകാര ൻെറ പെട്രോൾ ബങ്കിനും യാതൊരു മാററവും ഉണ്ടായില്ല. തെരുവുപിള്ളർ ഇറങ്ങി അവിടെ എറിഞ്ഞ കാസ്സുകൾ തപ്പിപ്പെറുക്കുന്നുണ്ട്. പട്ടണത്തിൽ ജീവിതം പഴയപടിയായിത്തീർന്നു.

കുറച്ചുദിവസമായി വണ്ടികളും ബസ്സുകളും തെരിക്ക് ഓടുന്നുണ്ട്. ഇതേ വണ്ടിയാണ് അതിനു സാധിക്കുന്നതിലും അധികം ഭാരം ചുമന്ന് ഇവിടെനിന്നും ആളുകളെ മാററിയത്. ആ വണ്ടികൾതന്നെ അവരെയൊക്കെ ഇങ്ങോട്ടു കൊണ്ടുപോന്നു, പഴയ പ്രതീക്ഷകളുമായിട്ടുതന്നെ.

പോലീസുകാർ അവരവരുടെ സ്ഥാനങ്ങളിൽ നിലയുറപ്പിച്ചിട്ടുണ്ട്. സിവിൽ ഡിഫൻസ് ശ്രമങ്ങൾ പൂർവ്വാധികം ഉത്സാഹത്തോടെ നടന്നുവരുന്നു.



# കോട്ടവാതിൽ

അവർക്കെല്ലാം പറയാനുള്ളതു് ഒരേ വീരേതിഹാസമാണ്; ശത്രുവിന്റെ നിഷ്ഠൂരതയെ എങ്ങിനെ നേരിട്ടുവെന്നോ നിന്ദ്യമായ പെരുമാററങ്ങളിൽനിന്നു എങ്ങിനെ ഒഴിഞ്ഞുമാറി എന്നോ ഉള്ള കഥകൾ ഓരോരുത്തർക്കും പറയാനുണ്ടു്. എല്ലാം കോരിത്തരിപ്പിക്കുന്ന അനുഭവകഥകൾ. ഇതിലോരോന്നിലും ഓരോരുത്തരുടേയും ധൈര്യവും, ആത്മവിശ്വാസവും പ്രതിബിംബിച്ചിരിക്കുന്നതു കാണാം.

ശത്രു മാർഗ്ഗതടസ്സം വരുത്തിയതിനു കുറച്ചുകഴിഞ്ഞശേഷമുള്ള ഒരു സംഭവം ആരെയും ഞെട്ടിക്കും. റോഡുനിർമ്മാണത്തിലേർപ്പെട്ടിരുന്ന കുറേപ്പേർ ശത്രുവിന്റെ ദൃഷ്ടിയിൽപ്പെട്ടു. അവരെ പിടിക്കാനായി പിന്നത്തെ ശ്രമം. ആയുധധാരികളല്ലാത്ത ഇവരെ പിടിച്ചു മൃഗീയമായി ഉപദ്രവിക്കാനായിരുന്നു പരിപാടി. പലരും ഓടിരക്ഷപ്പെടാൻ നോക്കി. ചിലർ പൊന്തക്കാടുകളിൽ ഒളിച്ചു. ചിലർ മരങ്ങളുടെ പിറകിൽ പതുങ്ങിയിരുന്നു. എങ്കിലും അവർക്കു കാണേണ്ടിവന്ന കാഴ്ച അസഹ്യമായിരുന്നു. പിടിക്കപ്പെട്ടവരെ ദ്രോഹിക്കുന്ന സമ്പ്രദായം വിവരിക്കാൻ വയ്യെന്നാണു് ഒരാൾ പറഞ്ഞതു്. ചെറുത്തുനില്ക്കാൻ നോക്കിയവരെ നിർദ്ദയം ശിരച്ഛേദം ചെയ്ത കഥകൾപോലും കേൾക്കുകയുണ്ടായി. ഇതെല്ലാം കണ്ടു മൂന്നിൽചില്വാനം ദിവസം പൊന്തയിൽ ഒളിച്ചിരുന്ന ഒരു മലയാളിയുവാവു്—നാരായണൻനായർ എന്നാണു് അയാളുടെ പേർ—പറയുകയാണു്: “സാറേ, അതൊക്കെ പറയാതിരിക്കുകയാണു ഭേദം. ഈ നീചന്മാർക്കു ഒരു ദയയും ദാക്ഷിണ്യവും ഇല്ല. വെറും റോഡുപണിക്കു വന്ന ഞങ്ങളുടെ കൂട്ടരെ എന്തിനിങ്ങനെ

ദ്രോഹികളാണ്! അവർ ഒറ്റവ്യൂഹമാക്കി നമ്മുടെ പട്ടാളത്തെ സഹാ യിക്കുന്നു എന്നാണ് അവരുടെ ആവലാതി." അയാൾക്ക് കൂടുതൽ പറയാൻ പറ്റിയില്ല. പക്ഷേ എത്രയോ ദിവസങ്ങൾ പട്ടിണി കിടന്നും കാട്ടിൽ നടന്നും കഴിഞ്ഞും പിന്നോട്ടുവന്നു തന്റെ കമ്പ നിയിൽ അയാൾ ഈ കഥ റിപ്പോർട്ടു ചെയ്തതു് കണ്ണുനീരിൽ കുതിർന്നാണ്.

തൃശ്ശൂരിന്നടുത്തുനിന്നുള്ള ഒരു മലയാളി പട്ടാളക്കാരനെയും അവിടെവെച്ചു കണ്ടു. അയാളുടെ അഭിപ്രായത്തിൽ ചീനക്കാ രന്റെ നില തന്നെക്കാൾ ഒന്നുകൊണ്ടും മെച്ചമായതല്ല എന്നാ ണ്. ചീനക്കാരന്റെ വസ്ത്രവും ഭക്ഷണവും ഒന്നുംതന്നെ പറ യുന്നതു മികച്ചതൊന്നുമല്ല എന്ന ദൃഢാഭിപ്രായക്കാരനായിരുന്നു അയാൾ. അവർക്കു മേലധികാരത്തിൽനിന്നും കിട്ടുന്ന നിർദ്ദേശ ങ്ങളും വിശേഷമല്ല. പക്ഷേ കുറേയധികം ആയുധങ്ങളും വെടി ക്കോപ്പുകളുമായിട്ടാണ് അവൻ പുറപ്പെടുന്നതു്. അവനു് അവന്റെയോ കൂട്ടുകാരുടെയോ ജീവനു ഒരു വിലയുമില്ല. കൂട്ടു കാരന്റെ വെടിക്കോപ്പു തീർന്നാൽ അവൻ കൂട്ടുകാരനെ വെടി വെച്ചുകൊല്ലും. കൂട്ടുകാരൻ ക്ഷീണിതനായാൽ അവനെ വെടി വെച്ചു വീഴ്ത്തും. ഭക്ഷണസാധനങ്ങൾ തീർന്നാൽ അവനു വേറെ ആശ്രയമൊന്നുമില്ല. മരണമാണ് പിന്നെയുള്ള ഏക പോംവഴി. ഇതൊക്കെ വെച്ചുനോക്കുമ്പോൾ എന്തുകൊണ്ടും നമ്മുടെ കാര്യ മാണു മെച്ചം. കുറെക്കൂടി വെടിക്കോപ്പും തയ്യാറെടുപ്പുമുണ്ടായാൽ തീർച്ചയായും ഇവരെ ജയിക്കാമെന്ന ബോധം അയാളിലുണ്ട്.

സേലായിൽനിന്നു ധരാങ്ങ്സോങ്ങ് വരെയും അവിടെ നിന്നും ബോംഡില വരെയും പല സ്ഥലങ്ങളിലും ശത്രുവിനെ സമർത്ഥമാംവണ്ണം എതിർത്തിട്ടുണ്ട്. ആ എതിർപ്പിൽ ശത്രു വിന്റെ ഭാഗത്തു് കൂടുതൽ ആളുകൾ മരിച്ചിട്ടുണ്ടെന്നതിനുപുറമെ, ആ എതിർപ്പിലാണ് ബോംഡില, ധരാങ്ങ്, രൂപ മുതലായ സ്ഥല ങ്ങളിലെ ജനങ്ങളെ ഒഴിപ്പിക്കാൻ സഹായകമായി ഭവിച്ചതു്. ധരാങ്ങിനും സേലക്കും നടുവിൽ ഒരു സ്ഥലത്തു ശത്രുവിനെ

എതിർക്കുവാൻ നമ്മുടെ ടാങ്കുകൾക്ക ഓർഡർ കൊടുത്തു. സമർത്ഥമാംവണ്ണം പൊരുതിയെങ്കിലും മാർഗ്ഗതടസ്സത്തിൽ ആ ടാങ്കുകളും അകപ്പെട്ടു. പിന്നീട് പോംവഴിയുണ്ടായിരുന്നതു് ടാങ്കുകൾ ബഹിഷ്കരിച്ചു് കാൽനടയായി പിൻവാങ്ങുകയെന്നതാണു്. പിൻവാങ്ങുന്ന സമയത്തു് ഉപേക്ഷിക്കുന്ന സാധനങ്ങൾ ശത്രുവിനു ഉപകരിക്കാത്തവിധം നശിപ്പിക്കുവാൻ ആരും മറന്നിരുന്നില്ല; ധരാങ്ങിലും സേലായിലും കുറെയേറെ സാധനങ്ങൾ നശിപ്പിക്കേണ്ടിവന്നിട്ടുണ്ടത്രെ. അപ്രതീക്ഷിതമായ മാർഗ്ഗതടസ്സംകൊണ്ടു് പെട്ടെന്നു പിൻവാങ്ങേണ്ടിവന്നവർ ഒരിടത്തു മുന്നോട്ടു പോകാൻവേണ്ടി വഴിയിൽനിന്നു കുറേയേറെ സാധനങ്ങൾ താഴ്വരയിലേയ്ക്കു തള്ളിവിടേണ്ടിവന്നുവെന്നാണു് മറ്റൊരു സംഭവം. ഇങ്ങിനെ ചെയ്യേണ്ടിവന്നതിനു രണ്ടു കാരണങ്ങളുണ്ടു്. ഒന്നു്, അതു ശത്രുവിനു ഉപയോഗിക്കാൻ സാധിക്കുകയില്ല. രണ്ടാമതു്, ഒഴിച്ചുപോരുന്ന ജനങ്ങളുടെ ഗതിവേഗത കൂട്ടുന്നതിനു സഹായിക്കുകയും ചെയ്യുന്നു.

ഒരു സ്ഥലത്തു് ഭീമമായ ഒരപകടം പററിയതായി റിപ്പോർട്ടുണ്ടു്. ശത്രുവിൻെറ നേക്ക് കുതിച്ചിരുന്ന ഒരു ടാങ്ക് പാതയുടെ ഒരു മൂലയ്ക്കു എത്തിയപ്പോൾ ഒന്നു വഴുതി, റോഡു ഇടിഞ്ഞതിൻെറ ഫലമായി ആ ടാങ്കും അതിലുണ്ടായിരുന്ന നാലുപേരും എത്രയോ അടി താഴെ പതിക്കുന്നു! ആ ടാങ്കിനെപ്പററിയോ, അതിലുണ്ടായിരുന്നവരെപ്പററിയോ ഇനി അന്വേഷിക്കേണ്ട കാര്യമില്ല. പക്ഷെ, അവരും ഭാരതഭൂമിയുടെ രക്ഷയ്ക്കുവേണ്ടി വീരമൃത്യുവരിച്ചവരാണു്. സേല ഇന്ത്യൻഭടന്മാരെ സംബന്ധിച്ചിടത്തോളം ഒരു കോട്ടവാതിൽതന്നെയായിരുന്നു. അതിനെ ഒഴിഞ്ഞുമാറി ശത്രു പിന്നിൽ വന്നു ആക്രമണം തുടങ്ങിയതു് അപ്രതീക്ഷിതമായിരുന്നു. ഇതിനു വേറെയൊരു കാരണംകൂടിയുണ്ടു്. അതായതു്, സേലയുടെ മുന്നണിനിരകളിൽ ഒരു ദിവസം രാവിലെ ചൈനീസ്ഭടന്മാർ വെടിവച്ചു തുടങ്ങി. നമ്മുടെ കൂട്ടർ സധൈര്യം അതു ചെറുക്കുകയും ചെയ്തു. ഈ സമയമെല്ലാം

അവരുടെ മുന്നോട്ടുള്ള വരവിനെ സമർത്ഥമാംവണ്ണം നേരിടുകയായിരുന്നു സേലയിലെ നമ്മുടെ കൂട്ടർ. എന്നാൽ മുന്നണിനിരകളെ ആക്രമിച്ചുകൊണ്ടിരിക്കവെതന്നെ സേല മറിച്ചുകടക്കുവാൻ അവർ ഏർപ്പാടു ചെയ്യുന്നുണ്ടായിരുന്നു. അതൊരു ചൈനീസ് യുദ്ധതന്ത്രമായിട്ടുതന്നെ കണക്കാക്കാം. "ആ കവച്ചുകടക്കൽ ഉണ്ടായിരുന്നില്ലെങ്കിൽ അവനെ ഞങ്ങൾ അവിടെവെച്ചു ശരിപ്പെടുത്തുമായിരുന്നു" എന്നാണു് മേസ്സന്റെ അഭിപ്രായം. കവച്ചുകടക്കൽ പലപ്പോഴും ലാമകളുടെയും മരിച്ചുപോയ ഇന്ത്യൻ ഭടന്മാരുടെയും വേഷത്തിലായിരുന്നുവത്രെ. "ഈ ലാമകൾ അടുത്തു വരുമ്പോഴല്ലേ കള്ളി വെളിച്ചത്താവുന്നതു്...." അയാൾ ഇങ്ങനെ: "അപ്പോഴാണു് അവന്റെ കയ്യിലുള്ള ആയുധങ്ങൾ എന്താണെന്നു മനസ്സിലാവുന്നതു്."

ഇവിടെ മഞ്ഞിലെത്തിയ പലർക്കും ജലദോഷവും അല്പം ചില സുഖക്കേടുകളുമുണ്ടു്. എങ്കിലും ആരുടെയും മനോധൈര്യത്തിന്നു യാതൊരു ഹാനിയും സംഭവിച്ചിട്ടില്ല. മാത്രമല്ല, ഇനിയും മേല്പോട്ടു പോകണമെന്നാണു് അവന്റെ ആഗ്രഹം. അതിന്നുള്ള ആജ്ഞ അവനു കിട്ടുമെന്നും അവന്റെ കൃത്യം അവനു സമർത്ഥമാംവണ്ണം നിർവ്വഹിക്കാൻ സാധിക്കുമെന്നും ഇന്നും അവനു വിശ്വാസമുണ്ടു്. അടുത്ത ഏതാനും ആഴ്ചകൾ പ്രധാനങ്ങളാണു്, അടുത്ത ഏതാനും മാസങ്ങളും – എല്ലാ നിലക്കും.

# ചുഷൂൽ

ചുഷൂലിന്റെ ധീരമായ കഥ നമ്മുടെ ചരിത്രത്തിലെ ഏററവും അവിസ്മരണീയമായ ഒരദ്ധ്യായമായിത്തീർന്നിരിക്കുന്നു. അവിടത്തെ ഐതിഹാസിക സംഭവങ്ങളിലും മഹത്തായ മററൊന്നെങ്കിലുമുണ്ടെന്നു തോന്നുന്നില്ല—"ഞാൻ അവിടെ ചീനക്കാർക്കെതിരായി പൊരുതി." വരുംകാലങ്ങളിൽ അതിൽ പങ്കെടുത്ത നമ്മുടെ പടയാളികൾ അഭിമാനപൂർവ്വം പറയും.

ഈ പ്രദേശം ആദ്യമായി സന്ദർശിച്ച പത്രപ്രവർത്തകസംഘത്തിലെ ഒരംഗമെന്നനിലയ്ക്ക് എനിക്കു പലതരം അഭിപ്രായങ്ങളാണ് തോന്നിയത്. ഇന്ത്യാ—ചീനാ അതിർത്തിയിലെ ഈ പ്രദേശം 15,000 അടി ഉയരത്തിലാണ്. രാവും പകലും നിരന്തരമായി നടന്ന ആക്രമണങ്ങൾക്കെതിരെ (ഇവിടെ ശക്തിയായ ആക്രമണങ്ങൾ മണിക്കൂറുകളോളം നീണ്ടുനിന്നിരുന്നു) ഏററവും പ്രതികൂലമായ പരിതസ്ഥിതിയിൽ നടത്തിയ അദ്ഭുതമായ ചെറുത്തുനില്പിന്റെ കഥയാണ് ചുഷൂലിലേത്. ഈ യുദ്ധത്തിൽ ഇന്ത്യയുടെ ചെറുത്തുനില്പിന്റെ പ്രതീകമാണ് ചുഷൂലിലെ ഇതിഹാസം. അസാമാന്യമായ സഹനശക്തി, ഉജ്ജ്വലമായ ഒരുക്കൂട്ടൽ, കടുത്ത ആക്രമണം എന്നീ പതനങ്ങളെ നാം വിജയകരമായി തരണംചെയ്തു. അവസാനം, ചുമതല നിർവ്വഹിക്കപ്പെടുംവരെ നമ്മുടെ ഭടന്മാർ ഈ നിശ്ചയദാർഢ്യം നിലനിർത്തുമെന്ന് നമുക്ക് ഉറച്ചു വിശ്വസിക്കാം. സ്മരണീയമായ ഒരു യാത്രയായിരുന്നു ഞങ്ങളുടേത്.

ഹിമാലയത്തിൽ ഞാൻ കണ്ടതിൽവച്ച് തരണംചെയ്യാൻ ഏററവും വിഷമകരമായ ചില മലകൾ കയറിമറിഞ്ഞതാണ്

ഞങ്ങൾ അവിടെ എത്തിയതു്. ഏറെക്കുറെ അവിശ്വസനീയമാംവിധം ശൂന്യവും, കഠിന തണുപ്പുള്ളതും, കുണ്ടും കുഴിയും നിറഞ്ഞതുമായ പ്രദേശമാണിതു്. അനവധി നാഴിക വളരെ സാവധാനത്തിൽ സഞ്ചരിച്ചാണു് ഞങ്ങൾ ചുഷൂലിൽ എത്തിയതു്. ഇവിടെ ചെമ്പിച്ചതോ, പാറനിറത്തിലുള്ളതോ ആണു്. അപൂർവ്വം ചിലേടത്തു് പച്ചപ്പുൽത്തകിടു കാണാം. ഒരു ചിത്രത്തെ പ്രകൃതി പകർത്തിവച്ചിരിക്കയാണെന്നു തോന്നും അതു കണ്ടാൽ. സങ്കല്പത്തിനതീതമായ ഒരു രംഗം.

എട്ടു പത്രലേഖകരെ കയറ്റിയ ഹെലികോപ്ടർ വിമാനം നാവിലെ പതിനൊന്നരമണിയ്ക്കാണു് ചുഷൂലിൽ ചെന്നിറങ്ങിയതു്. സൂര്യൻ തെളിഞ്ഞുദിച്ചിരുന്നുവെങ്കിലും തണുപ്പുണ്ടായിരുന്നു. താപനില പൂജ്യത്തിലും 29 സെൻറിഗ്രേഡ് കുറവായിരുന്നു. ഞങ്ങൾ കനത്ത വസ്ത്രങ്ങൾ ധരിച്ചിരുന്നുവെങ്കിലും അതിശക്തിയിൽ വീശുന്ന ശീതക്കാററു് സഹിച്ചുനില്ക്കുവാൻ വിഷമമായിരുന്നു. ചുഷൂൽ [illegible] ശൂന്യവും ഭീകരവുമായ ഒരു വിനാശരംഗമാണിതു്. ഏതോ വാഹനത്തിൻെറ അവശിഷ്ടമായ പിരിഞ്ഞുവളഞ്ഞ ലോഹക്കഷണങ്ങൾ, പൊട്ടിവീണ പോസ്ററുകൾ, കാവൽനിന്നിരുന്ന 'പെട്ടി'കൾ, കത്തിനശിച്ച ശിബിരങ്ങൾ, ചിതറിയ പാറക്കഷണങ്ങൾ, കത്തിനശിച്ച തോക്കുകളുടേയും യന്ത്രങ്ങളുടെയും ഭാഗങ്ങൾ എന്നിവയെല്ലാം അവിടെ കാണാനുണ്ടു്.

ചുഷൂലിൽ ഞങ്ങളെ എതിരേററതു് ആ പ്രദേശത്തിൻെറ സൈന്യത്തലവന്മാരായിരുന്നു. രണ്ടാം മഹായുദ്ധരംഗത്തു പരിചയിച്ച അവർ അയൽനാട്ടുകാരുടെ വഞ്ചനാത്മകമായ യുദ്ധതന്ത്രവുമായി ഇപ്പോൾ പരിചയപ്പെട്ടു. ഈ സൈനികനായകന്മാർക്കു തങ്ങളിൽതന്നെയും കീഴിലുള്ള പട്ടാളക്കാരിലും പരിപൂർണ്ണ വിശ്വാസമുണ്ടെന്നാണെനിക്കു തോന്നിയതു്. മാന്ത്രികശക്തികൊണ്ടെന്നോണം അവരിലോരോരുത്തരും ആത്മവിശ്വാസം അങ്കുരിപ്പിക്കുകയാണു്.

ഞങ്ങൾ മുന്നണിയിലേയ്ക്കുള്ള പാതയിൽ നില്ക്കുകയാണു്. ആ രംഗം ആരേയും വിഭ്രാന്തരാക്കും. ഇന്ത്യയുടെ ഉത്തരഭാഗ

ങ്ങളുടെയെല്ലാം തലയ്ക്കുമുകളിലാണ് ഞങ്ങളുടെ നില്പ്. അപ്പുറത്ത്, ശത്രുവിന്റെ നിയന്ത്രണത്തിലുള്ള ജീവസ്സുററ കുന്നുകളാണ്. പാങ്കൺ കുന്നുകൾ. ഞങ്ങൾ നില്ക്കുന്ന സ്ഥലത്തുനിന്നു ശത്രുവിന്റെ താവളങ്ങളിലേയ്ക്കു രണ്ടു നാഴികയേ ദൂരമുള്ളു.

കുറച്ചു ദിവസം മുൻപ് ഇവിടെ അന്തരീക്ഷം ശബ്ദമുഖരിതമായിരുന്നു. ശത്രുക്കൾ നിരന്തരമായി വെടിവച്ചുകൊണ്ടിരുന്നു. നാം അതെല്ലാം ഫലപ്രദമാംവണ്ണം വെടിവച്ചു. അസഹ്യമായ പീരങ്കികൾതന്നെ. നമ്മുടെ പിറകിലുള്ള പീരങ്കിയുണ്ടകൾ കുന്നുമ്പിൽ, എവിടെ അഭയം തേടണം, ആരോടു പൊരുതണം എന്നറിയാതെ ശത്രുക്കൾ പരിഭ്രമിച്ചു. മൂന്നാഴ്ചയായി ഈ സ്ഥിതി നിത്യേന തുടർന്നു. അതിലിടയ്ക്ക് ഈ പ്രദേശത്ത് 'ഒരു കാവൽക്കേന്ദ്രം പിടിച്ചെടുത്തു. മറെറാന്നിനുനേരെ ആക്രമണം നടക്കുന്നു' എന്നിങ്ങനെ റിപ്പോർട്ടുകൾ കിട്ടിക്കൊണ്ടിരുന്നു. കടുത്ത വിനാശവും ഉൾക്കിടിപ്പിക്കുമാറുള്ള പരിതഃസ്ഥിതിയും നമ്മുടെ പട്ടാളക്കാരെ കീഴ്പ്പെടുത്തിയില്ല. രാവും പകലും നാലുഭാഗത്തുനിന്നും ആക്രമിക്കപ്പെട്ടുവെങ്കിലും നമ്മുടെ കേന്ദ്രം നിരന്തരമായി വെടിവച്ചുകൊണ്ടിരുന്നു. "ഇവിടെയാണ് ചീനക്കാർ ഇന്ത്യൻ വെടിയുടെ രുചി അറിഞ്ഞതു്" എന്ന് ഒരു സീനിയർ ഉദ്യോഗസ്ഥൻ പറഞ്ഞു.

ചീനക്കാർ എന്റെ മുമ്പിലുള്ള കുന്നുകൾക്കപ്പുറമുണ്ട്. എന്റെമുമ്പിൽ ശത്രുവിന്റെ വെടിയേററു തകർന്നുകിടക്കുന്ന ചുഷൂൽ വിമാനത്താവളവും കാണാം. ലോകത്തിലെ ഏററവും ഉയർന്ന വിമാനത്താവളമാണിത്. ഇരുകൂട്ടരും ഇപ്പോൾ അതുപയോഗിക്കുന്നില്ല. ഈ വിമാനത്താവളത്തിനടുത്തുള്ള കുന്നിൽ 24 മണിക്കൂർ യുദ്ധംചെയ്തശേഷം കൂടുതൽ നല്ല കേന്ദ്രംതേടി നമ്മുടെ സേന വിമാനത്താവളത്തിനപ്പുറത്തെ ഉയർന്ന കുന്നിലേയ്ക്കു പിൻമാറി. പക്ഷേ ശത്രു ഈ താവളം കയ്യടക്കാൻ ധൈര്യപ്പെട്ടില്ല. നമ്മുടെ റോന്തുസംഘം ഇടയ്ക്കിടയ്ക്കവിടം സന്ദർശിക്കാറുണ്ട്. ചീനക്കാരും രാത്രിയിൽ അവിടെ സൈന്യസംഘത്തെ അയക്കാ

ുണ്ടു്. തൽഫലമായി ചുഷൂൽ വിമാനത്താവളം ഇരുകൂട്ടരുടേയും നിയന്ത്രണത്തിലല്ലാതെയാണിപ്പോഴും കിടക്കുന്നതു്.

അകലെ ശത്രുതാവളങ്ങളിലേയ്ക്കു നോക്കിയപ്പോൾ കുന്നിൻ മുകളിലൂടെ ഒരു ജീപ്പ് നീങ്ങുന്നതുകണ്ടു. ചീനക്കാർ ഒരുപക്ഷെ അവിടം ശക്തിപ്പെടുത്തുകയായിരിക്കാം. ശത്രുവിന്റെ താവളത്തിൽ പിന്നിൽനിന്നു ധാരാളം ജീപ്പുകളും ലോറികളും വന്നുകൊണ്ടിരിക്കുന്നതായി റിപ്പോർട്ടുകളുണ്ടു്. കഴിഞ്ഞയാഴ്ച ഒരുദിവസം 24 ജീപ്പുകൾ അവിടെ വന്നതായി ഒരിന്ത്യൻ റോന്തുസംഘം പറയുന്നു.

അതിർത്തികാക്കുന്ന ഇന്ത്യൻ സേനയുടെ മനോവീര്യത്തെപ്പററി ഞാൻ കൂടുതൽ പറയേണ്ടതില്ല. വായനക്കാർക്കു് ഇന്നറിവുള്ള കാര്യമാണതു്. മനോവീര്യമെന്നതു് ആത്മവിശ്വാസം, സർവ്വോപരി നേതാക്കളിലുള്ള വിശ്വാസം എന്നിവയാണു്. നമ്മുടെ ജവാന്മാർക്കു് അതെല്ലാം ഉണ്ടു്.

നേതാക്കളും രാജ്യവും അവർക്കു വഴികാട്ടുകയും, ഉറപ്പു നല്കുകയും അവരുടെ സ്ഥിതിഗതികളെ അറിയിക്കുകയും ചെയ്യുന്നുണ്ടു്. തന്മൂലം അങ്ങേയററത്തെ ആത്മവിശ്വാസം അവർക്കുണ്ടു്.

തങ്ങൾ ഓരോരുത്തരുടേയും സ്ഥിതി മററുള്ളവരുടേതിലും ഭേദമാണെന്നാണു് ഓരോ ജവാനും വിശ്വസിക്കുന്നതു്. തന്റെ കമ്പനിയുടെ സ്ഥിതി മററു കമ്പനികളുടേതിലും മികച്ചതാണെന്നും. അതാണു് ആത്മവിശ്വാസത്തിന്റെ തെളിവു്.

ജവാന്മാരുടെ ആത്മവിശ്വാസത്തിന്റെ ഒരു തെളിവു ഞാൻ ഉദാഹരിച്ചുകൊള്ളട്ടെ: നവംബർ 17-ാംനു ശത്രു ആക്രമണം തുടങ്ങുന്നതിനു് 24 മണിക്കൂർ മുൻപു് നമ്മുടെ ജവാന്മാർ ഉറച്ചു കട്ടിയായ പാങ്ങ്ഗോങ്ങ് തടാകത്തിനുമുകളിൽ ഫുട്ബാൾ കളിക്കുകയായിരുന്നു. ഇതിൽക്കവിഞ്ഞു് ഞാനെന്തുപറയണം? ആ മനോവീര്യം അവരെപ്പോഴും നിലനിറുത്തുന്നുണ്ടു്.

ചുഷൂലിനുവേണ്ടിയുള്ള യുദ്ധം തുടങ്ങലും അവസാനിക്കലും 48 മണിക്കൂറിനുള്ളിൽ കഴിഞ്ഞു. ചീനക്കാരുമായി യഥാർത്ഥത്തി

ലൊരു യുദ്ധം നടന്നതു് ഇവിടെ മാത്രമാണു്. മററിടങ്ങളിൽ അഞ്ചോ പത്തോ ആളുകളുള്ള നമ്മുടെ കാവൽകേന്ദ്രങ്ങളെ 500ഉം 1000ഉം ചീനക്കാർ ചേർന്നു് ആക്രമിക്കുകയായിരുന്നു. ചുഷൂലിലാവട്ടെ ശത്രുവിനെ നമുക്കു് കനത്ത നാശനഷ്ടങ്ങളോടെ പിന്തിരിപ്പിക്കാൻ കഴിഞ്ഞു.

മാസങ്ങളോളം നീണ്ടുനിന്ന ആസൂത്രണത്തിനും, ആലോചനകൾക്കും ശേഷമാണു് ചീനക്കാർ വിപുലമായതോതിൽ ആക്രമണം തുടങ്ങിയതു്. ചീനാ ഒക്ടോബർ 20-ാംനു- അതിർത്തിയിൽ ആക്രമണം തുടങ്ങിയെങ്കിലും നവമ്പർ 18-ാംനു-മാത്രമേ ചുഷൂലിൻെറനേരെ തിരിഞ്ഞുള്ളു. ആ ആക്രമണത്തെക്കുറിച്ചു കയ്പേറിയ ഓർമ്മയാണു് ചീനക്കാർക്കുണ്ടായിരിക്കുക. ഇവിടെ വീണ്ടും ആക്രമണം നടത്താൻ അവർ മടിക്കും. ആ സ്മരണയുടെ ഫലമായി മററു താവളങ്ങളുടെനേരെ പുറപ്പെടുമ്പോഴെല്ലാം അവർ ശങ്കിക്കാതിരിക്കുകയില്ല. ഇവിടെ ഇന്ത്യാക്കാരുടെ വെടിവയ്പ്പിനെ നേരിടാൻ അവർക്കു കഴിഞ്ഞില്ല. അവർക്കു കൂടുതൽ ആളുകളും ആയുധങ്ങളുമുണ്ടായിട്ടും ഫലമുണ്ടായില്ല. ഇവിടെ മാവോവിൻെറ സിദ്ധാന്തം സംശയാസ്പദമായി.

ചുഷൂലിലെ യുദ്ധത്തെ ഇപ്രകാരം സംഗ്രഹിക്കാം:

ചുഷൂലിനെ അഭിമുഖീകരിക്കുന്ന ചില കുന്നുകൾ ഇരുഭാഗങ്ങളിലുമുണ്ടു്. രണ്ടു കുന്നുകൾ രാഷ്ട്രാന്തരീയാതിർത്തിക്കപ്പുറം ചീനക്കാരുടെ കയ്യിലാണു്. അവിടെ രണ്ടുകൊല്ലമായി അവർ വരുന്നതും പോകുന്നതും കാണാമായിരുന്നു. അതിർത്തിക്കപ്പുറത്തെ രണ്ടു കുന്നുകളിൽ — ഗുരുങ്ങ്ഹില്ലിലും മഗർഹില്ലിലും — നമ്മളും താവളമുറപ്പിച്ചു. നമ്മുടെ താവളങ്ങളിൽ സാധനസാമഗ്രികൾ എത്തിച്ചതു വിമാനംവഴിയായിരുന്നു. ചീനക്കാർക്കാകട്ടെ 40 നാഴിക അകലെയുള്ള റഡോക്കിൽനിന്നു റോഡുവഴി സാധനങ്ങൾ കൊണ്ടുവരാൻ കഴിഞ്ഞു. അവരുടെ ഒരു പ്രധാന താവളമാണു് റഡോക്ക്.

നമ്മുടെ ശക്തിയെക്കുറിച്ച് അറിവുണ്ടായിരുന്ന ചീനക്കാർ ഒരു മാസത്തേയ്ക്കു മുന്നോട്ടു നീങ്ങിയില്ല. ഡിവിഷൻ ഭടന്മാരെ അവർ സമരസന്നദ്ധരാക്കി. മറ്റൊരു ഡിവിഷന്റെ പിന്തുണയുമുണ്ടായിരുന്നു. നവംബർ 18-ാം തീയതി രാവിലെ 5-45ന് ഗുരുങ്ങ്ഹില്ലിലെ നമ്മുടെ താവളത്തിൽ പീരങ്കിയുണ്ടകൾ ചീറിക്കൊണ്ടുവന്നു വീഴാൻതുടങ്ങി. ഒരു ഡിവിഷൻ പട്ടാളക്കാരെ ഇറക്കി നേരിട്ടാക്രമണം നടത്തിയാൽ വിജയിക്കുമെന്ന് അവർ കരുതിയതായിത്തോന്നി.

ഉടൻ 500 ഭടന്മാരെ ഇറക്കിയ ആദ്യത്തെ ആക്രമണത്തെ നാം പിന്തിരിപ്പിച്ചു. വീണ്ടും 600 പേർ വീതം പല തവണകളിലായി ആക്രമണം നടത്തി. അതെല്ലാം പിന്തിരിപ്പിക്കപ്പെട്ടു. തന്മൂലം ചീനക്കാർ യുദ്ധതന്ത്രം മാറ്റി. നമ്മുടെ സ്ഥാനങ്ങളെത്തിക്കുന്ന മാർഗ്ഗം തടസ്സപ്പെടുത്താൻ, ഉത്തരഭാഗത്തുനിന്നും മലഞ്ചെരുവുകളിലൂടെ സൈന്യനിരകൾ നീങ്ങി. നമ്മുടെ ഭടന്മാർ ദൃഢനിശ്ചയത്തോടെ ചെറുത്തുനിന്നു. എങ്കിലും നവംബർ 19-ാം തീയതി വൈകുന്നേരം മൂടൽമഞ്ഞിലൂടെ, പിന്നിലുള്ള മറ്റൊരു കുന്നിലേയ്ക്കു അവർ പിന്മാറി.

അതേസമയത്തു ചീനക്കാർ റെസാങ്ലായിലും ആക്രമണം നടത്തുകയായിരുന്നു. അവിടെ 125 ഭടന്മാർ കാത്തുപോന്ന നമ്മുടെ താവളത്തെ ആയിരത്തൊരുന്നൂറോളം ചീനഭടന്മാർ ആക്രമിച്ചു.

ചുഷൂലിൽ 800ഓളം ചീനഭടന്മാർ മരിച്ചു. നമ്മുടെ ഭാഗത്തു ജീവനാശം വളരെ കുറവായിരുന്നു. "18, 19 എന്നീ തീയതികളിൽ വെടിയുണ്ടകൾക്ക് തിരക്കുപിടിച്ച പണിയായിരുന്നു" എന്ന് ഒരു പട്ടാള ഉദ്യോഗസ്ഥൻ വികാരതരളിതനായി പറഞ്ഞു. എന്നാൽ 19-ാം തീയതിക്കുശേഷം, അതായത് വെടിനിർത്തൽ പ്രഖ്യാപനത്തിനു രണ്ടുദിവസംമുമ്പ്, അവർ ആക്രമണം നിർത്തി. വിജയത്തിനു കനത്ത വില കൊടുക്കേണ്ടിവരുമെന്നു കരുതിയതായിരിക്കാം കാരണം.

19-ാംനു- ഉച്ചയ്ക്കുശേഷം ഗുരാങ്ങ് കുന്നിന്മേൽനിന്നു നാലു ലോറികളും നിറയെ മൃതദേഹം ചീനക്കാർ കടത്തിക്കൊണ്ടുപോവുകയാണുണ്ടായതെന്നു് അവിടെനിന്നുവന്ന ഒരു ഖബർ പറഞ്ഞു. രണ്ടുദിവസം വെടിയുണ്ടകൾ വന്നുവീണുകൊണ്ടിരുന്ന സ്ഥലത്തു് കഴിച്ചുകൂട്ടിയശേഷം ഭാഗ്യംകൊണ്ടു് രക്ഷപ്പെട്ട ഒരു ഉദ്യോഗസ്ഥനിൽനിന്നു ചീനക്കാരുടെ തന്ത്രത്തെപ്പററി രസകരമായ ഒരു കഥ ഞാൻ കേട്ടു:

ചീനക്കാർ നല്ല ഹിന്ദിയിൽ ഉറക്കെ വിളിച്ചുപറയും: "ഹിന്ദി-ചീനി ഭായി, ഭായി. ദയവുചെയ്തു് ഞങ്ങളുടെ പ്രദേശത്തുനിന്നു് പിന്മാറുക. ചീനയും നേപ്പാളും സഹോദരത്തിൽ കഴിയുന്ന സ്ഥിതിക്കു് നിങ്ങളെന്തിനു ഗൂർഖാ ഭടന്മാരെ ഞങ്ങളുടെ നേരെ അയക്കണം" എന്നും മററും അവർ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. "ഇതു് യുദ്ധമല്ല, ഇന്ത്യക്കാർ ഒഴിച്ചുപോകണം" എന്നും മററും അവർ നിരന്തരം വിളിച്ചുപറയാറുണ്ടത്രെ.

ഗുരാങ്ങ് കുന്നിൽ ഗൂർഖകളാണു് യുദ്ധം ചെയ്തതു്. പാംഗോങ്ങ് തടാകത്തിനു മുകളിൽ ഫുട്ബോളും കളിച്ചതും അവർ തന്നെ. ചുഷൂൽ സന്ദർശിക്കുകയും നമ്മുടെ ഭടന്മാരുടെ താവളങ്ങൾ ഒന്നൊന്നായി കാണുകയും ചെയ്തശേഷം എനിക്കൊരു കാര്യം ഉറപ്പിച്ചു പറയാൻ കഴിയും: എല്ലാവരും സ്വന്തം ചുമതല ശരിക്കു നിർവ്വഹിക്കുകയാണെങ്കിൽ നമുക്കു് ശത്രുവിനെ ചെറുത്തു ജയിക്കാൻ കഴിയും. നെഹ്രുഗവണ്മെൻറിന്റെ തീരുമാനം അതാണു്. രാഷ്ട്രത്തിന്റെ മുഴുവൻ തീരുമാനവും അതു തന്നെ. പാർലമെൻറും അപ്രകാരംതന്നെ ഉറപ്പിച്ചിരിക്കുന്നു. പരസ്പരം പരമാവധി സഹായിച്ചുകൊണ്ടു് നമ്മുടെ ഭടന്മാർ രാജ്യസ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതുകയും മരിക്കുകയും ചെയ്തു.

അപൂർവ്വം ചില താവളങ്ങൾ നഷ്ടപ്പെടുകയോ, കുറച്ചു ചതുരശ്ര നാഴിക സ്ഥലം ശത്രു കയ്യേറുകയോ ചെയ്തതുകൊണ്ടു് അസ്വാസ്ഥ്യപ്പെടേണ്ടതില്ല. നാം അവസാനംവരെ പൊരുതും, ഒടുവിൽ വിജയം കൈവരിക്കും.

# ഇതിഹാസനായകൻ

ഹിമാലയത്തിന്റെ ഈ ഭാഗത്ത് മഞ്ഞണിഞ്ഞ മലമ്പ്രദേശങ്ങളിൽ നമ്മുടെ അതിർത്തി കാത്തുരക്ഷിക്കുന്ന പട്ടാളക്കാർ ശത്രുവിനോടു പ്രതികാരം ചെയ്യാൻ അവസരവും കാത്തു നില്ക്കുകയാണ്.

നമ്മുടെ ജവാന്മാരാണ് നമ്മുടെ ഏറ്റവും വലിയ സമ്പത്ത് എന്ന് ലഡാക്കിലെ യുദ്ധം വിവരിച്ചുതന്ന ഒരു സീനിയർ കമാണ്ടർ പറഞ്ഞു. "ഞങ്ങളോടാവശ്യപ്പെട്ടാൽ നഷ്ടപ്പെട്ട പ്രദേശങ്ങൾ ഞങ്ങൾ വീണ്ടെടുക്കുകയും ചീനക്കാരെ നമ്മുടെ മണ്ണിൽ നിന്നോടിക്കുകയും ചെയ്യും" എന്ന് അദ്ദേഹം പറഞ്ഞു.

ജവാന്മാരുടെ മനോവീര്യം മുമ്പെന്നത്തെക്കാളും ഉയർന്നിട്ടുണ്ട്. ലേഹിലും ചുഷൂലിലും സുജ്ടിയിലും നീഫയിലും എനിക്കതു കാണാൻ കഴിഞ്ഞു. ആത്മവിശ്വാസത്തിലും നേതൃത്വത്തിലുള്ള വിശ്വാസത്തിലും തങ്ങൾ എന്തിനുവേണ്ടി നിലകൊള്ളുന്നുവെന്ന ബോധത്തിലും രാജ്യം തങ്ങളിലർപ്പിച്ച വിശ്വാസത്തിലും അധിഷ്ഠിതമാണാ മനോവീര്യം.

ഞങ്ങൾ ചുഷൂലിൽനിന്ന് ഹെലികോപ്റ്ററിൽ മടങ്ങുമ്പോൾ, മഞ്ഞുവീണ സ്പാങ്ങുറിലും പാംഗോങ്ങിലും ജവാന്മാർ ഫുട്ബോൾ കളിക്കുന്നതു കാണാമായിരുന്നു. സമുദ്രനിരപ്പിൽനിന്ന് 18,000 അടി ഉയരത്തിലുള്ള പ്രദേശങ്ങളിൽ ജവാന്മാർ കബഡി കളിക്കുന്നു.

ദൗലത്ത്ബേഗ് ഓൾഡിയിൽനിന്ന് ആക്രമണമാരംഭിച്ച ചീനക്കാർ ചിപ്ചാപ്പ്, ഗാൽവാൻവഴി മുന്നേറിക്കൊണ്ടിരുന്നു. ചുഷൂലിൽവച്ചേ ശത്രുവിനോട് ഒരു ഉഗ്രസമരത്തിലേർപ്പെടാനും

അവരുടെ മുന്നേറ്റം തടയാനും അവർക്കു കനത്ത നാശനഷ്ടങ്ങൾ വരുത്താനും കഴിഞ്ഞുള്ളു. ഇന്ത്യയുടെ പ്രതിരോധശക്തി മനസ്സിലാക്കാൻ കഴിഞ്ഞ ശത്രു വെടിനിറുത്തൽ പ്രഖ്യാപനത്തിനു് 48 മണിക്കൂർ മുമ്പുതന്നെ വെടി നിറുത്തി. "ഞങ്ങൾക്കു താങ്ങാൻ കഴിയാത്ത വിലയുള്ളതാണു വിജയം" എന്നു് ചീനക്കാർക്കു ബോധ്യപ്പെട്ടതാണിതിനു കാരണമെന്നു്, ചീനക്കാരുടെ വെടിയുണ്ടകൾക്കു കീഴിൽ 48 മണിക്കൂർ കഴിച്ചുകൂട്ടിയ ഒരു മുതിർന്ന സൈനികോദ്യോഗസ്ഥൻ പറഞ്ഞു.

ലഡാക്കിലെ മുൻനിരകളിൽ നമുക്കു നേരിട്ട തിരിച്ചടികൾക്കു കാരണം പലതാണു്. ചീനക്കാർ അവരുടെ പ്രദേശത്തു് 750 നാഴിക നീളത്തിൽ നിരത്തു വെട്ടിയിരുന്നു. അവരുടെ പോസ്റ്റുകളെയൊക്കെ ഈ നിരത്തു് പരസ്പരം ബന്ധിപ്പിച്ചിരുന്നു. അക്സായ്ചിനിൽനിന്നു് തിബത്തിലേക്കുള്ള ഈ നിരത്തു് 250 നാഴിക നീളം വരും. സിങ്കിയാങ്ങിൽ അവർക്കു് റയിലുകളുമുണ്ടു്. നമുക്കാണെങ്കിൽ സാധനങ്ങളെത്തിക്കാനും മററും പ്രധാനമായി വിമാനങ്ങളെ ആശ്രയിക്കണം. ചീന അവകാശപ്പെടുന്ന 1960-ലെ രേഖവരെയും ചീന എല്ലാ സൗകര്യങ്ങളും ഏർപ്പെടുത്തിയിരുന്നു. ഈ രേഖയ്ക്കു സമാന്തരമായും ചീന നിരത്തു വെട്ടിയിരുന്നു.

ഒരുവഴിക്കു് വിമാനഗതാഗതം ഇന്ത്യ ഏർപ്പെടുത്തിയിരുന്നു. ലോകത്തിലേയ്ക്കുവച്ചു് ഏററവും ഉയർന്ന വ്യോമമാർഗ്ഗങ്ങൾ. ഒരു സ്ഥലത്തും ചീന ആകാശാക്രമണം നടത്തി. എന്നാൽ ആ പ്രദേശം കൈയടക്കാൻ അവർ ഒരുങ്ങിയില്ല. അവർക്കു മുന്നോട്ടുവന്നതിന്റെ ഒരു പരമാവധി ആയിക്കഴിഞ്ഞിരുന്നു.

ഒക്ടോബർ 20-ാംനു- ചീന ദൗളത്ത്ബെഗ് ഓൾഡി ആക്രമിച്ചു. അവരുടെ ഭാഗത്തു് ഒരു ഡിവിഷൻ പട്ടാളമുണ്ടായിരുന്നു. ഇതേസമയത്തു് നീഫയിലും ആക്രമണം ഉണ്ടായി. ഒരാൾക്കു് പത്താൾ എന്ന തോതിലായിരുന്നു അവരുടെ സൈന്യശക്തി. യുദ്ധം ജയിക്കാൻ അവർക്കു് അധികസമയം വേണ്ടിവന്നില്ല.

ഇവിടെ 30 പേരുള്ള ഒരു പോസ്റ്റിന്റെ നേരെ 500 ചീനക്കാർ കൂടിയാണ് ആക്രമണം നടത്തിയതു്. 150 ചീനക്കാർ ഇവിടെ വച്ചു കൊല്ലപ്പെട്ടു. ചീനയുടെ മുന്നേറ്റത്തെ താമസിപ്പിക്കുകയും കഴിയുന്നത്ര ചീനക്കാരെ കൊല്ലുകയുമായിരുന്നു നമ്മുടെ ലക്ഷ്യം. അതു സാധിച്ച ഉടൻ നമ്മുടെ ആൾക്കാർ പിൻവാങ്ങി എന്നു് ഒരു കമാൻറിങ്ങ് ഓഫീസർ പറഞ്ഞു.

ഗാപ്സാൻ വഴി സഡാർ പുരത്തിലേയ്ക്കാണ് നമ്മുടെ ആൾക്കാർ പിൻവാങ്ങിയതു്. മടക്കയാത്രയിൽ ഹെലിക്കോപ്റ്ററുകളും അവശ്യ സാധനങ്ങളും എത്തിച്ചുകൊടുക്കുകയും പരിക്കേററവരെയും രോഗികളെയും എടുത്തുകൊണ്ടുപോരുകയും ചെയ്തു.

എന്തുകൊണ്ട് എല്ലാവരെയും ഹെലിക്കോപ്റ്ററിൽ എടുത്തുകൊണ്ടുപോയില്ല എന്നു് ഒരു പത്രപ്രതിനിധി ചോദിച്ചു. "ഞങ്ങൾ പട്ടാളക്കാരാണ്; ഞങ്ങൾ മാർച്ച് ചെയ്തു പോകും" എന്നു ജവാന്മാർ പറയുകയാണത്രെ ചെയ്തതു്. അങ്ങിനെ മാർച്ച് ചെയ്തു പോകുമ്പോഴും ശത്രുഭാഗത്തെ നീക്കങ്ങൾ ശ്രദ്ധിക്കാൻ അവർ മറന്നില്ല. ശത്രുതാവളങ്ങളുടെ സമാന്തരമായ റൂട്ടിലൂടെയാണവർ നീങ്ങിയതു്.

ഒമ്പതു ജവാന്മാരുള്ള കോംഗ്മ പോസ്റ്റിനെ മുന്നൂറിലധികം ചീനപ്പട്ടാളക്കാർ കൂടിയാണാക്രമിച്ചതു്. നൂറു ചീനക്കാരെ നമ്മുടെ ജവാന്മാർ കൊന്നു; നമ്മുടെ ഭാഗത്തു് പത്തുപേർക്ക് ജീവഹാനി സംഭവിച്ചു. സിർജാപ്പ് പ്രദേശത്തെ ഒററപ്പെട്ട താവളങ്ങളെ 21-ാംനു- ചീനക്കാർ ആക്രമിച്ചു. ചങ്ങ്ല, ജാരാലാ താവളങ്ങളും ആക്രമണവിധേയമായി. അവിടെ എതാണ്ടു് പത്തുപേർ വീതമോ മറേറാ വരുന്ന നമ്മുടെ ജവാന്മാർ ശത്രുക്കളെ ഒരുദിവസം മുഴുവൻ തടഞ്ഞുനിർത്തുകയും ഒടുവിൽ 200 ചീനക്കാരെ കൊന്നശേഷം പിൻവാങ്ങുകയും ചെയ്തു. നമ്മുടെ ഭാഗത്തു് 50 പേർ മാത്രമാണ് മരിച്ചതു്. സാംപോക്കിൽ മരിച്ച ചീനക്കാരുടെ എണ്ണം ഇതിലും എത്രയോ അധികമാണ്. നമ്മുടെ ജവാന്മാർ ധീരധീരം പൊരുതിയതുകാരണം,

.0

നാലരയ്ക്കു് കാത്തുനിന്നശേഷമാണു് നല്ല പരിചയം നേടിയ മഞ്ചൂറിയൻ പട്ടാളക്കാരെ കൊണ്ടുവന്നു് ചുഷൂലിന്റെ നേരെ ആക്രമണം നടത്തിയതു്. എന്നാൽ അവിടെയും ശത്രുവിനു നിരാശയാണുണ്ടായതു്; യുദ്ധം പെട്ടെന്നു നിർത്തി.

ഗുരുങ്ങ് കുന്നിൽ 18-ാംനു- രാവിലെ 500 ചീനപ്പട്ടാളക്കാർ ഒരാക്രമണമാരംഭിച്ചു. നമ്മുടെ ജവാന്മാർ ധീരമായി പൊരുതിയെങ്കിലും ചീനക്കാർ വൻതോതിൽ മററു ഭാഗങ്ങളിലൂടെ തള്ളിക്കയറിയതിനാൽ നമ്മുടെ ആളുകൾക്കു് സൈനികതാവളങ്ങളിലേയ്ക്കു പിൻവാങ്ങേണ്ടിവന്നു.

റസിംഗ്ലാ കുന്നിൽ 1110 ചീനപ്പട്ടാളക്കാർകൂടിയാണു് ആക്രമണം നടത്തിയതു്. അവരിൽ പകുതിയിലധികംപേരും കൊല്ലപ്പെട്ടു. നമ്മുടെ ഭാഗത്തും വലിയ ആൾനാശമുണ്ടായി. 118 പേരും 114 പേരും 125 പേരുമുള്ള നമ്മുടെ മൂന്നു കമ്പനികൾ സമരത്തിലേർപ്പെട്ടതിൽ 11 പേർ മാത്രമേ മടങ്ങിയെത്തിയുള്ളൂ.

18ഉം 19ഉം തീയതികൾ വെടിയുണ്ടകളുടെ ദിവസങ്ങളായിരുന്നുവെന്നു് ചുഷൂലിലെ സംഭവങ്ങൾ വിവരിച്ചുകൊണ്ടു് ഒരു ഓഫീസ്സർ എന്നോടു പറഞ്ഞു. കൂട്ടംകൂട്ടമായി വന്ന ചീനക്കാർ പാററകളെപ്പോലെ ചത്തൊടുങ്ങി. രണ്ടുദിവസം വെടിയുണ്ടകൾക്കു കീഴിൽ കഴിച്ചുകൂട്ടിയശേഷം രക്ഷപ്പെട്ട ഒരു മേജർ ജവാന്മാരുടെ ധീരതയെപ്പററിയും ചീനക്കാരുടെ തന്ത്രങ്ങളെപ്പററിയും വിവരിച്ചുതന്നു: ശത്രുക്കളിൽനിന്നു രക്ഷപ്പെടുന്നതിനുവേണ്ടി ഒരു ജവാൻ 8 മണിക്കൂറിലധികംനേരം കുറെ മൃതദേഹങ്ങളുടെ കീഴെ കഴിച്ചുകൂട്ടി. മരിച്ചവരുടെ ചിലരെ പരിശോധിക്കുന്ന കൂട്ടത്തിൽ ചീനക്കാർ അയാളുടെ കീശയിലും കുത്തിനോക്കി! ചീനക്കാർ സ്ഥലംവിട്ടശേഷം രാത്രി ഇരുട്ടിൽ ഈ ജവാൻ കമ്പനിയിലേയ്ക്കു തിരിച്ചുവന്നു് ഉന്മേഷവാനായി റിപ്പോർട്ടു ചെയ്തു.

ഒരിക്കൽ വിമാനം ഇട്ടുകൊടുത്ത സാധനങ്ങൾ നമ്മുടെ ആളുകൾ എടുക്കുന്നതു് ചീനക്കാർ തടസ്സപ്പെടുത്തി. ആക്രമണത്തിനു മുമ്പായിരുന്നു അതു്. നമ്മൾ വെടിവച്ചില്ല. അവർ വീണ്ടും ഇടപെട്ടപ്പോൾ നമ്മൾ വെടിവച്ചു. നാലു ചീനക്കാർ മരിച്ചു. പിന്നെ രണ്ടുദിവസത്തേയ്ക്കു അവരെ കണ്ടില്ല.

കൂടുതൽ വലുതും സുസംഘടിതവുമായ ശത്രുവിനു് ആദ്യഘട്ടത്തിൽ ചില നേട്ടങ്ങളുണ്ടായാലും അതൊന്നും പ്രശ്നപരിഹാരത്തിനു് സഹായിക്കയില്ലെന്ന ബോധത്തോടെയാണു് ഞാൻ ലഡാക്കിൽനിന്നു മടങ്ങുന്നതു്. നമ്മുടെ കുറെ ആളുകളെ കൊന്നു് ഈ രാഷ്ട്രത്തെ ഭയപ്പെടുത്താമെന്നവർ വിചാരിച്ചു. ഈ രാഷ്ട്രത്തിന്റെ ആദർശത്തെപ്പറ്റി അവർക്കു വളരെയൊന്നും അറിഞ്ഞുകൂടാ. സ്വജീവനേക്കാൾ സ്വാതന്ത്ര്യത്തിനു വിലകല്പിക്കുന്നവരാണു് നമ്മുടെ ജവാന്മാരെന്നും.



# സഹനമുദ്രകൾ...

ലഡാക്കിലെ യുദ്ധം പല പുതിയ റിക്കാർഡുകളും സ്ഥാപിച്ചിട്ടുണ്ട്; ചരിത്രത്തിലെ അതുല്യങ്ങളായ റിക്കാർഡുകൾ.

തങ്ങൾ ചീനക്കാരോടും തണുപ്പിനോടും പൊരുതുകയാണെന്ന് പോസ്റ്റിൽവച്ച് ഒരു കമാണ്ടർ പറഞ്ഞു. വളരെ അസുഖകരമായ പരിതസ്ഥിതികളിലാണ് നമ്മുടെ പട്ടാളക്കാർ ഇവിടെ സമരം ചെയ്യുന്നത്. നാട്ടിൻപുറങ്ങളൊക്കെ ഒഴിഞ്ഞു കിടക്കുന്നു. ഭക്ഷണസാധനങ്ങൾക്കും മറ്റും വിമാനങ്ങളെ ആശ്രയിക്കണം.

പ്രതികൂലമായ കാലാവസ്ഥ കാരണം ചിലപ്പോൾ കുറേ ദിവസത്തേക്കു വിമാനങ്ങൾ കാണുകയേ ഇല്ല. അപ്പോഴൊക്കെ തങ്ങൾ കരുതിവച്ച ഭക്ഷണസാധനങ്ങൾ അവർ ഉപയോഗപ്പെടുത്തുന്നു. വിമാനങ്ങളെയും കാത്തിരിക്കുമ്പോൾ ചിലപ്പോൾ ശത്രുഭാഗത്ത് വിമാനങ്ങളിൽനിന്ന് നശീകരണ വസ്തുക്കളും മറ്റും ഇട്ടുകൊടുക്കുന്നതു കാണാം.

എന്തുവന്നാലും ചീനക്കാരെ ഓടിക്കാൻ നാമും ഉറച്ചുകഴിഞ്ഞിരിക്കുന്നു. ഇതിൽനിന്ന് ഞങ്ങളെ പിന്തിരിപ്പിക്കാൻ ഒന്നിനും സാദ്ധ്യമല്ലെന്നാണ് ജവാന്മാരുടെ നിലപാട്. വിഷമതകൾ എന്തുതന്നെയായാലട്ടെ നമ്മുടെ ഉറച്ച തീരുമാനവും പ്രഖ്യാപനവും അതാണ്. നാം അവകാശപ്പെടുന്ന തരത്തിലുള്ള ഒരു ജനാധിപത്യരാഷ്ട്രമായിത്തന്നെ നിലനില്ക്കും നമ്മുടെ രാജ്യം— ലഡാക്കിലെ മുന്നണികൾ സന്ദർശിച്ചപ്പോൾ എനിക്കു തോന്നിയതു് ഇങ്ങിനെയാണ്.

18000 അടി ഉയരെയുള്ള ചുഷൂലിലോ, ത്സ്സാങ്ചുരത്തിലോ ആയാലും ഒഷ്ടിയിലോ, ലേയിലോ ആയാലും ശരി, എവിടെയും രാഷ്ട്രത്തിന്റെ തീരുമാനം നടപ്പാക്കാൻ നമ്മുടെ ആളുകൾ ഉറച്ചിരിക്കുന്നു.

ചിലപ്പോൾ ആളുകളുടെ കാര്യക്ഷമത 90 ശതമാനംവരെ കുറയുന്നു. സമതലങ്ങളിൽ ഉപയോഗിക്കുന്ന വാഹനം ഉപയോഗശൂന്യമാവുന്നു. സാധനങ്ങൾ എത്തിച്ചുകൊടുക്കാൻ പ്രത്യേകതരം വിമാനങ്ങൾ ആവശ്യമുണ്ട് - അങ്ങനെ നമ്മുടെ മുന്നണികളിൽ നിരവധി പ്രശ്നങ്ങൾ അഭിമുഖീകരിക്കേണ്ടിവരുന്നു. ഈ പ്രശ്നങ്ങളെ അതിജീവിക്കുക എളുപ്പമല്ല. ചീനയുടെ ബലപ്രയോഗത്തെ നേരിടുന്നതിനേക്കാൾ വിഷമംപിടിച്ചതാണിതൊക്കെ.

ഞങ്ങൾ ചുഷൂലിലെത്തിയപ്പോൾ ഉഷ്ണനില 40 ഡിഗ്രി ആയിരുന്നു. കാലാവസ്ഥ നന്നായിട്ടുണ്ടെന്നു്, ഞങ്ങളെ മുന്നണിയിലേയ്ക്കു കൊണ്ടുപോയ ഓഫീസ്സർ പറഞ്ഞു. "തണുപ്പില്ലാത്ത സമയത്തു് നിങ്ങൾ വന്നതിൽ ഞാൻ സന്തോഷിക്കുന്നു" എന്നു് ഓഫീസ്സർ പറഞ്ഞപ്പോൾ ഞങ്ങൾ അത്ഭുതപ്പെട്ടില്ല. പക്ഷേ ഞങ്ങൾ തണുത്തു വിറയ്ക്കുകയായിരുന്നു. അവിടെ സാധാരണ ഉഷ്ണനില 15 ഡിഗ്രിക്കും 20 ഡിഗ്രിക്കും ഇടയിലാണു്. അതുകൊണ്ടു് ഞങ്ങൾ ചെന്ന ദിവസം തണുപ്പില്ലെന്നുപറഞ്ഞാൽ ശരിയാണു്. രാത്രി ഉഷ്ണനില മിക്കവാറും 35 ഡിഗ്രിയായിരിക്കും.

ശത്രുകേന്ദ്രത്തിൽനിന്നു് അധികം അകലത്തല്ലാത്ത ചുഷൂലിൽ രണ്ടുമണിക്കൂർ ചെലവഴിച്ചശേഷം ഞങ്ങൾ ലേയിലേയ്ക്കു മടങ്ങി. ത്സ്സാങ്ചുരത്തിൽനിന്നു് ഏതാണ്ടു് 180നാഴിക ദൂരെയാണു് ലേ. ഞങ്ങൾ പുറപ്പെട്ടപ്പോൾ മഞ്ഞുമഴയും മൂടൽമഞ്ഞും ഉണ്ടായിരുന്നു.

ശത്രുക്കളുടെ മദ്ധ്യത്തിൽ വിമാനമിറക്കിയശേഷം പൊങ്ങുന്ന വിമാനത്തിൽതന്നെ രക്ഷപ്പെട്ട ആളായിരുന്നു ഞങ്ങളുടെ വൈമാനികൻ. പട്ടാളക്കാർ സഹിക്കുന്നതു തണുപ്പ് അനുഭവിക്കാതെ കഴിക്കാൻ ഞങ്ങളെ ലേയിലെത്തിക്കാമെന്നു് അയാൾക്കു് വിശ്വാ

സമൃദ്ധമായിരുന്നു. കാർമേഘങ്ങൾ അദ്ദേഹത്തിന്റെ ഉദ്യമത്തെ തടഞ്ഞു. അങ്ങിനെ മത്സരത്തിൽ ഒടുവിൽ കാലാവസ്ഥ ജയിച്ചു.

കാലാവസ്ഥ അല്പം മെച്ചപ്പെട്ടപ്പോൾ വൈമാനികൻ മറെറാരു വഴിക്കു ഞങ്ങളെ നയിച്ചു. എന്നാൽ പകുതി വഴിയെത്തിയപ്പോൾ കാലാവസ്ഥ കൂടുതൽ മോശമായി. നിരത്തുകൾ കൂടി കാണാൻ സാധിക്കാതായപ്പോൾ ലങ്ങ്ട്ടിയിൽ ഞങ്ങളിറങ്ങി. വിമാനത്തിൽനിന്നിറങ്ങരുതെന്നു ഞങ്ങളെ ഉപദേശിച്ചു. ആ പ്രദേശത്തു് മൈൻ വച്ചിട്ടുണ്ടാവാമെന്നു ഞങ്ങളുടെകൂടെയുള്ള ഒരു ഓഫീസ്സർ സംശയിച്ചു.

ഞങ്ങൾ എത്തിയ ഉടൻ രണ്ടു ജീപ്പുകൾ അവിടെ എത്തി. മുന്നണിയിൽനിന്നും മുറിവേററ പട്ടാളക്കാരെയും കൊണ്ടുവന്നതാണു് ഹെലിക്കോപ്ടർ എന്നവർ വിചാരിച്ചിരിക്കണം. പക്ഷെ അവർ കണ്ടതു് ഞങ്ങളുടെ ഓരോ അനുഭവങ്ങളും മററും പങ്കിടാനെത്തിയ ഒരു സംഘം പത്രപ്രവർത്തകരെയാണു്. ആ സമയത്തു് സ്വീകരിക്കാൻ പററാത്ത സന്ദർശകർ!

ഞങ്ങൾ എത്തിയപ്പോൾ സമയം വൈകുന്നേരം നാലു മണിയായിരുന്നു. സൂര്യൻ കാർമേഘങ്ങളുടെ പിന്നിലായിരുന്നതിനാൽ ഇരുട്ടു വ്യാപിച്ചുതുടങ്ങിയിരുന്നു. ഞങ്ങളെ ലങ്ങ്ട്ടി താവളങ്ങളിലേയ്ക്കു കൊണ്ടുപോയി. രാത്രി അവിടെ ചെലവഴിക്കുകയും കാലാവസ്ഥ തെളിയാൻ കാത്തിരിക്കുകയും മാത്രമേ ഞങ്ങൾക്കു നിവൃത്തിയുണ്ടായിരുന്നുള്ളു. അല്ലെങ്കിൽ ലേയിലേയ്ക്കു് മോട്ടോർവാഹനത്തിൽ സഞ്ചരിക്കണം. ആ കൊടും തണുപ്പിൽ മഞ്ഞുവീണ നിരത്തിലൂടെ യാത്രചെയ്യുക എളുപ്പമല്ല.

രാത്രി ഞങ്ങൾ ഒരു മംഗോളിയൻ ടെൻറിൽ കഴിച്ചുകൂട്ടി. ടെൻറുകളിൽവച്ചു മെച്ചപ്പെട്ടതാണതു്. ഞങ്ങളുടെ മുറിയുടെ മദ്ധ്യത്തിൽ ഒരു 'ഹീററർ' ഉണ്ടായിരുന്നു. ഞങ്ങൾ കട്ടിയിൽ ഉടുപ്പണിഞ്ഞിട്ടുമുണ്ടായിരുന്നു. ഉടുപ്പിന്റെ ഒരു വിവരണം ഇതാ: നാലുജോഡി ഷൂവും, മുട്ടുവരെയെത്തുന്ന ബൂട്ട്സും, കൈമൂടുന്ന

രണ്ടു ഉറകൾ (ഗ്ലൗസ്), രോമംകൊണ്ടുണ്ടാക്കിയ രണ്ടു ബനിയൻ, ഒരു ഷർട്ട്, രണ്ടു പൈജാമാ, ഒരു പാൻറ്, ഓവർകോട്ട്, മഫ്ളർ, ഇതെല്ലാം ധരിച്ച് ഹീററിൻെറ അടുത്താണ് ഞങ്ങൾ കിടന്നതു്. ഞാൻ കട്ടിയുള്ള രണ്ടു റഗ്ഗുകൾ വിരിച്ചിരുന്നു. എടുത്തുപൊക്കാൻ കഴിയാത്ത നാലു ബ്ലാങ്കററുകൾ പുതച്ചിരുന്നു. ഇതൊക്കെയായിട്ടും എനിക്ക് ഉറക്കംവന്നില്ല. എഴുന്നേററപ്പോൾ കാൽ തണുത്തു മരവിച്ചിരുന്നു. നിങ്ങൾ വിശ്വസിക്കയില്ലായിരിക്കാം. പക്ഷെ, പരമാർത്ഥം അതായിരുന്നു. ഭാരതീയർക്കു വേണ്ടത്ര ഉടുപ്പുകളില്ലെന്നു പറയാവുന്ന രണ്ട് അമേരിക്കക്കാർക്കും മററു പത്രപ്രതിനിധികളുടെയും സ്ഥിതി ഇതായിരുന്നു. നമ്മുടെ അമേരിക്കൻ സുഹൃത്തുക്കളെപ്പോലെ വേണ്ടത്ര വസ്ത്രങ്ങളുണ്ടെങ്കിലും ഇല്ലെങ്കിലും ഫലം വളരെയൊന്നും വ്യത്യസ്തമല്ല. ഹിമാലയത്തിലെ ഏററവും ഉഗ്രനായ ശത്രു ഈ തണുപ്പാണ്.

ഞങ്ങൾക്കു തന്ന ഓരോ ഗ്ലാസ് വെള്ളം ഉറങ്ങാൻ കിടന്നപ്പോൾ ഞങ്ങൾ ഹീററിൻെറ അടുത്തുവെച്ചു. രാത്രി ഒരു പത്രപ്രതിനിധി എഴുന്നേററ് വെള്ളംകുടിക്കാൻ ഗ്ലാസ് എടുത്തപ്പോൾ ഗ്ലാസ്സിൽ കണ്ടതു് ഒരു ഐസ്കട്ടയാണ്.

കാലാവസ്ഥ മെച്ചപ്പെട്ടുവെന്നും, പുറപ്പെടാമെന്നും വൈമാനികർ വന്നു പറഞ്ഞു. എന്നാൽ വെറുതെ കയ്യിലുണ്ടായിരുന്ന നാലു് ബാററ്ററികളുടെ ഉൾഭാഗം തണുത്തുറച്ചുപോയിരുന്നു. അതു ചൂടാക്കിയശേഷമേ ഉപയോഗിക്കാൻ പററിയുള്ളൂ. വിമാനത്തിൽ എഞ്ചിൻ ചൂടാവാൻ ഒന്നരമണിക്കൂറോളം സമയം പിടിച്ചു. ഈ പ്രദേശങ്ങളിൽ സാധാരണ വാഹനങ്ങളുപയോഗിക്കുക വിഷമകരമാണ്. എണ്ണ ഉറയ്ക്കുന്നതു തടയാൻ "ആൻറിഫ്രീസിംഗ് ഓയിൽ" ഉപയോഗിക്കണം.

നദികളിൽനിന്നു് ജവാന്മാർ വെള്ളം കൊണ്ടുവരുന്നതു് കാണേണ്ട ഒരു കാഴ്ചയാണ്. രാവിലെ അവർ ചെന്നു് നദിയിൽ നിന്നു് മഞ്ഞു നീക്കി വെള്ളമെടുത്തുകൊണ്ടുവരുന്നു. വായുവിൽ

"ഓക്സിജൻ" കുറവായതുകൊണ്ട് അവർക്ക് വേഗത്തിൽ നടക്കാൻ സാധിക്കില്ല മെല്ലെമെല്ലെയാണവർ നടക്കുക. വെള്ളം തിളനിലെത്താൻ രണ്ടോ, മൂന്നോ മണിക്കൂർ പിടിക്കുന്നു. ഇവിടെ യുദ്ധം ചെയ്യാനുള്ള കഴിവും കുറയും. മനുഷ്യശരീരത്തെപ്പോലെ തോക്കുകളെയും തണുപ്പു ബാധിക്കും.

ഈ പ്രദേശങ്ങളിൽ പ്രവർത്തിക്കുന്നവർക്ക് 85 ശതമാനം "ഹെമോഗ്ലോബിൻ" വേണമെന്നാണ് വൈദ്യവിദഗ്ധന്മാരുടെ അഭിപ്രായം. എന്നാൽ ഈ പ്രദേശങ്ങളിൽ നമ്മുടെ ജവാന്മാർക്ക് 75 ശതമാനമോ അതിൽ കുറവോ മാത്രമേയുള്ളൂ. എന്നിട്ടും അവർ കാര്യക്ഷമതയോടെ പ്രവർത്തിക്കുന്നു. വൈദ്യവിദഗ്ധന്മാരെ ഇതു് അത്ഭുതപ്പെടുത്തുന്നുണ്ട്.

ഇവിടങ്ങളിലുള്ള ജവാന്മാരെ 18 മാസം കൂടുമ്പോഴും മാററണമെന്നും അല്ലെങ്കിൽ മാനസിക അസ്വാസ്ഥ്യം പിടിപെടുമെന്നും മനോരോഗവിദഗ്ധന്മാർ അഭിപ്രായപ്പെട്ടതും ശരിയല്ലെന്നാണനുഭവം. കഴിഞ്ഞ മൂന്നു കൊല്ലമായി ഇവിടെ താമസിച്ചുവരുന്ന പട്ടാളക്കാർക്ക് അവശതയൊന്നുമുണ്ടായിട്ടില്ലെന്നതു് അവരെയും അത്ഭുതപ്പെടുത്തിയിരിക്കണം.

ഈ പ്രദേശങ്ങളിൽ ഉണ്ടാവാനിടയുള്ള ഒരു രോഗം ഹൃദയവും ശ്വാസകോശങ്ങളും വികസിക്കുകയെന്നതാണ്. പ്രാണവായു കുറവായതുകാരണം ശക്തിയായി ശ്വസിക്കുന്നതു് ഹൃദയവും ശ്വാസകോശങ്ങളും വികസിക്കാൻ കാരണമായേക്കും. ഈ രോഗത്തിനു ചികിത്സയില്ല. പക്ഷേ, നമ്മുടെ ജവാന്മാർക്കാർക്കും ഇതുവരെ ഈ രോഗം പിടിപെട്ടതായി കണ്ടിട്ടില്ല. രോഗം പിടിപെടാതിരിക്കാൻ വളരെ കരുതലോടെയിരിക്കുകയാണ് നമ്മുടെ ജവാന്മാർ.

ഇവിടെ രക്തം സൂക്ഷിക്കാൻ സൗകര്യങ്ങളൊന്നുമില്ല. പരുക്കേററ പട്ടാളക്കാർക്ക് രക്തം ആവശ്യമായി വന്നാൽ രക്തം നല്കാനാഗ്രഹിക്കുന്ന മററു പട്ടാളക്കാരുടെ രക്തം ഉപയോഗി

ക്കാറാണ്‌ പതിവ്‌. തങ്ങളുടെ സഹപ്രവർത്തകരെ രക്ഷിക്കാൻ രക്തദാനസന്നദ്ധതയോടെ ധാരാളം പട്ടാളക്കാർ മുന്നോട്ടു വരാറുണ്ട്‌. മുറിവേററ പട്ടാളക്കാരെ സമതലങ്ങളിലെത്തിച്ചാൽ ജനങ്ങൾ ദാനം ചെയ്യുന്ന രക്തം ഉപയോഗപ്പെടുത്താൻ കഴിയുന്നു. മുന്നണിയിൽതന്നെ രക്തം നല്കാൻ സന്നദ്ധതയുള്ളവരാണെന്നിരിക്കെ രാജ്യത്തിന്റെ മററു ഭാഗങ്ങളിൽനിന്നും ധാരാളമായി രക്തം കിട്ടാതിരിക്കാനിടയില്ല.

ഇവിടെ നിങ്ങൾ ഇപ്പ്രിയാൽ അത്‌ ഏതാനും മിനിട്ടുകൾക്കുള്ളിൽ ഹെന്നസായിമാരും. മാതൃഭൂമിയെ രക്ഷിക്കാൻ പുറപ്പെട്ട ആളുകളോട്‌ പ്രകൃതി ഇത്ര ക്രൂരമായി മറെറാരിടത്തും പെരുമാറുന്നില്ല.



## ഒരു സേനയുടെ വളർച്ച

ലോകത്തിലെ ഏററവും അസാധാരണ പരിതസ്ഥിതികളുമായി ഇണങ്ങിച്ചേരാൻ നമ്മുടെ ജവാന്മാർക്ക് പത്തുദിവസം കൊണ്ടു് സാധിക്കുന്നു.

ശത്രുവിന്റെ വെടിയുണ്ടകൾ അവർക്കു് ചില നാൾകൊണ്ടു് ഈച്ചകളെപ്പോലെ നിത്യപരിചയമാകുന്നു. എന്നാൽ തണുപ്പുമായി അവർ ഇടപഴകുന്ന രീതി ആശ്ചര്യകരമാണു്. ഇന്ത്യൻ ജവാന്മാർക്ക് മാത്രമേ ഇതു സാധിക്കൂ.

ജവാന്മാർക്കു് ഭക്ഷണസാധനങ്ങളും ഉടുപ്പും വേണ്ടത്ര ഇല്ലേ എന്നന്വേഷിക്കുന്നതിൽ ഞാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഒരൊററ ആവലാതിയെങ്കിലും കേൾക്കാൻ എനിക്കു കഴിഞ്ഞില്ല. വേണ്ട ഒരുക്കങ്ങളെടുത്തിട്ടില്ലെന്നു പറയുന്നവരെ ഇതു് നിരാശരാക്കും. ജവാന്മാർക്ക് ആവശ്യമായത്ര ബ്ലാങ്കററുകളും ഷൂകളും വസ്ത്രങ്ങളും ലഭിക്കുന്നുണ്ടു്. ആവശ്യം കഴിഞ്ഞു് 200 ബ്ലാങ്കററുകൾ തങ്ങളുടെ കയ്യിലുണ്ടെന്നു് സഗ്‌ടിയിൽവച്ചു് എന്നോടു പറയുകയുണ്ടായി. ഈ പ്രദേശങ്ങളിൽ ജവാന്മാർക്ക 'സ്ലീപ്പിങ്ങ് ബേഗ്ഗുകൾ'കൂടെ നല്കുന്നുണ്ടു്. ഭക്ഷണസാധനങ്ങൾക്ക വിമാനങ്ങളെയാണാശ്രയിക്കാറെന്നു് മുമ്പു് പറഞ്ഞുവല്ലോ. വിമാനം വരാൻ വൈകിയാൽ ഉപയോഗിക്കുന്നതിനു് പതിനഞ്ചുദിവസത്തെ റേഷൻ കരുതിവെക്കാറുണ്ടു്. നമ്മുടെ ജവാന്മാർക്ക പട്ടിണി കിടക്കേണ്ടിവരില്ല

ലേഹിൽവച്ചു് ഒരു മലയാളിയുമായി ഞാൻ സംസാരിക്കുകയുണ്ടായി. അയാൾ ''എനിക്കു് ആയുധം തരൂ, ഞാൻ എന്റെ ജോലി മുഴുമിക്കാം'' എന്ന ചർച്ചിലിന്റെ വാചകം

ഉദ്ധരിച്ചു. നമ്മുടെ റൈഫിളുകൾ ഉപയോഗപ്രദവും ശക്തിയേറിയതുമാണെങ്കിലും നമുക്ക ഓട്ടോമാററിക്ക് ആയുധങ്ങളാവശ്യമാണെന്നയാൾ പറഞ്ഞു. അയാൾക്ക് ആവലാതികളൊന്നുമില്ല.

പട്ടാളത്തിൽ ധാരാളം മലയാളികൾ ഉണ്ട്. പലേടത്തു വച്ചും എനിക്കവരെ കാണാൻ കഴിഞ്ഞു. മററുള്ളവരേക്കാളധികം കാലാവസ്ഥയുമായി ഇടപഴകാൻ കഴിഞ്ഞുവെന്ന് അവർ അഭിമാനിക്കുന്നു. ശത്രുവിനോട് പൊരുതുന്നതിന് ഇവിടേക്കു വരാൻ സ്വയം സന്നദ്ധരാണവർ.

തങ്ങൾ വളരെ സന്തുഷ്ടരാണെന്ന് ഹവിൽദാർ കെ. ജി. നായർ എന്നോടു പറഞ്ഞു. പഞ്ചാബ്-രാജസ്ഥാൻ മുഖ്യമന്ത്രിമാർ ലെഹറ് സന്ദർശിച്ചപ്പോൾ, മുന്നണിപ്രദേശങ്ങളിലെ എല്ലാ പട്ടാളക്കാരുടേയും കുടുംബങ്ങൾക്ക് പല സൗജന്യങ്ങളും പ്രഖ്യാപിക്കുകയുണ്ടായി. ജവാന്മാരുടെ വീട്ടുകാര്യങ്ങൾ അന്വേഷിക്കുമെന്നും ഈ മുഖ്യമന്ത്രിമാർ പറഞ്ഞു. മലയാളിപട്ടാളക്കാരുടെ കുടുംബകാര്യങ്ങളന്വേഷിക്കാൻ കേരള ഗവണ്മെൻറും ഇതുപോലെ മുന്നോട്ടുവരുമെന്ന പ്രത്യാശയുണ്ട് ജവാന്മാർക്ക്.

നാം ക്ഷീണിതരാവാതെ ജാഗ്രതയോടെ ഇരിക്കേണ്ടതുണ്ട്. നമ്മുടെ മഹത്തായ ലക്ഷ്യത്തെയും ഉദ്ദേശത്തെയുംപററി ജവാന്മാർക്ക് ബോധമുണ്ട്; അവർ വിജയം വരിക്കും.

മുന്നണിപ്രദേശങ്ങളിൽ ഇന്ത്യൻ വ്യോമസേന ഏററവും പ്രധാനമായ ചുമതലകൾ ഏറെറടുത്തിരിക്കുകയാണ്. എന്തു തന്നെ സംഭവിച്ചാലും തങ്ങളുടെ ഭാഗത്തുള്ള വീഴ്ചകളുടെ ഫലമായി ജവാന്മാർക്ക് അസൗകര്യങ്ങളുണ്ടാവില്ലെന്ന ഉറപ്പോടെയാണ് വൈമാനികരും വ്യോമസേനയിലെ മററു ഉദ്യോഗസ്ഥന്മാരും പ്രവർത്തിക്കുന്നത്. തങ്ങൾക്കു ലഭിച്ച പരിശീലനം ഉപയോഗപ്പെടുത്തി, ഈ അടിയന്തിരഘട്ടത്തിൽ അവർ കാര്യക്ഷമമായി തങ്ങളുടെ ജോലി നിർവ്വഹിച്ചിരിക്കുന്നു.

ഒരു റഷ്യൻ വിമാനത്തിൽ ഡൽഹിയിൽനിന്നു ഞങ്ങൾ ജമ്മുവിലെത്തിയപ്പോൾ വ്യോമസേനയിലെ ഓഫീസർമാർ ഞങ്ങളെ കൊണ്ടുപോയി അവരുടെ പ്രവർത്തനങ്ങൾ വിവരിച്ചുതന്നു. "പട്ടാളക്കാർക്ക് എന്തു വേണമോ അതെത്തിച്ചുകൊടുക്കുകയാണ് ഞങ്ങളുടെ കർത്തവ്യം." ഒരു ഓഫീസർ പറഞ്ഞു. കാലാവസ്ഥ അനുകൂലമായിരിക്കുമ്പോഴൊക്കെ വിമാനങ്ങൾ പുറപ്പെട്ട് സാധനങ്ങൾ എത്തിച്ചുകൊടുക്കുന്നു.

ഭക്ഷണസാധനങ്ങൾ, വെടിക്കോപ്പ്, റേഷൻ, ചികിത്സാസാമഗ്രികളും മരുന്നും തുടങ്ങി മുന്നണിയിലേക്കാവശ്യമായതൊക്കെ വിമാനങ്ങൾ ഇട്ടുകൊടുക്കുന്നു. കാലാവസ്ഥ അനുകൂലമല്ലാത്തപ്പോഴും ശത്രുവിന്റെ വെടിവെപ്പു നടന്നുകൊണ്ടിരിക്കെയും ഈ വിമാനങ്ങൾ അവയുടെ കടമ നിറവേററാറുണ്ട്.

ഉന്നതപ്രദേശങ്ങളിൽ പറക്കുകയെന്നത് വളരെ വിഷമകരമാണ്. കാലാവസ്ഥയെപ്പററി പാകിസ്ഥാന്റെയും റഷ്യയുടെയും പ്രക്ഷേപണങ്ങളെയാണ് നമ്മുടെ വൈമാനികരാശ്രയിക്കുന്നത്. ചീനയുടെ പ്രക്ഷേപണങ്ങളിൽ കാലാവസ്ഥയെ സംബന്ധിച്ച സൂചനകൾ മനഃപൂർവ്വം ഒഴിവാക്കാറുണ്ട്. നമ്മുടെ ആൾക്കാർ കാലാവസ്ഥയെപ്പററി വൈമാനികർക്ക് അപ്പപ്പോൾ സൂചനകൾ നൽകാറുണ്ട്.

ആകാശത്തിൽ മിക്കപ്പോഴും മഞ്ഞും മഴക്കാറും ഉണ്ടായിരിക്കും. എന്നാൽ വിമാനങ്ങൾ വരാതെയിരുന്നാൽ പട്ടാളക്കാർ വിഷമിക്കുമല്ലോ. പ്രതികൂലകാലാവസ്ഥയിൽ ഈ ഉന്നതപ്രദേശങ്ങളിൽ താഴ്ന്നു പറന്നുകൊണ്ട് സാധനങ്ങൾ ഇട്ടുകൊടുക്കുക ശ്രമകരമാണ്. സാധനങ്ങൾ ഇട്ടുകൊടുക്കുവാനും നല്ല വിഷമമുണ്ട്. വളരെ സൂക്ഷിച്ചുവേണം സാധനങ്ങൾ താഴത്തള്ളിടുക. വീഴുന്നത് താഴ്വാരങ്ങളിലോ മററോ പെട്ടുപോകാതിരിക്കാൻ ശ്രദ്ധിക്കണം.

നമ്മുടെ വൈമാനികർ വളരെ കൃത്യമായും സൂക്ഷ്മമായും സാധനങ്ങൾ ഇട്ടുകൊടുക്കുന്നത് ജവാന്മാർ എടുത്തുകൊണ്ടുപോകുന്നു.

ഈ ഉയർന്ന പർവ്വതപ്രദേശങ്ങളിൽ അപൂർവ്വമായേ അപകടം സംഭവിക്കാറുള്ളൂ. മൊത്തത്തിൽ പറഞ്ഞാൽ ഒരപകടവും സംഭവിച്ചിട്ടില്ല.

വിമാനങ്ങൾക്കു സഞ്ചരിക്കാൻ പററാത്ത പ്രദേശങ്ങളിൽ കൂടി ചെന്നു് നമ്മുടെ വൈമാനികർ മുറിവേററ പട്ടാളക്കാരെ എടുത്തുകൊണ്ടുപോകാറുണ്ടു്. ശത്രുവിൻെറ തോക്കുകളെ അവർ വിലവെയ്ക്കാറില്ല. പ്രതികൂലകാലാവസ്ഥയിൽ ചിലപ്പോൾ വിമാനങ്ങൾ കമിഴ്ന്നു പറക്കേണ്ടിവരാറുണ്ടു്. അപ്പോഴൊക്കെയും വൈമാനികർ ധൈര്യത്തോടെയും കാര്യക്ഷമതയോടെയും അപകടങ്ങളെ ഒഴിവാക്കിക്കൊണ്ടു് വിമാനം പറപ്പിക്കുന്നു.

ഒരു സ്ഥലത്തു് വിമാനത്തിൽനിന്നു് സാധനങ്ങളിട്ടുകൊടുക്കുന്നതു് ചീനക്കാർ തടസ്സപ്പെടുത്തിയപ്പോൾ നമ്മുടെ ജവാന്മാർക്കു് അവരോടു് ഏററുമുട്ടേണ്ടിവന്നു.

പർവ്വതപ്രദേശങ്ങളിൽ സാധനങ്ങളെത്തിച്ചുകൊടുക്കാൻ വിമാനങ്ങളുപയോഗിച്ചുതുടങ്ങിയതു് ഈയിടെ മാത്രമാണു്. അതോടെ പുതിയ പ്രശ്നങ്ങളും അഭിമുഖീകരിച്ചുതുടങ്ങിയിരിക്കുന്നു. കാലാവസ്ഥയിൽ പെട്ടെന്നു് മാററങ്ങളനുഭവപ്പെടും. ചിലപ്പോൾ എണ്ണ ഉറച്ചുപോവുക കാരണം വിമാനം നിലത്തിറങ്ങാൻ നിർബ്ബന്ധിതമാവും. വളരെ ഉയരത്തിൽ പറന്നു താഴോട്ടുവരുമ്പോൾ മഞ്ഞുകാരണം ചിലപ്പോൾ റൺവേയും മററും കാണാതാവും. സിഗ്നലുകളെയും, ആലോചനാപൂർവ്വം പ്രവർത്തിക്കുന്നതിനേയും ആശ്രയിച്ചിരിക്കും വിമാനങ്ങളുടെ സുരക്ഷിതത്വം. ഇന്ത്യൻ വ്യോമസേനയിൽ സമർത്ഥരായ വൈമാനികർ കുറവല്ല.

ജമ്മുവിൽനിന്നു് ലഡാഖിലേയ്ക്കു് പുറപ്പെടുംമുമ്പു് വൈമാനികർക്കു് നിർദ്ദേശങ്ങൾ നല്കുന്നതു് ഞങ്ങൾ കേട്ടു. കാലാവസ്ഥയെപ്പററി പറഞ്ഞുകൊടുത്തശേഷം 'ഫ്ളൈയിങ്ങ് ഷെഡ്യൂൾ' വായിച്ചുകൊടുത്തു. സ്റ്റോറുകൾ, വെടിക്കോപ്പുകൾ, വാഹനങ്ങൾ, ആളുകൾ എന്നിവയുമായി വിമാനങ്ങൾ ഇടവിട്ടു് ഇടവിട്ടു് മുന്നണിപ്രദേശങ്ങളിലേയ്ക്കു് പുറപ്പെടുന്നു. ഭൂമിയിലെ കേന്ദ്രങ്ങ

ളുമായി സമ്പർക്കം വിട്ടുപോയാൽ ഏററവും അടുത്തുള്ള വിമാനവുമായി സമ്പർക്കം പുലർത്താൻ ശ്രമിക്കണം. പ്രതികൂലകാലാവസ്ഥകാരണം ആദ്യത്തെ വിമാനം മടങ്ങാൻ തീർച്ചപ്പെടുത്തിയാൽ മററുള്ളവയും അതിനെ പിൻതുടരും.

ചണ്ഡിഗഢ്, ജമ്മു, ദൽഹി, പത്താൻകോട്ട് എന്നീ നാലു പ്രധാന താവളങ്ങളെ അടിസ്ഥാനമാക്കിയാണ് നമ്മുടെ വിമാനങ്ങൾ പറക്കുന്നതു്. പലതരം വിമാനങ്ങൾ ഉപയോഗിക്കുന്നുണ്ടു്. എവിടെയൊക്കെ എന്തെല്ലാം വിമാനങ്ങൾ ഉപയോഗിക്കുന്നുവെന്നു പറയുവാൻ 'സെൻസർ' എന്നെ അനുവദിക്കുന്നില്ല. എന്നാൽ ഞാൻ ജമ്മുവിൽനിന്നു് ലേഹിലേക്കു ഒരു റഷ്യൻ ഇല്യൂഷൻ വിമാനത്തിൽ പോയെന്നും അമേരിക്കൻ വിമാനത്തിൽ ഡൽഹിക്കു മടങ്ങിയെന്നും പറയുന്നതിൽ അയാൾക്കു് വിരോധമുണ്ടാവില്ല. ലേഹ് ആസ്ഥാനമാക്കിക്കൊണ്ടു് ഹെലികോപ്റ്ററുകളും പ്രശംസനീയമാംവിധം പ്രവർത്തിക്കുന്നു.

നമ്മുടെ ആത്മാർത്ഥമായ ശ്രമങ്ങൾക്കു് യഥാർത്ഥമായ ഫലം കിട്ടുമെന്നും ആക്രമണം നടത്തിയ ശത്രു പരാജയപ്പെടുമെന്നുമുള്ള ബോധത്തോടെയാണ് ഞാൻ മടങ്ങുന്നതു്.

# മരണമില്ലാത്ത മനുഷ്യൻ

എട്ടുമാസങ്ങൾ പിന്നിട്ടുകഴിഞ്ഞു. ലഡാക്കിലെ സമരമുന്നണികളിൽ യുദ്ധത്തിനുപോയ തന്റെ മകനെ കാണാനില്ല. ആ മരണപ്പുത്രൻ എന്നെന്നും സ്മരണകളിൽമാത്രം അവശേഷിക്കുവാൻ തുടങ്ങി.

ഡോർജിയുടെ ഭാര്യ വൈധവ്യജീവിതത്തിനു തയ്യാറായിക്കഴിഞ്ഞിരുന്നു. തന്റെ വീട്ടിൽവെച്ചു് അവർ ഡോർജിയുടെ അന്ത്യക്രിയകൾ എല്ലാം ചെയ്തു.

ഒരു മകൻകൂടി രാജ്യത്തിനുവേണ്ടി ജീവൻ ബലിയർപ്പിച്ചു എന്നു കരുതി വീട്ടുകാരും നാട്ടുകാരും ഗവണ്മെന്റും. പക്ഷേ അയാൾ മരിച്ചിരുന്നില്ല. ഡോർജിയുടെ കഥ ഒരു ഇതിഹാസമായിത്തീർന്നിരിക്കുന്നു. എട്ടുമാസങ്ങൾക്കുശേഷം ഡോർജി ഇതാ മടങ്ങിയെത്തിയിരിക്കുന്നു—മറക്കാനാവാത്ത ഒരു വീരേതിഹാസം പറയുവാൻവേണ്ടി.

ചീനക്കാരോടും പ്രകൃതിയോടും മല്ലിട്ടു് ആ മകൻ മനസ്ഥൈര്യത്തോടുകൂടി നമ്മുടെ മുന്നിൽതന്നെ എത്തിയിരിക്കുകയാണു്. പെട്ടെന്നൊരുരാത്രി ലേയിൽ തന്റെ വീട്ടിൽ അദ്ദേഹം എത്തി. വാതിൽ തുറന്നു നോക്കിയ വൃദ്ധമാതാവിനു് അതു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. പുത്രൻ പ്രാകൃതവേഷത്തിൽ മധുരപ്രതീക്ഷകളോടെ അമ്മയുടെ മുമ്പിൽ നില്ക്കുന്നു.

എട്ടുമാസം നീണ്ടുനിന്ന ഒരു സാഹസിക സമരമായിരുന്നു അതു്. ലഡാക്കിന്റെ വടക്കേ അററത്തു് ദൌലത്ബേഗ് ഓൾഡിയിൽ ഒററയ്ക്കുള്ള ഒരു ഔട്ട്പോസ്റ്റ് കാക്കലായിരുന്നു ഡോർജിയുടെയും കൂട്ടുകാരുടെയും കൃത്യം. ഈ പോസ്റ്റ്മാത്രം ശത്രുവിന്റെ കണ്ണിൽ പെട്ടില്ല. ചീനക്കാർ ദൌലത്ബേഗ് ഓൾഡി

കഴിച്ചുപോയതപ്പുറം ഡോർജിക്ക് കൂട്ടുകാരനായി ഒരു ചെറിയ യന്ത്രത്തോക്കുമാത്രമേ ഉണ്ടായിരുന്നുള്ളൂ. കൂട്ടുകാരെക്കുറിച്ചു യാതൊരു വിവരവും ഉണ്ടായിരുന്നില്ല. മരംകോച്ചുന്ന തണുപ്പിൽ ആണ് രാത്രി കഴിച്ചുകൂട്ടിയത്. പിന്നീട് രാവിലെ ശത്രുവിന്റെയോ തന്റെ കൂട്ടുകാരുടെയോ യാതൊരു അറിവും ഇല്ലാതെ ചിപ്ചാപ്നദിയെ ലക്ഷ്യമാക്കി നടന്നു. പത്തു നാഴിക നടന്നപ്പോൾ മററൊരു പോസ്റ്റിലെത്തി. പക്ഷെ അപ്പോഴേക്കും അവിടെയുണ്ടായിരുന്ന ഇന്ത്യക്കാർ ആ പോസ്റ്റ് ഉപേക്ഷിച്ചു കഴിഞ്ഞിരുന്നു.

അയാളുടെ കാലുകൾ കഴച്ചു വീർത്തു അവ മരവിച്ചിരുന്നു. ഒരു പേനാക്കത്തി എടുത്തു ബൂട്ട്സ് മുറിക്കേണ്ടിവന്നു. മുന്നോട്ടു പോകാൻ അയാൾക്കു വയ്യാതായി. അതിനാൽ ആ പോസ്റ്റിൽ തന്നെ താമസിക്കാൻ തീരുമാനിച്ചു. ഭാഗ്യമെന്നു പറയട്ടെ, ആ പോസ്റ്റിൽ ഉപേക്ഷിച്ചുപോയിരുന്ന കുറച്ചു റേഷൻ ഉണ്ടായിരുന്നു. അതുകൊണ്ട് ഡോർജിയുടെ കഷ്ടപ്പാടുകൾ അവസാനിച്ചില്ല. കാൽവിരലുകളിൽ വ്രണങ്ങളുണ്ടായി. ഇറച്ചി പുറത്തേക്കു തുറിച്ചു. ആ ബങ്കറിൽ അയാൾ ചുരുണ്ടുകൂടിക്കിടന്നു. പക്ഷെ ആ ബങ്കറിന്റെ മുകളിൽ വലിയൊരു മഞ്ഞുകട്ട വീണ് അതു മൂടപ്പെട്ടു.

ആറുമാസത്തിനുശേഷം ഹിമം ഉരുകി. അന്നേ ഡോർജിക്ക് മഞ്ഞുഗുഹയിൽനിന്നു പുറത്തേയ്ക്കുവരാൻ കഴിഞ്ഞുള്ളു. കയ്യിലുള്ള കൃപാണംകൊണ്ടു മുറിച്ചിട്ട രണ്ടു മരക്കഷണങ്ങളുടെ സഹായത്തോടുകൂടി ഡോർജി പുറത്തേയ്ക്കിഴഞ്ഞു. ശത്രു ആക്രമിച്ചതും മററുമുള്ള കാര്യങ്ങൾ അപ്പോഴാണയാൾ ഓർത്തത്.

ഇനി എന്തു ചെയ്യും? പഴയ മററൊരിന്ത്യൻ ക്യാമ്പിലേക്കു നടന്നുചെന്നു—പക്ഷെ അതും ഒഴിഞ്ഞുകിടന്നിരുന്നു. ജീവിക്കാൻ പററിയ മററൊരു ബങ്കർ അയാൾ കണ്ടെത്തി. ചൂടുള്ള കാലാവസ്ഥകാരണം പക്ഷികളും മുയലുകളും കുരുകളും മാടങ്ങളും വീട്ടു പുറത്തുവന്നു. ഇവയെ പിടിച്ചു വേവിച്ചു തിന്നിട്ടായിരുന്നു അയാൾ ജീവൻ പുലർത്തിയത്.

ജൂലായ് ആദ്യത്തിലാണ് കാലടികളുടെ ഒച്ച അയാൾ കേട്ടതു്. ചീനക്കാരാണോ എന്നു് അയാൾ ശ്രദ്ധിച്ചു. അപ്പോൾ ഹിന്ദുസ്ഥാനി സംസാരിക്കുന്നതു് അയാൾ കേട്ടു. കരയാനും തേങ്ങുവാനും ഉള്ള ശക്തികൂടി നശിച്ച ഡോർജി ഉള്ള ശക്തി മുഴുവൻ ഉപയോഗിച്ചു് ഉച്ചത്തിൽ നിലവിളിച്ചു. ആ ശബ്ദം ഇന്ത്യൻ റോന്തുസംഘം കേട്ടു. എന്തിനോ ഉറക്കെപ്പറയുന്ന ഡോർജി കൂട്ടരുടെ അടുക്കലായി. അവരോരോരുത്തരും അയാളെ കെട്ടിപ്പിടിച്ചപ്പോൾ സന്തോഷംകൊണ്ടു ഡോർജി കരഞ്ഞുപോയി. അവർ അയാളെ കോവർ കഴുതപ്പുറത്തിരുത്തി മുന്നണിപോസ്റ്റിലേക്കു കൊണ്ടുപോയി. അവിടെനിന്നും ഒരു ഹെലികോപ്റ്ററിലാണു് ലേയിലേക്കു കൊണ്ടുപോയതു്.

ജനറൽ ചൗധരി ഡോർജിക്കു് ഒരു വാച്ചു സമ്മാനിച്ചു. അതു് ഇന്നും അയാളുടെ ഏറ്റവും വലിയ സമ്പാദ്യമായിരിക്കുമത്രെ!



# നാം ജയിച്ചേ തീരൂ!

പ്രകൃതിസുന്ദരമായ ചാങ്ങ്ഗോങ്ങ് തടാകത്തിനടുത്തുള്ള ഇന്ത്യൻ ഔട്ട്പോസ്റ്റിൽ പറയാൻമാത്രം അസാധാരണമായി ഒന്നും കാണപ്പെട്ടില്ല. അങ്ങിനെത്തന്നെ അപ്പുറത്തുള്ള ചൈനീസ് ഔട്ട്പോസ്റ്റിലും. എന്നാൽ, അധികം താമസിച്ചില്ല, പുലർവേളയിലെ മൂടൽമഞ്ഞു നീങ്ങിത്തുടങ്ങിയതോടെ ചീനക്കാർ, ഇത്രകാലവും കടന്ന് ഇപ്പുറം വരാൻ വയ്യാത്തതു് എന്നു കരുതിപ്പോന്നിരുന്ന ഹിമാലയൻ നിരകളെ ഭേദിച്ച് മുന്നേറിത്തുടങ്ങി. കനത്ത തോതിൽ അവർ മോർട്ടറുകളും മലമ്പ്രദേശത്തുപകരിക്കുന്ന തരം വെടിയുണ്ടകളുംകൊണ്ട് ആക്രമണം ആരംഭിച്ചു. നമ്മുടെ രണ്ടു താവളങ്ങളെയാണവർ അത്തരത്തിലാക്രമിച്ചതു്.

യാതൊരു പ്രകോപനവും കൂടാതെയാണീ ആക്രമണമുണ്ടായതു്. അവിടെ ഇന്ത്യൻ ഓഫീസർ നിന്നിരുന്നു. മേജർ ജനറൽ ധൻസിങ്ങ് ഥാപ്പ എന്നാണയാളുടെ പേർ. അദ്ദേഹത്തിനു് ഉദ്യോഗക്കയററത്തിൽ അഭിനന്ദനങ്ങൾ ലഭിച്ചിട്ട് 24 മണിക്കൂറായിട്ടില്ല. അപ്പോഴേയ്ക്കാണ് ചീനക്കാരുടെ ഈ ആക്രമണം നേരിടേണ്ടിവന്നതു്. ആ ഒററപ്പെട്ട പോസ്റ്റിൽ നിന്നുകൊണ്ട് അദ്ദേഹം തന്റെ എല്ലാ കഴിവുകളുമുപയോഗിച്ച് ശത്രുവിനെ ചെറുത്തു

ആക്രമണത്തിനൊരുമ്പെട്ട ചീനപ്പട എണ്ണത്തിൽ എത്രയോ ഏറെയുണ്ട്! എന്നാൽ ഇന്ത്യൻ പട്ടാളവുമായുണ്ടായ ഏററുമുട്ടലിൽ നാശനഷ്ടങ്ങളും അവർക്കുതന്നെയായിരുന്നു കൂടുതൽ. തുടരെത്തുടരെയായി മൂന്നാക്രമണങ്ങളും ഉണ്ടായി. ഏററുമുട്ടലിൽ നൂറു ചൈനാക്കാർ കൊല്ലപ്പെട്ടു.

നമ്മുടെ ജവാന്മാൎക്കു് വീൎയ്യവും ധീരതയും കാണിക്കാൻ ലഭിച്ച ഒരു സുവൎണ്ണാവസരമായിരുന്നു അതു്. അവരുടെ ധൈൎയ്യം മാത്രമാണു് നമുക്കിവിടെ വിജയം നേടിയതും. ഒരുപിടി ജവാന്മാരേ ചെറുത്തുനില്പിന്നിവിടെ ഉണ്ടായിരുന്നുള്ളു. അവരാണു് എണ്ണംകൊണ്ടും ശേഷികൊണ്ടും മികച്ചുനില്ക്കുന്ന ചീനപ്പടയോടു പൊരുതിയതും.

ആക്രമികളിൽനിന്നു രക്ഷപ്പെട്ട രണ്ടു ജവാന്മാർ തങ്ങളുടെ രക്ഷാകേന്ദ്രങ്ങളിലേക്കു നീങ്ങി. രാത്രിയുടെ ഇരുട്ടിലാണവർ ഒളിച്ചോടിപ്പോന്നതു്. അങ്ങിനെ ശത്രുവിന്റെ തുരുതുരെ വീഴുന്ന വെടിയുണ്ടകളേററു് ഓരോരുത്തനും മരിച്ചുവീഴുന്നതുവരെ ഈ ജവാന്മാർ ധൈൎയ്യസമേതം പൊരുതി.

രണ്ടു ജവാന്മാർ അവശിഷ്ടങ്ങൾക്കിടയിൽപ്പെട്ടു. അവൎക്കു പരുക്കും ഒന്നും പററിയിരുന്നില്ല. അവർ അവശിഷ്ടങ്ങൾക്കിടയിൽ കുടുങ്ങി ഒരു ദിവസം മുഴുവൻ കഴിച്ചുകൂട്ടിയെങ്കിലും അവിടെ ഒളിച്ചിരുന്നുകൊണ്ടു് ഒരു ഘോരയുദ്ധം അടുത്തു കാണാൻ അവൎക്കു കഴിഞ്ഞു. രാത്രി അവർ പതുക്കെ ഏന്തിററു് രക്ഷപ്പെടുകയും ചെയ്തു.

മേൽപ്പറഞ്ഞ ഔട്ട്പോസ്റ്റിൽ രണ്ടു ജവാന്മാർ മാത്രമാണു രക്ഷപ്പെട്ടുള്ളു്. അഞ്ചുപേർ നിരീക്ഷണത്താവളത്തിൽത്തന്നെ ദിവസം മുഴുവൻ കഴിച്ചുകൂട്ടി. രാത്രിയായപ്പോൾ അവർ ഇരുളിൽ ഹിമക്കട്ടിയിലൂടെ തപ്പിത്തടഞ്ഞു് തടാകത്തിന്റെ കരയിലേക്കു വലിഞ്ഞെത്തി. രക്ഷാസംഘക്കാരാകട്ടെ, ശത്രുവിന്റെ കനത്ത വെടിയുണ്ടകളെ ഒട്ടും കൂസാതെ ഏതാനും ബോട്ടുകളിറക്കിച്ചെന്നു് കൂട്ടുകാരെ തിരിച്ചുകൊണ്ടുവന്നു.

നമ്മുടെ ജവാന്മാർ അങ്ങിനെ ശത്രുവിന്റെ കരുത്തിനെ തരിമ്പും വിലവെയ്ക്കാതെ ചെറുത്തുനില്പ് ധീരമായി ഇരിക്കുകയാണു്. അവരുടെ മനോവീൎയ്യവും ദൃഢനിശ്ചയവുംതന്നെ ഒടുവിൽ നമുക്കു വിജയം കൊണ്ടുവരാതിരിക്കില്ല എന്നു നമ്മുടെ പ്രധാനമന്ത്രി പറയുകയും ചെയ്തിരിക്കുന്നു.

# ലഡാഖ് — നാടും ജനങ്ങളും

നിയമംമൂലം നിരോധിച്ചിട്ടുണ്ടെങ്കിലും ഇന്നും ബഹുഭർത്തൃത്വസമ്പ്രദായം വളരെയേറെ പ്രചാരത്തിലുള്ള പ്രദേശമാണ് ലഡാഖ്. സ്ത്രീ ഒരു പുരുഷനെ വിവാഹം കഴിക്കുന്നതോടൊപ്പം അയാളുടെ ഇളയ സഹോദരന്മാരുടെകൂടി ഭാര്യയായിത്തീരുന്നു. ഇവരിൽ മൂത്ത ആളും, നേരിട്ട് വരിച്ച ഭർത്താവ്, മറ്റുള്ളവരോടുകൂടെ ഭാര്യക്ക് എല്ലാവരിൽനിന്നും വിവാഹമോചനം ലഭിക്കുന്നു. വിവാഹമോചനച്ചടങ്ങ് വളരെ ലളിതമാണ്. പുരുഷന്റെ ചെറുവിരലുമായി ഒരു നൂലുകൊണ്ട് ഭാര്യ സ്വയം ബന്ധിക്കുന്നു. അത് അവരും കടിച്ചുമുറിക്കുന്നതോടുകൂടെ വിവാഹമോചനമായി. അവളുടെ കുട്ടികൾ അമ്മയുടെ ഭർത്താക്കന്മാരിൽ വയസ്സു മൂത്ത ആളെ 'വലിയ' അച്ഛനെന്നും അയാളുടെ സഹോദരന്മാരെ 'ചെറിയ' അച്ഛനെന്നുമാണ് വിളിക്കുന്നത്.

ചീനയും പാക്കിസ്ഥാനും ഇന്ന് ലഡാഖിന്റെമേൽ അവകാശവാദം പുറപ്പെടുവിക്കുന്നുണ്ട്. ചീനക്കാർ വൻതോതിൽ നടത്തിയ ആക്രമണത്തിന്റെ മുമ്പിൽ പാക്കിസ്ഥാന്റെ ആക്രമണങ്ങൾ അധികം അറിയപ്പെടുന്നില്ല എന്നു മാത്രമെ ഉള്ളു. ഇവിടെ നിർത്തിയിരിക്കുന്ന ഇന്ത്യൻ സേനക്ക് ഒരേസമയത്ത് രണ്ടുഭാഗത്തുനിന്നുമുള്ള ആക്രമണം കാത്തിരിക്കേണ്ടിവരുന്നു. മറവിയത്തിൽ സമാധാനമായി കഴിയുകയായിരുന്ന ഈ ഹിമാലയൻ പ്രദേശത്തേക്ക് പതിനൊന്നു കൊല്ലം മുമ്പ് യുദ്ധവുമായി വന്നതു പാക്കിസ്ഥാൻകാരാണ്. ഇന്നു ലഡാഖിന്റെ പകുതിഭാഗം പാക്കിസ്ഥാനും ഇന്ത്യയും തമ്മിലുള്ള യുദ്ധവിരാമരേഖയുടെ മറു (പാക്കിസ്ഥാൻ) ഭാഗത്താണുള്ളത്. ഇന്ത്യൻ സേന ലഡാഖിന്റെ

തലസ്ഥാനമായ ലേയിനു് പത്തുനാഴിക അടുത്തുവച്ചു് പാക്കിസ്ഥാൻ അക്രമികളെ പിന്നോക്കം തള്ളി. ഇന്നു നമ്മുടെ കൈവശത്തിലുള്ള പ്രദേശത്തിൽ പതിനെണ്ണായിരം ചതുരശ്രനാഴിക ചീന അവകാശപ്പെടുന്നുണ്ടു്. തങ്ങൾ അവകാശപ്പെട്ട സ്ഥലം മുഴുവൻ ചീന ഇതിനകം കയ്യടക്കിക്കഴിഞ്ഞു. അതിനു മുന്നോട്ടും നുഴഞ്ഞുകയറിയിട്ടുണ്ടു്. കൂടാതെയാണു് പാക്കിസ്ഥാൻ അതിർത്തിക്കരാറുമൂലം ചാർത്തിക്കൊടുത്ത ഇന്ത്യൻ പ്രദേശങ്ങൾ.

ശ്രീനഗറിൽനിന്നു് ഒരു മണിക്കൂർ വിമാനയാത്രകൊണ്ടു് ലേയിലെത്താം. പക്ഷേ, അതൊരു വ്യത്യസ്തലോകംതന്നെയാണു്. സമുദ്രനിരപ്പിൽനിന്നു് 11,500 അടി ഉയരത്തിൽ കിടക്കുന്ന ഈ പ്രദേശം സിന്ധു താഴ്‌വരയിലേയ്ക്കു ചെരിഞ്ഞു ഇറങ്ങുന്ന ഒരു താഴ്‌വരയുടെ ഒരറ്റത്തുള്ള സമതലത്തിലെ ഒരു കുന്നിനു പുറമേയായിട്ടാണു് സ്ഥിതിചെയ്യുന്നതു്. വിശേഷിച്ചൊന്നും വളരാതെ തരിശായി കിടക്കുകയാണു് അവിടം. മിക്കവാറും മരങ്ങളൊന്നും ഇല്ലാതെ പൂഴിയും പാറയുംകൊണ്ടു് നിറഞ്ഞുകിടക്കുന്ന ലഡാക്കിൽ ഏററവും ഉയരമുള്ള പ്രദേശങ്ങളിൽ ഹിമപാതമുണ്ടാകുന്നു. വെള്ളം കിട്ടുന്ന സ്ഥലങ്ങളിൽ കണ്ണിന്നു കൗതുകമുണ്ടാക്കുന്ന മരപ്പച്ചകളും കാണാം. കാലാവസ്ഥയുടെ രണ്ടു അററങ്ങളും ഇവിടെ ഉപദ്രവകാരികളാണു്—ആകാശം തെളിഞ്ഞിരിക്കുമ്പോൾ വെയിലിന്റെ ചൂടു് സഹിക്കാനാവില്ല. തണുപ്പുകാലത്തു് മഞ്ഞും വീഴുന്നു.

തിബത്തിൽനിന്നു് പടിഞ്ഞാറൻ ഏഷ്യയിലേയ്ക്കും യാർഖന്ദിലേയ്ക്കും ഇന്ത്യയിലേയ്ക്കുമുള്ള വ്യാപാരമാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്ന ലഡാക്കിന്റെ തന്ത്രപ്രാധാന്യം എളുപ്പത്തിൽ മനസ്സിലാക്കാം. ജനവാസമുള്ള ലോകത്തിലെ ഏററവും ഉയർന്ന പ്രദേശങ്ങളിലൊന്നത്രെ ലഡാക്കു്. പന്തീരായിരവും പതിനാലായിരവും അടി ഉയരത്തിലാണു് ജനങ്ങളിൽ അധികംപേരും പാർക്കുന്നതു്. താഴ്‌വരപ്രദേശത്തിന്റെ കാര്യമാണിതു്. അതേസമയം പീഠഭൂമിക്കും മലനിരകൾക്കും 21,000 മുതൽ 25000 വരെ അടി

ഉയരമുണ്ട്. സമുദ്രത്തിൽനിന്ന് 14,000 അടി ഉയരം എത്തുന്നതോടെ സസ്യങ്ങളോ വനജീവികളോ കാണാതാവുന്നു. കുന്നിൻമുകളിൽ ഒന്നുംതന്നെയില്ല. തനി മൊട്ടയായ ഇവ കണ്ടാൽ കഠിന തപസ്സിൽ മുഴുകിയിരിക്കുന്ന ഋഷിമാരാണെന്നേ തോന്നൂ.

37,000 ചതുരശ്ര നാഴിക വിസ്തീർണ്ണമുള്ള ഈ പ്രദേശത്തെ ജനസംഖ്യ 75,000 മാത്രമാണ്. കാശ്മീർ താഴ്വരയിൽ 7000 അടിക്കു മുകളിൽ യാതൊരു കൃഷിയും നടക്കാതിരിക്കെ ലഡാക്കിൽ 15,000 അടിവരെ ഉയരമുള്ള സ്ഥലങ്ങളിൽ കൃഷി ചെയ്തുവരുന്നുണ്ട്. വേനൽക്കാലത്ത് സിന്ധുനദിയിൽ അരചാൽ ക്കൊള്ളുന്ന വീതത്തിൽ വെള്ളം ഒഴുകുക പതിവാണ്. തണുപ്പുകാലത്ത് ലേയിൽ സെക്കന്റിൽ 6000 ഗ്യാലൻ വെള്ളം ഒഴുകുന്ന നദിയിൽ വേനൽക്കാലത്ത് അത് 9 ഇരട്ടി—54,000 ഗ്യാലനായി വർദ്ധിക്കും. സിന്ധുവുമായി ചേരുന്ന സംഗമസ്ഥാനത്ത് എത്തുമ്പോഴേയ്ക്കും ഷ്യോക്ക് നദിക്ക് ഏതാണ്ട് സിന്ധുനദിയോളംതന്നെ വിസ്താരമുണ്ട്. സൻസ്കർ നദിയുടെ വലിപ്പവും ഏതാണ്ടിതുതന്നെയാണ്. സ്സുർഡു നദിയിൽ വേനൽക്കാലത്ത് സെക്കന്റിൽ 25,000 ഗ്യാലൻവരെ വെള്ളമൊഴുകുന്നുണ്ടാവും.

തരിശായി കിടക്കുന്ന താഴ്വരകളിൽ ഗ്രാമങ്ങളുണ്ടാകാറില്ല. അവിടത്തെ പ്രകൃതിഭംഗി, പ്രത്യേകിച്ചും സൂര്യോദയസമയത്തും, സൂര്യാസ്തമനസമയത്തും കണ്ടുതന്നെ അനുഭവിക്കേണ്ട ഒന്നാണ്. ചെറുഗ്രാമങ്ങളുടെ നാലുഭാഗത്തും കുന്നുകളുണ്ടാവും—ഏതാണ്ട് നമ്മുടെ നാട്ടിലെ 'പള്ളിയാൽ' പ്രദേശങ്ങളെപ്പോലെ. പ്രകൃതിയുടെ ഈ രക്ഷാവലയം ഗ്രാമങ്ങളെ കാറ്റിൽനിന്നും രക്ഷിക്കുന്നു. കൃഷിക്കാവശ്യമായ ജലം പുറത്തേയ്ക്കു വെറുതെ ഒഴുകിപ്പോകുന്നതും ഇതു തടയും. സ്വതവേ വെള്ളം കിട്ടുവാൻ ഞെരുക്കമായ ഇവിടങ്ങളിൽ ഇതുകൊണ്ടുള്ള ഗുണം വിവരിക്കുക പ്രയാസമാണ്.

സന്ദർശകന് താല്പര്യം ജനിപ്പിക്കുന്ന ഒരു കൈനാട്ടി ലെയിൽ ഒരു നാല്ക്കവലയിലുണ്ട്. ഈ ഹിമാലയൻ പ്രദേശത്തിന്റെ തന്ത്രപ്രാധാന്യംകൂടി വെളിപ്പെടുത്താനുതകുന്ന അതിൽ ഇങ്ങിനെ രേഖപ്പെടുത്തിവച്ചിരിക്കുന്നു:

| | | |
|---|---|---|
| തിബത്ത് | [illegible] | നാഴിക |
| ചീന (സിങ്കിയാങ്ങ്) | 180 | ,, |
| റഷ്യ | 600 | ,, |
| ശ്രീനഗർ | 220 | ,, |
| ദൽഹി | 784 | ,, |
| മണാലി | 300 | ,, |

പത്തുകൊല്ലം മുമ്പുവരെ ലഡാക്കുകാർക്ക് യന്ത്രമുള്ള വാഹനങ്ങളെപ്പറ്റി യാതൊരറിവും ഉണ്ടായിരുന്നില്ല. പാകിസ്ഥാൻ ആക്രമണത്തെത്തുടർന്ന് ആദ്യമായി അവിടേയ്ക്കു കുറെ സൈനിക ജീപ്പുകൾ എത്തി. ലേ-കാർഗിൽ റോഡിന്റെ നിർമ്മാണം പൂർത്തിയായതോടെ ലോറികളും ടാക്സികളും കുറച്ചു സൈക്കിളുകളും എത്തിക്കഴിഞ്ഞിരിക്കുന്നു. പക്ഷേ, കാളവണ്ടി ഇനിയും അവിടെ എത്തിയിട്ടില്ല!

ലേ ഒരുകാലത്ത് ഒരു വലിയ കച്ചവടകേന്ദ്രമായിരുന്നു. ഒന്നിനുപുറകേ ഒന്നായി യാർക്കണ്ടിൽനിന്നും തിബത്തിൽനിന്നും ശ്രീനഗറിൽനിന്നും വന്നിരുന്ന കച്ചവടസംഘക്കാർ ഇവിടെ ലക്ഷക്കണക്കിന് ഉറുപ്പിക വിലവരുന്ന സാമഗ്രികൾ കൈമാറാടിസ്ഥാനത്തിൽ വില്പന നടത്തിയിരുന്നു. ഇപ്പോൾ അവിടെ നടക്കുന്നതു തിബത്തിലെ പാരമ്പര്യമുള്ള വ്യാപാരം മാത്രമാണ്. ചീനക്കാർ സിങ്കിയാങ്ങിലേക്കുള്ള കച്ചവടമാർഗ്ഗങ്ങൾ അടച്ചുപൂട്ടിയതോടെ അവിടെയുണ്ടായിരുന്ന വ്യാപാരികൾ സ്ഥലം വിട്ടിരിക്കുന്നു.

'ഗ്യാൽപോ'കൾ എന്നറിയപ്പെട്ടിരുന്ന രാജാക്കന്മാരുടെ കീഴിലായിരുന്നു തിബത്തിന്റെ ഭരണം. ഇവർ കാശ്മീരിനും തിബത്തിനും തങ്ങളുടെമേലുള്ള നിശിതാവകാശം മാററിമാററി

അംഗീകരിച്ചുവന്നു. അവസാനം, സുപ്രസിദ്ധ ഡോഗ്രാ പടനായകനായ സോറാവർസിംഗ് ഈ പ്രദേശം പിടിച്ചടക്കി സിക്ക സാമ്രാജ്യത്തിന്റെ ഭാഗമാക്കി. സോറാവറിന്റെ കാലത്താണ് (1834–41) ലഡാക്ക് ഇന്ത്യയുടെ ഒരു ഭാഗമായിത്തീർന്നത്. 1846ലെ അമൃതസരസ്സ് ഉടമ്പടിയനുസരിച്ച് ലഡാക്ക് ജമ്മു കാശ്മീർ രാജാവായിരുന്ന ഗുലാബ്സിങ്ങിന്ന് വിട്ടുകൊടുത്തു. ഇതിനെത്തുടർന്ന് ജനങ്ങളെ മുഴുവൻ നിരായുധരാക്കുകയും രാജാക്കന്മാർ ലേയിൽനിന്ന് സിന്ധുനദിയ്ക്കു തെക്കുവശം എട്ടു നാഴിക അകലെയുള്ള 'സ്റ്റോഗ്' ഗ്രാമത്തിലേക്ക് ഒളിച്ചോടുകയുമുണ്ടായി. അവരുടെ വംശക്കാർ ഇപ്പോഴും അവിടെയാണു പാർക്കുന്നത്. ഇന്നത്തെ മഹാരാജാവിന്റെ സൈന്യത്തിൽ ഒരു ഓണററി ലെഫ്റ്റനന്റിന്റെ സ്ഥാനം കല്പിച്ചുകൊടുത്തിട്ടുണ്ട്.

ക്രിസ്ത്വബ്ദം 1000–ാമാണ്ടിനടുത്ത് തിബത്തുകാർ 'ദർദ്ദുകർ' എന്ന വർഗ്ഗക്കാരെ പരാജയപ്പെടുത്തി സോജീലാ ചുരംവരെയുള്ള ലഡാക്ക് പ്രദേശം കയ്യടക്കി. 1300–ാമാണ്ടിനടുത്ത് ബുദ്ധമതം ഇന്ത്യയിൽനിന്ന് ഏതാണ്ട് മുഴുവനുംതന്നെ നാമാവശേഷമായെങ്കിലും തിബത്തിൽ അതിന്ന് നല്ല പ്രചാരം ഉണ്ടായിരുന്നു. ലഡാക്കിൽ ബുദ്ധമതസന്യാസികളായ ലാമമാരുടെ അധികാരം അന്നേക്ക് ഉറച്ചിരുന്നു. ഏകദേശം ഒരു നൂറ്റാണ്ടിന്നുശേഷം രാജ്യസ്നേഹിയായ ഒരു ലഡാക്കിലാമ നിലവിലുള്ള ബുദ്ധമതത്തിന്റെ സ്ഥാനത്ത് ലഡാക്കിനോടു കൂറുപുലർത്തുന്ന ലാമമാരുടെ പുതിയ ഒരു സംവിധാനക്രമം നിലവിൽ വരുത്തി. തന്റെ നാട്ടിൽനിന്ന് തിബത്തുകാരെ തുരത്തുവാനും അദ്ദേഹം പരിശ്രമിച്ചു. മംഗോളിയക്കാർ ലഡാക്കിന്നു നേരെ ആക്രമണം നടത്തിയപ്പോഴും, അവരെ എതിർത്തു തുരത്തുന്നതിന്ന് ലഡാക്ക് രാജാവിനെ ഷാജഹാൻ ചക്രവർത്തി സഹായിച്ചിരുന്നു. ഇസ്ലാംമതം പ്രചരിച്ചതോടെ ബാൽട്ടിസ്ഥാനും പുരിഗ്രും മുഹമ്മദീയർക്കു കീഴടങ്ങിയെങ്കിലും, മഹാരാജാ രഞ്ജിത്സിംഗ് കീഴടക്കുന്നതുവരെ ലഡാക്കിലെ രാജവാഴ്ച തുടർന്നു. രഞ്ജിത്സിംഗിന്റെ ഒരു കീഴ്

ദ്യോഗസ്ഥനായിരുന്ന സോറാവർസിംഗും 500 സിക്കഭടന്മാരും കുതിരപ്പട്ടാളവുമായി അമർനാഥ് വഴി ഹിമാലയം കടന്നാണ് ലഡാക്കിൽ എത്തിയതു്. ഒരു ചെറിയ സംഘം പഞ്ചാബികൾ തന്റെ രാജ്യം ആക്രമിക്കാൻ വന്നിട്ടുണ്ടെന്നു കേട്ടപ്പോൾ ലഡാക്ക് രാജാവിനു് പരിഹാസമാണത്രെ ആദ്യം തോന്നിയതു്. ആ ചെറിയ സൈന്യവിഭാഗത്തെ തങ്ങൾ കശാപ്പു ചെയ്യുന്നതു കൂടാതെ കഴിക്കുവാൻവേണ്ടി നാട്ടിലേയ്ക്കു മടങ്ങിപ്പോകുവാൻ രാജാവു് സോറാവറിനെ ഉപദേശിച്ചു എന്നുകൂടി പറയപ്പെടുന്നു!

ഗ്യാൽപ്പോവിന്റെ ഒന്നരലക്ഷം വരുന്ന രാജകീയസേനകളും അതിന്റെ മുപ്പതിലൊരംശം മാത്രം വന്നിരുന്ന സോറാവറിന്റെ 500 പഞ്ചാബി പടയാളികളും തമ്മിൽ ഉഗ്രസമരം നടന്നു. അക്കാലത്തെ ഏററവും പുതിയ യുദ്ധതന്ത്രങ്ങളിൽ വളരെയേറെ പ്രാവീണ്യം സിദ്ധിച്ച പടനായകനായിരുന്നു സോറാവർ. തന്റെ വെള്ളക്കുതിരപ്പുറത്തു കയറി പടക്കളത്തിലേക്കുവന്ന ഗ്യാൽപോ ഒരു വിവാഹസംഘത്തെ നയിക്കുകയാണെന്നേ തോന്നിയിരുന്നുള്ളുവത്രെ. എതിരാളികൾ തങ്ങളുടെ അടുത്തെത്തുന്നതുവരെ സിക്കുകാർ അനങ്ങാതിരുന്നു. രാജകീയസേന പതിനഞ്ചുവാര അടുത്തെത്തിയപ്പോൾ സോറാവർ വെടിയാരംഭിച്ചു. ഒരു പീരങ്കിയുണ്ടയേററു് രാജാവു് നിലംപതിച്ചു. ആയിരം പേർ അവിടെവച്ചുതന്നെ മരിച്ചു. ആകെ ഈ യുദ്ധത്തിലെ ആളപായം 10,000 വരുമെന്നാണു കണക്കാക്കിയിരിക്കുന്നതു്. ഈ വിജയംകൊണ്ടു തൃപ്തിപ്പെടാതെ സോറാവർസിംഗ് തിബത്തിനുനേരെ മാർച്ച് ചെയ്തു. ആ വേനൽക്കാലത്തു മുഴുവനും അദ്ദേഹം പടവെട്ടുകയും ആയിരക്കണക്കായ തിബത്തുകാരെ വധിക്കുകയുമുണ്ടായി. ശൈത്യകാലമാരംഭിച്ചപ്പോൾ സോറാവർസിംഗും അനുയായികളും ഒരു ശീതക്കാററിൽ അകപ്പെട്ടു. അവസാനംവരെ അവർ പൊരുതിനോക്കി. ഇവരുടെ അവശിഷ്ടങ്ങളാണ് രൂപ്കുണ്ഡിനടുത്തു കണ്ടെത്തിയതെന്നൂഹിക്കുന്നതു്. ഗർഗിനു്,

കാർഗിൽ, ലേ എന്നിവിടങ്ങളിൽ സിക്കുകാർ കോട്ടകൾ പണിതു. നാട്ടിലുടനീളം ചെറിയ സങ്കേതങ്ങളും ഉറപ്പിച്ചു.

ഗുലാബ്സിംഗ് രാജാവ് ബ്രിട്ടീഷുകാർക്ക് പഞ്ചാബ് ഒറ്റിക്കൊടുത്ത കാലംവരെ ഈ പ്രദേശം പഞ്ചാബുകാരുടെ ഭരണത്തിൻകീഴിലായിരുന്നു. ഗുലാബ്സിംഗിന്റെ ചതിയ്ക്കെതിരെ അന്നത്തെ പഞ്ചാബ് ഗവർണ്ണർ ഷെയ്ക്ക് ഇമാമുദ്ദീൻ ധീരമായി പൊരുതിനോക്കി. എങ്കിലും അവസാനം അദ്ദേഹം ബ്രിട്ടീഷുകാർക്ക് കീഴടങ്ങേണ്ടിവന്നു. ബ്രിട്ടീഷുകാർ 1846ൽ ലഡാക്ക് ജമ്മു-കാശ്മീരിന്റെ ഒരു ഭാഗമാക്കി ഗുലാബ്സിംഗ് രാജാവിനു വിട്ടുകൊടുത്തു.

അശോകചക്രവർത്തിയുടെ കാലത്താണ് ബുദ്ധമതത്തിന് കാശ്മീരിൽ പ്രചാരം സിദ്ധിച്ചത്. അവിടെനിന്ന് അത് 17-ാം നൂറ്റാണ്ടിൽ ലഡാക്കുവഴി തിബത്തിലേക്കും വ്യാപിച്ചു. കാശ്മീരിൽ ബ്രാഹ്മണ്യത്തിന്റെ പുനരുദ്ധാരണവും പിന്നീട് തെക്കുപടിഞ്ഞാറു ഭാഗത്തുനിന്നും വടക്കുഭാഗത്തുനിന്നുമുണ്ടായ മുസ്ലീം ആക്രമണവും ബുദ്ധമതപ്രാധാന്യത്തിന് ഇളക്കംതട്ടിച്ചു. കിഴക്കൻ ലഡാക്ക് പ്രദേശത്ത് ബുദ്ധമതം വീണ്ടും നിലനിന്നു. എങ്കിലും, അതു കൂടുതൽ കൂടുതലായി തിബത്തിലെ ലാമാമതത്തിന്റെ സ്വാധീനത്തിൽ പെട്ടു. ലേയാണ് ലാമാമതത്തിന്റെ പടിഞ്ഞാറൻ തലസ്ഥാനം. ഇന്ന് ലഡാക്കിൽ ബുദ്ധമതത്തിലെ രണ്ടു വിഭാഗങ്ങളുണ്ട്. 'ചുകപ്പ് തലപ്പാവ്' വർഗ്ഗമാണ് എണ്ണത്തിൽ ജാസ്തിയുള്ളത്. അല്പം വ്യത്യാസമുള്ള മറ്റെ വിഭാഗം 'മഞ്ഞ തലപ്പാവു'കാർ, കൂടുതൽ യാഥാസ്ഥിതികരാണ്. ലിഹാസയിലെ ലാമാമതത്തിന്റെ സ്വാധീനം ഇവരിൽ കൂടുതലുണ്ട്.

ലഡാക്കിലെ ബുദ്ധമതക്കാർ വളരെയേറെ മതഭക്തിയുള്ളവരാണ്. അവിടെ ഓരോ കുഷാക്കി സന്യാസിത്തലവന്റെ കീഴിലായി ഒൻപതു മുഖ്യഗോമ്പകൾ (പ്രാർത്ഥനയ്ക്കും വ്രതാനുഷ്ഠാനങ്ങൾക്കും) നിലവിലുണ്ട്. മൊത്തം ലാമാമാരുടെ എണ്ണം 1500-ഓളം വരും. ഇതിനുപുറമേ പരവിയിൽ കുറച്ചുകൂടെ

തണെ നിരവധി ഭിക്ഷുക്കളുമുണ്ട്. ഗോമ്പകൾ സ്ഥിതിചെയ്യുന്നതു് സാധാരണ ജനവാസമുള്ള സ്ഥലങ്ങളിൽനിന്നു വിട്ട് കുന്നിൻശിഖരങ്ങളിലാണ്. പഗോഡാകൃതിയിലുള്ള ഇവയുടെ മതിലിന്മേലും ചുമരുകളിന്മേലും 'ഓം മണിപദ്മേഹും' എന്ന വാക്കുകൾ കൊത്തിവച്ചിരിക്കുന്നതായി കാണാം. ഈ മന്ത്രം ഉരുവിടുന്നതു നിർവ്വാണപദവിയിലേക്ക് അടുപ്പിക്കുവാൻ പോന്നതാണെന്നാണ് വിശ്വാസം.

ഓരോ ഗോമ്പയുടെ അധീനത്തിലും നിരവധി ഭൂസ്വത്തുക്കളുണ്ട്. ഇവ ഭൂനികുതിയിൽനിന്നു് ഒഴിവാക്കപ്പെട്ടിരിക്കുന്നു. ഇവയിൽ പ്രതിഫലം കൂടാതെ പണിയെടുക്കുവാനും, സന്യാസിമാർക്കുവേണ്ട സേവനം അനുഷ്ഠിക്കുവാനും മതവിശ്വാസികളായ ധാരാളംപേർ മുന്നോട്ടു വരാറുണ്ട്. ലാമമാർക്ക് ഭിക്ഷയും സുലഭമായി കിട്ടിവരുന്നു. ദാതാവിന്നു് മോക്ഷം കിട്ടുമെന്നാണ് വയ്പ്. ഇതിനുപുറമേ ചുരുങ്ങിയ നിരക്കിൽ ലാമമാർ ബാധയകററാനും, സുഖപ്രസവം ഉറപ്പുവരുത്തിക്കൊടുക്കുവാനും, സുഖക്കേടായി കിടക്കുന്നവർക്കുവേണ്ടി മന്ത്രം ജപിക്കുവാനും സന്നദ്ധരാണ്.

ലഡാക്കിലെ ജനങ്ങൾ ലളിതജീവിതം നയിക്കുന്നവരും സത്യസന്ധരും ആകുന്നു. അവിടെയുള്ള നാഗരികത്വം ഇറക്കുമതി ചെയ്യുന്നതുവരെ കളവ് എന്താണെന്നു് അവർക്ക് അറിവുണ്ടായിരുന്നില്ല. ചുവപ്പു വിഭാഗത്തിൽപ്പെട്ട ബുദ്ധമതക്കാരാണ് ആളുകളിലധികവും. കുറച്ചു മുഹമ്മദീയരുമുണ്ട്. കൃഷിക്ക് ഉപയോഗിക്കാവുന്ന നിലങ്ങൾ കുറവാണെങ്കിലും ജനപ്പെരുപ്പം ഇതേവരെയും ഒരു പ്രശ്നമായിത്തീർന്നിട്ടില്ല. ബഹുഭർത്തൃത്വംകൊണ്ട് ഈ പ്രശ്നം പരിഹരിക്കപ്പെട്ടിരിക്കുന്നു. ജനങ്ങൾ പ്രായേണ വിദ്യാഭ്യാസം ഇല്ലാത്തവരാണെങ്കിലും വളരെക്കാലമായി അവർ സഹിഷ്ണുതയുടേയും സമാധാന-സഹവർത്തിത്വത്തിൻറയും തത്വങ്ങൾ ജീവിതത്തിൽ പകർത്തിയിട്ടുണ്ട്. സാധാരണ അഞ്ചടിയിൽ കൂടുതൽ ഉയരമില്ലാത്ത ഇവിടെയുള്ള ജനങ്ങൾ മഞ്ഞ തവിട്ടുനിറമുള്ള മംഗോളിയ വംശത്തിൽ പെട്ടവരാണ്. പുരുഷ

ന്മാർ ചെവിയടയ്ക്കുന്ന രോമത്തൊപ്പികൾ ധരിക്കുക പതിവാണു്. തലയിൽ പന്നിവാൽ വളർത്തും. ഊശാൻ താടിയുമുണ്ടാവും. സ്ത്രീകൾ ആട്ടിൻതോലുകൾകൊണ്ടുണ്ടാക്കിയ വസ്ത്രങ്ങളും ഇണങ്ങിക്കൊണ്ടുള്ള തൊപ്പികളും ഇടാറുണ്ടു്. ആഡംബരാവസരങ്ങളിൽ വിവിധ വർണ്ണത്തിലുള്ള തൊപ്പികൾ ഇക്കൂട്ടരും ധരിക്കും. സന്യാസിമാർ (പുരുഷനും സ്ത്രീയും) തികഞ്ഞ ബ്രഹ്മചര്യം പാലിക്കണം. അവർ തല മുണ്ഡനം ചെയ്യുകയും വേണം. ഇടയ്ക്കു് ആളുകൾ അവിടെത്തന്നെ ഉണ്ടാക്കുന്ന ലാണു് എന്ന കള്ളു് കഴിയ്ക്കാറുണ്ടെങ്കിലും അവർ ലഹരിസാധനങ്ങൾക്കു് ഒരിയ്ക്കലും അടിമകളാവില്ല. കുളിയിലും മറ്റും വലിയ വിശ്വാസം ഇല്ലെന്നാണു് നമ്മളുമായി അവർക്കുള്ള ഒരു വലിയ വ്യത്യാസം. വൃത്തിയും ചാരിത്ര്യബോധവും പ്രായേണ കുറവാണു്. എങ്കിലും സത്യസന്ധരാണു്.

ബഹുസ്ത്രീകളെ വിവാഹം ചെയ്യുകവഴി കുറച്ചുകാലം മുൻപു് ലഡാക്കിലേയ്ക്കു വന്ന മുസ്ലീങ്ങൾ സ്വത്തുക്കൾ സമ്പാദിക്കുകയും ചിലരെ മതപരിവർത്തനം ചെയ്യിക്കുകയും ഉണ്ടായിട്ടുണ്ടു്. ഇന്നു് ലഡാക്കിൽ 129 ക്രൈസ്തവരുണ്ടു്. അവരുടെ എണ്ണം ക്രമേണ കുറഞ്ഞുവരികയാണു്. വിവിധമതസ്ഥരും അങ്ങേയറ്റത്തെ സൗഹൃദത്തിലും സഹിഷ്ണുതയിലുമാണു് കഴിഞ്ഞുവരുന്നതു്.

കൃഷിയാണു് മുഖ്യ തൊഴിൽ. ഹിമാലയത്തിലെ ചമരിമൃഗവും പശുവും തമ്മിൽ ഇണചേർന്നുണ്ടാവുന്ന ഒരു സങ്കരജന്തുവിനെയാണു് ഭാരംവലിക്കാനും കൃഷിക്കും ഉപയോഗിക്കുന്നതു്. കൃഷിസ്ഥലം മതസ്ഥാപനങ്ങളുടേതാണു്. ഇടയ്ക്കു് കൃഷിപ്രവർത്തനങ്ങളിൽ ലാമമാർ പങ്കെടുക്കുക പതിവാണെങ്കിലും അവർക്കു പൊതുവേ ഇന്ത്യയിലെ പാരമ്പര്യജന്മികളുടെ പദവിയാണുള്ളതു്. അധികമാളുകളും ലാമമാരുടെ കുടിയാന്മാരാണു്. ബാക്കിയുള്ളവർ കൂലിവേലക്കാരും. ജലസേചനമുള്ള കൃഷിനിലങ്ങളും കന്നുകാലികളുമാണു് ലഡാക്കിൽ സ്വത്തായി കരുതിവരുന്നതു്. ചൂടുള്ള ദിവസങ്ങളിൽ കാലത്തു് വരണ്ടുകിടന്നിരുന്ന ഒരു തോ

ട്ടിൽ ഉച്ചയാകുമ്പോഴേയ്ക്കും നീരൊഴുക്കു തുടങ്ങുന്നതും വൈകുന്നേരത്തോടുകൂടി അതു് നിറഞ്ഞു കുത്തിയൊലിക്കുന്നതും രസകരമായ ഒരു കാഴ്ചയാണു്. രാത്രി മഞ്ഞു വീഴുന്നതോടെ അതു വീണ്ടും വരണ്ടുപോകും. മണ്ണു വളരെയധികം ഭാരമുള്ളതും വരണ്ടതുമാകയാൽ ഈ തോട്ടുകൾ അഞ്ചുമൈൽ ദൂരെയുള്ള സിന്ധുനദിവരെ ഒരിക്കലും എത്താറില്ല. ചില ജലസേചനപദ്ധതികൾ അവിടെ നിർമ്മിച്ചിട്ടുണ്ടു്. ഇതിലൊന്നു് 1000 ഏക്കർ സ്ഥലത്തും മറ്റൊന്നു് 5000 ഏക്കർ സ്ഥലത്തും ജലസേചനം നിർവ്വഹിച്ചു വരുന്നു.

കാർഗ്ഗിൽ–ലേ റോഡിന്റെ നിർമ്മാണം ലഡാക്കിൽ ഒരു പുതിയ ജീവിതം ആരംഭിക്കുവാൻ സഹായിച്ചിരിക്കുന്നു. വിമാനത്തിൽനിന്നും ഇട്ടുകിട്ടുന്ന സാമഗ്രികളെമാത്രം ആശ്രയിച്ചുകൊണ്ടാണു് നമ്മുടെ സേനാവിഭാഗം ശ്രീനഗർ–കാർഗ്ഗിൽ റോഡും അതിന്റെ തുടർച്ചയായി കാർഗ്ഗിൽ–ലേ റോഡും നിർമ്മിച്ചതു്. കാർഗ്ഗിൽനിന്നു് 153 നാഴിക ദൂരമുള്ള ലേയിലേയ്ക്കു് വെട്ടിയ നിരത്തു് (ചില സ്ഥലങ്ങളിൽ ഇതു് 13000 മുതൽ 14000 വരെ അടി ഉയരമുള്ള സ്ഥലങ്ങളിൽകൂടിയാണു് പോകുന്നതു്.) ഗതാഗതവിഷമങ്ങൾ ഒട്ടൊക്കെ ദൂരീകരിച്ചിട്ടുണ്ടു്. ഈ പ്രദേശത്തെ വിലപിടിച്ച ഇരുമ്പു്, ഈയം, ഗന്ധകം മുതലായ നിക്ഷേപങ്ങൾ ഉപയോഗപ്പെടുത്തുവാൻ ഇതു വഴിവച്ചിരിക്കുന്നു.

ലേയിൽ ഇന്നു് ഒരു ആശുപത്രിയും പെൺകുട്ടികൾക്കു് ഒരു സ്കൂളും, ആൺകുട്ടികളും പെൺകുട്ടികളും ചേർന്നു പഠിക്കുന്ന മറ്റൊരു സ്കൂളും ഉണ്ടു്. ഗവണ്മെന്റുവകയായി ഒരു ആട്ടുവളർത്തൽ കേന്ദ്രവും അവിടെ സ്ഥാപിച്ചിരിക്കുന്നു. മൂവായിരം ഏക്കർ സ്ഥലത്തു് വനംവച്ചുപിടിപ്പിക്കുവാനുള്ള പരിപാടി ആരംഭിച്ചു കഴിഞ്ഞു. മരങ്ങൾ വളർന്നുവരുന്ന കാഴ്ച തദ്ദേശീയരുടെ മനം കുളിർപ്പിക്കുന്നു.

തന്ത്രപരമായി വളരെയേറെ പ്രാധാന്യമുള്ള ഒരു അതിർത്തി ജില്ലയാണു് ലഡാക്കു്. ചൈനയുടെ ഒരു സംസ്ഥാനമായ സിങ്കി

യാങ്ങളുമായി ചേരുന്ന അതിർത്തിയുടെ ഭാഗങ്ങൾ മലകളിലെവിടെയോ ആണുള്ളത്. ടിബറ്റുമായുള്ള അതിർത്തി ഭൂമിശാസ്ത്രപരമായി തിബത്തൻ പീഠഭൂമി എന്നു വിളിച്ചുവരുന്ന പ്രദേശത്താണ്. മേച്ചിൽസ്ഥലങ്ങൾതേടി ഒരുഭാഗത്തെയും ഇടയന്മാർ അടുത്തകാലംവരെ ഈ അതിർത്തിയിൽ കടന്ന് യഥേഷ്ടം സഞ്ചരിക്കുക പതിവായിരുന്നു. ചീനക്കാരുടെ കയ്യേറ്റം ഇന്ന് ഈ പ്രദേശത്തെ ലോകത്തിന്റെ മുഴുവനും ശ്രദ്ധയിൽപ്പെടുത്തിയിരിക്കുന്നു. നെറികെട്ട ശത്രുവിൽനിന്ന് ഈ പ്രദേശത്തെ നമ്മുടെ ധീരജവാന്മാർ കാത്തുപോരുന്നു. ഈ പ്രദേശത്തുനിന്നും ഇടച്ചുരയായുള്ള വെടിയുടെ ശബ്ദം കേൾക്കാം. ശത്രുവിനെ എതിർത്ത് അവർക്കിടയിൽ കനത്ത ആളപായം ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന ഇന്ത്യൻ ഭടന്മാർക്ക് ഭക്ഷണസാമഗ്രികൾ എത്തിച്ചുകൊടുക്കുവാൻ നമ്മുടെ വിമാനങ്ങൾ ഈ പ്രദേശത്തിനു മുകളിലൂടെ ഇടതടവില്ലാതെ പറന്നുകൊണ്ടിരിക്കുന്നു.

നടുവിൽ മുഴക്കറ ഒരു ചെറിയ തോടായി കാണപ്പെടുന്ന പാങ്ങ്ഗോങ്ങ് തടാകം ലഡാക്കിന്റെ എതാണ്ട് മദ്ധ്യഭാഗത്താണുള്ളത്. ഉയരെനിന്നു നോക്കുമ്പോൾ നീലനിറത്തിലുള്ള ഇതിലെ വെള്ളം ഈ കുന്നിൻപ്രദേശത്തിന്റെ മദ്ധ്യഭാഗത്ത്: പ്രകൃതി പതിച്ച ഒരു ഇന്ദ്രനീലക്കല്ലാണെന്നു തോന്നും. പക്ഷേ, ഇന്നാർക്കും ഈ പ്രകൃതിഭംഗി നോക്കി ആസ്വദിക്കുവാൻ സമയമോ മനസ്സോ ഇല്ല. ഹിമാലയം ഇന്ന് പ്രക്ഷുബ്ധമാണ്.

## നേഫ — നാടും ജനങ്ങളും

സമതലപ്രദേശത്തുനിന്ന് എന്തുകൊണ്ടും വിട്ടുമാറി നിൽക്കുന്നതും സമ്പർക്കം നിയന്ത്രിക്കപ്പെട്ടതുമായ നേഫാ ഇന്നു ലോകത്തിൻെറ മുഴുവൻ ശ്രദ്ധാകേന്ദ്രമാണ്. ഏകദേശം രണ്ടുകൊല്ലം മുമ്പ് ചൈന ഈ ഭാഗം കയ്യേറിയപ്പോൾ പ്രായേണ ശാന്തമായികിടന്നിരുന്ന ഈ പ്രദേശം രക്തച്ചൊരിച്ചിലിനും ഭീകരവാഴ്ച്ചയ്ക്കും സാക്ഷ്യംവഹിക്കേണ്ടിവന്നു.

ആർഭാടലേശമില്ലാത്ത, അന്ധവിശ്വാസികളായ ജനങ്ങൾ പാർക്കുന്ന ഭൂപ്രദേശമാണിത്. നേഫയുടെ ചില താഴ്‌വരകളിൽ ഭയാനകങ്ങളായ കാട്ടുപ്രദേശങ്ങളിൽ വയററിളക്കം പിടിപ്പിക്കുന്ന ഒരു ഉഗ്രമൂർത്തിയെ വിളിച്ചുവരുത്തി സ്വയം വേദനാജനകമായ മരണത്തിന് ചില ഗിരിവർഗ്ഗക്കാർ വഴങ്ങിക്കൊടുക്കാറുണ്ടത്രെ.

വിഭജനത്തിൻെറ ഫലമായി ഇന്ത്യക്ക് വടക്കുപടിഞ്ഞാറൻ അതിർത്തിസംസ്ഥാനം നഷ്ടപ്പെട്ടു. എന്നാൽ അതേസമയത്തു തന്നെ ആ സംസ്ഥാനത്തെപ്പോലെതന്നെ സമരതന്ത്രപ്രധാനവും, രണശൂരന്മാരായ ജനങ്ങൾ പാർക്കുന്നതും നിഗൂഢവും എന്നാൽ അത്രതന്നെ അറിയപ്പെടാത്തതുമായ വടക്കുകിഴക്കൻ അതിർത്തി നമ്മുടെ കൈവശം വന്നു. കാരണം, സ്വാതന്ത്ര്യലബ്ധിവരെ ഭൂപടത്തിൽമാത്രമുണ്ടായിരുന്ന ആ പ്രദേശം തികച്ചും അപ്രാപ്യമായിരുന്നു എന്നതുതന്നെ.

ആദ്യകാലങ്ങളിൽ ആസ്സാമും ഈ പ്രദേശങ്ങളും തമ്മിലുള്ള ഗതാഗതം നിയന്ത്രിക്കപ്പെടാതിരുന്നതുകൊണ്ട് പലപ്പോഴും കലഹങ്ങൾ ഉണ്ടായിട്ടുണ്ട്. ഇതുകാരണം പ്രത്യേകാനുവാദം കൂടാതെ

ഭാരതീകരണം ആരും മുന്നോട്ടുപോകരുതെന്നു് നിശ്ചയിക്കപ്പെട്ടു. അങ്ങിനെ ഭൂമിശാസ്ത്രപരമായ രാജ്യത്തിന്റെ അതിർത്തിക്കും, ഭരണപരമായ സൗകര്യത്തിനുവേണ്ടി അടയാളപ്പെടുത്തിയ അതിർത്തിക്കും ഇടയിൽ "അറിയപ്പെടാത്തതും പുറംലോകവുമായി സമ്പർക്കം ഇല്ലാത്തതും" ആയ ഒരു പ്രദേശം ഉണ്ടായി — അതിന്റേതായ സ്വഭാവവൈചിത്ര്യങ്ങളോടുകൂടി. സാമ്പത്തിക, രാഷ്ട്രീയ, പട്ടാളസൗകര്യങ്ങളെ പ്രമാണിച്ചു് നാഗാകുന്നുകളിലെ ചില ഭാഗങ്ങളും ഈ പ്രദേശത്തു് ഉൾപ്പെടുത്തി. അങ്ങിനെ 'നേഫാ' രൂപംകൊണ്ടു.

പുരാണങ്ങളുമായി വളരെയധികം ബന്ധങ്ങൾ ഇപ്രദേശങ്ങൾക്കു് ഉള്ളതായി പറയപ്പെടുന്നു. നരകാസുരൻ ഒരു ഗിരിവർഗ്ഗതലവനെ തോല്പിച്ചു് പ്രാഗ്ജ്യോതിസ്പുരത്തിൽ സ്വന്തം തലസ്ഥാനം സ്ഥാപിച്ചു. നരകാസുരന്റെ മകൻ ഭഗദത്തൻ കുരുക്ഷേത്രത്തിലെ യുദ്ധത്തിനു് സംബന്ധിക്കുവാൻ ഇവിടെ നിന്നാണു് പുറപ്പെട്ടതത്രെ. ലോഹിത് ഡിവിഷനിലുള്ള ഭീഷ്മക നഗരിയിലെ രാജാവായിരുന്ന ഭീഷ്മകന്റെ പുത്രിയായിരുന്നുവത്രെ സാക്ഷാൽ രുഗ്മിണി. മാത്രമല്ല, വളരെയധികം തീർത്ഥയാത്രക്കാരെ ആകർഷിക്കുന്ന ബ്രഹ്മകുണ്ഡം എന്ന ഒരു സ്ഥലം ഇവിടെയുണ്ടു്. ഇവിടെയാണു് സ്വന്തം കോടാലികൊണ്ടു് ഒരു വെട്ടു കൊടുത്തു് മല ഭേദിച്ചു് പരശുരാമൻ ബ്രഹ്മപുത്രയെ ഒഴുക്കി വിട്ടതു്.

നാഗാകുന്നുകളിലൂടെയുണ്ടായ ജാപ്പാനീസ് ആക്രമണമാണു് ഈ പ്രദേശത്തിന്റെ "ഒഴിഞ്ഞുമാറി" നില്ക്കുന്ന സ്വഭാവം അവസാനിപ്പിക്കുവാനുള്ള നടപടികൾ എടുക്കുവാൻ പ്രേരിപ്പിച്ചതു്. സ്വന്തം ജീവിതരീതികളും സംസ്കാരവുമായി ഇത്രയധികം ഇണങ്ങിച്ചേർന്ന ഇവരുടെ മേൽ ഭരണം വെച്ചുകെട്ടുവാൻ ബ്രിട്ടീഷുകാർ തയ്യാറായില്ല. നിയമസമാധാനത്തിന്റെ മേൽനോട്ടവും, കലഹങ്ങൾ തീർക്കലും, കുററവാളികളെ ശിക്ഷിക്കലും മാത്രമായിരുന്നു അവരെ സംബന്ധിച്ചേടത്തോളം അന്നത്തെ ഭരണം. സ്വാ

തന്ത്ര്യലബ്ധിക്കുശേഷം ഈ പ്രദേശത്തിന്റെ സ്വഭാവംതന്നെ മാറേണ്ടതാണെന്ന് ചിലർ സമർത്ഥിച്ചു. അക്കാലത്ത് ജവ ഹർലാൽ നെഹ്റു പറയുകയുണ്ടായി: "ഗിരിവർഗ്ഗക്കാരെ അവരുടെ പാരമ്പര്യമനുസരിച്ച് വളരുവാൻ വേണ്ട എല്ലാ സഹായങ്ങളും ഗവണ്മെന്റ് ചെയ്യുന്നതാണ്. അവരിൽ ഒന്നും വെച്ചുകെട്ടുവാൻ ഗവണ്മെന്റ് ആഗ്രഹിക്കുന്നുമില്ല. ഏകാന്ത മായ ഒരു ജീവിതം അവർക്ക് നയിക്കാൻ സാധിക്കുകയില്ല. അവരും മാററങ്ങൾക്ക് വിധേയരാകേണ്ടിവരും, പക്ഷേ, ഈ മാററങ്ങളും അഭിവൃദ്ധിയും സ്വാഭാവികവും സ്വന്തം പാരമ്പര്യ ങ്ങളോട് യോജിക്കുന്നതുമാകണം."

ഭരണഘടനയുടെ ആറാമത്തെ ഷെഡ്യൂൾ പ്രകാരം ഈ പ്രദേ ശത്തിന്റെ ഭരണം ഇന്ത്യൻ റിപ്പബ്ലിക്കിന്റെ പ്രസിഡന്റിൽ നിക്ഷിപ്തമാണ്. പ്രസിഡന്റ് ആസ്സാം ഗവർണ്ണറിൽക്കൂടിയാണ് ഈ പ്രദേശത്തിന്റെ ഭരണം നടത്തുന്നത്. ഗവർണ്ണരെ സഹായി ക്കുവാൻ ഒരു ഉപദേശകനും ഒരു സിവിൽ ഉദ്യോഗസ്ഥനുമുണ്ട്.

ഏകദേശം 35,000 ചതുരശ്രനാഴിക വിസ്തീർണ്ണമുള്ള ഇവി ടെ 80,000-ത്തോളം ജനങ്ങൾ പാർക്കുന്നു. ഏകദേശം ഇരുപ തോളം ഗിരിവർഗ്ഗക്കാരുണ്ട് ഇവിടെ. അവരിൽ പ്രധാനമായവ മോംബ, ആകാ, ഡഫ്ല, മിറി, അബോർ, മിഷ്മി എന്നീ വർഗ്ഗ ങ്ങളാണ്. സ്വന്തമായ ആചാരക്രമങ്ങളും സമ്പ്രദായങ്ങളും ഉള്ള വരാണ് ഇവരെല്ലാം. കാമെങ്ങ്, ലോഹിത്, സിയാങ്ങ്, തി റപ്പ്, സുബാൻസിരി എന്നീ അഞ്ചു ഡിവിഷനുകളിലായി അ വർ പരന്നുകിടക്കുന്നു.

ബോംഡിലയിൽവെച്ചു ചൈനാക്കാർ ആക്രമിച്ചപ്പോൾ രാ ത്രിയുടെ മറയിൽ രക്ഷപ്പെട്ട, തവാങ്ങ് ബുദ്ധമതസ്ഥാപനത്തി ന്റെ പ്രധാന മാധിപതിയെക്കണ്ടു. അദ്ദേഹം മോംബ വർഗ്ഗ ക്കാരനാണ്. ഇന്ത്യൻ ഭരണം "വ്യാപിപ്പിച്ചതിന്റെശേഷം" ഞങ്ങൾക്ക് സുഖമാണ് എന്നും ചൈനാക്കാരെ എങ്ങിനെയായാ ലും എതിർക്കും എന്നും അദ്ദേഹം പറഞ്ഞു. "വ്യാപിപ്പിച്ച

തിന്റെ" എന്ന പ്രയോഗം തെററിദ്ധരിപ്പിക്കുന്ന, ദുർവ്യാഖ്യാനങ്ങൾക്കിടനല്കുന്ന ഒന്നാണ്. ഭരണപരമായി ആര സമീപിച്ചാലും സ്വന്തം ഭൂമിയേയും സ്വാതന്ത്ര്യത്തേയും അപഹരിക്കുവാൻ വന്നവരാണ് എന്നു കരുതുന്ന അവർക്ക് ആദ്യകാലത്ത് ഭരണപരമായ സൌകര്യങ്ങളും മററും ഇവിടേക്ക് എത്തിച്ചപ്പോഴും സംശയമുണ്ടായിരുന്നു. പുറത്ത് എന്തു നടക്കുന്നു എന്നറിയാത്ത ഇവർ സ്വന്തമായ ജീവിതം നയിച്ചു; പക്ഷെ അവരുടെ വിശ്വാസവും, സ്നേഹവും ആർജ്ജിക്കുവാൻ നമ്മുടെ ഉദ്യോഗസ്ഥന്മാർക്ക് കൂടുതൽ വേഗത്തിൽ സാധിച്ചു. അനിയന്ത്രിതമായ ബാഹ്യസമ്മർദ്ദം കൂടാതെ അവരുടെ ആചാരക്രമങ്ങളിലൂടെ അവരുടെ നിലവാരം ഉയർത്തുക എന്നതായിരുന്നു നമ്മുടെ സമീപനം. തലവെട്ടു, കറുപ്പുതീററ എന്നീ ദുരാചാരങ്ങൾക്ക് അറുതി വരുത്തുന്നതിൽ ഗവൺമെന്റ് ശ്രദ്ധിക്കുകയുംചെയ്തു.

ആകാശം വഴി ഇട്ടുകൊടുക്കുന്ന ഭക്ഷണംമാത്രം ആശ്രയിച്ചു ജീവിതം കഴിക്കുന്ന മറെറാരു പ്രദേശം ഉണ്ടെന്നു തോന്നുന്നില്ല. സാധാരണകാലത്ത് ഏകദേശം ആറായിരം ടണ്ണോളം ഭക്ഷണവസ്തുക്കൾ പ്രതിവർഷം നാല്പതു "ഡ്രോപ്പിങ്ങ് സോണുകളി"ലായി ഇട്ടുകൊടുക്കാറുണ്ട്. ചൈനീസ് ആക്രമണത്തെത്തുടർന്ന് പട്ടാളആവശ്യങ്ങൾ പ്രമാണിച്ച് ഇതു പതിന്മടങ്ങ് വർദ്ധിച്ചിട്ടുണ്ട്. ഒരു സ്ഥലത്ത് പെട്ടികൾ, കമ്പിളികൾ, ആയുധങ്ങൾ, ആട്ടിൻകുട്ടികൾ എന്നിവയെ ഇട്ടുകൊടുക്കുന്നതു കണ്ടു. നാലോ അഞ്ചോ സ്ഥലത്ത് ഇപ്പോൾ ഡക്കോട്ട വിമാനങ്ങൾക്ക് ഇറങ്ങുവാനുള്ള സൌകര്യങ്ങൾ ഉണ്ട്. മഴക്കാറുനിറഞ്ഞ ഈ മലയിടുക്കുകളിലൂടെ വിമാനം പറപ്പിക്കുക എളുപ്പമുള്ള കാര്യമല്ല. വലിയ ഒരു മലകളിൽ ജീപ്പിലിരുന്നുകൊണ്ട് താഴെ മലയിടുക്കുകളിൽ ആറോ ഏഴോ വിമാനങ്ങൾ ഒരുമിച്ച് 'സപ്ലൈ' ഇട്ടുകൊടുക്കുന്നതു കാണേണ്ട കാഴ്ചതന്നെ. ഈയവസരത്തിൽ ഇന്ത്യൻ വൈമാനികർ അതിർത്തി ലംഘിക്കുന്നു എന്ന ചൈനാക്കാരന്റെ വ്യാജപ്രചരണം ഓർമ്മയിൽ വന്നു. ഇത്രയധികം സാമർത്ഥ്യത്തോടും

ലാക്കുതെററാതെയും ജോലി നിർവ്വഹിക്കുന്ന ഈ വൈമാനികർക്ക് ഒരിക്കലും അവരുടെ മാർഗ്ഗം പിഴയ്ക്കാറില്ല.

വർണ്ണശബളമായ വസ്ത്രങ്ങളാണ് ഇവിടുത്തെ ഗിരിവർഗ്ഗക്കാർ ധരിക്കുന്നത്. നിറങ്ങളോടു പ്രത്യേകമായ ഒരു അഭിരുചിയും നെയ്ത്തിൽ താരതമ്യപ്പെടുത്താനാവാത്ത ഒരു വൈദഗ്ദ്ധ്യവും ഇവർക്കുണ്ട്. ഇവരെ "പരിഷ്കരിപ്പിക്കുന്ന"തെന്ന ഉദ്ദേശത്തോടുകൂടി സാരിയും ചോളിയും ആയിട്ടാണ് ഇവരെ സമീപിക്കുന്നതെങ്കിൽ പരിഷ്കാരം ഇല്ലാതിരിക്കുകയാണു നല്ലത് എന്നു പറയുവാൻ തോന്നുന്നു. മാത്രമല്ല മിൽത്തുണി കുറച്ചുകാലം മുമ്പ് ഇവിടേയ്ക്ക് ഇറക്കുമതി ചെയ്തതിന്റെ ഫലമായി ഇവിടുത്തെ സാമ്പത്തികനിലയ്ക്ക് ഉലച്ചിൽ തട്ടുകയും ചെയ്തു.

ബഹുഭാര്യാത്വം ഈ പ്രദേശത്ത് സർവ്വസാധാരണമാണ്. ബഹുഭർത്തൃത്വം കുറവുമല്ല. ഒരു പുരാണ കഥപ്രകാരം പാഞ്ചാലിയും പാണ്ഡവന്മാരും അജ്ഞാതവാസകാലത്ത് ഈ പ്രദേശത്തും ഉണ്ടായിരുന്നുവത്രെ. മഹാഭാരതത്തിന്റെ സ്വാധീനശക്തിയാണത്രെ ഈ ബഹുഭർത്തൃത്വത്തിനു ഹേതു! ചില ഗിരിവർഗ്ഗക്കാരുടെ ഇടയിൽ വർഗ്ഗം മാറി വിവാഹം കഴിക്കുന്നതു നിഷിദ്ധമാണ്. മററുചിലർ അതു് അനുവദിക്കുന്നുമുണ്ട്. പെൺകുട്ടികളെ ചെറുപ്പത്തിൽതന്നെ വിവാഹം കഴിച്ചുകൊടുക്കുന്നു. പ്രേമവിവാഹവും ഈ പ്രദേശങ്ങളിൽ കുറവല്ല; ഞങ്ങളുടെ സന്ദർശനവേളയിൽ കുറെയേറെ ലാമകളേയും മോംബകളേയും കണ്ടു. ഈ ലാമകൾ ദലായ്‌ലാമയെ പിന്തുടർന്ന് ഇവിടെ എത്തിയതാണ്. പക്ഷെ മുന്നോട്ടു പോകുന്നതിനു പകരം അവർ ഇവിടെത്തന്നെ കൂടി. ഒരു ലാമപ്പെൺകുട്ടി ഒരു മോംബയെ കല്യാണം കഴിച്ചിരിക്കുന്നു. ആ ദമ്പതികൾ ലാമാ ക്യാമ്പിലാണ് താമസിക്കുന്നത്. ലാമകൾക്കുവേണ്ടി പല സത്രങ്ങളും ഇവിടെ ഉണ്ടാക്കിയിട്ടുണ്ട്.

വിദ്യാലയങ്ങളും ആസ്പത്രികളും ഇപ്പോൾ ഇവിടെയുണ്ട്. അയ്യായിരം ജനങ്ങൾക്ക് ഒരു ഡോക്ടർവീതമുള്ള ഈ ഭാഗത്ത് ഡിസ്പൻസറികളും ആസ്പത്രികളുമായി തൊണ്ണൂറെണ്ണം ഉണ്ട്. അവ

യിലെല്ലാംകൂടി ആയിരത്തോളം കിടക്കകളും. കുഷ്ഠരോഗനിവാരണം, മലേറിയ ഉന്മൂലനം എന്നിവയ്ക്കുവേണ്ടി പ്രത്യേക യൂണിറ്റുകളും ഇവിടെ പ്രവർത്തിക്കുന്നു. ഈ പ്രദേശത്തെ ശരാശരി ആയുസ്സ് ദേശീയ ശരാശരിയെക്കാൾ കുറവാണ് ഇപ്പോഴും.

വിഷംവഹിക്കുന്ന അമ്പുകളും വില്ലുകളുമായി നടക്കുന്ന ഗിരിവർഗ്ഗക്കാരെ നേഫയിലെ ചില പിന്നണി പ്രദേശങ്ങളിൽ കണ്ടുമുട്ടിയേക്കാം: എന്നാൽ രണ്ടുപേർ ഇവിടെനിന്ന് എഞ്ചിനിയറിങ്ങ് ബിരുദധാരികളായിട്ടുണ്ടെന്നും ഓർക്കേണ്ടതുണ്ട്. വിദ്യാഭ്യാസം ഇവിടെ പൊതുജനസമ്മതി നേടിക്കഴിഞ്ഞിരിക്കുന്നു.

മതപരമായ വ്യത്യാസങ്ങൾ കുറവാണെങ്കിലും സാമുദായികമായി പല വ്യത്യസ്തമായ ആചാരക്രമങ്ങളും ഇവരുടെ ഇടയിൽ ഉള്ളതാണ്. പണത്തിന്റെ ഉപയോഗവും ആവശ്യവും ഇവർ മനസ്സിലാക്കിത്തുടങ്ങിയിട്ടുണ്ട്. എങ്കിലും ഇപ്പോഴും മാറക്കച്ചവടം നടപ്പിലുണ്ട്. തങ്ങളുടെ ആചാരക്രമങ്ങളും പാരമ്പര്യങ്ങളും നോക്കിരക്ഷിക്കുന്നതിൽ ഇവർ അതീവ തല്പരരെങ്കിലും ഒരു വർഗ്ഗം മറ്റൊരു വർഗ്ഗത്തിന്റെ ആചാരക്രമങ്ങളുമായി ഇടപെട്ടാൽതന്നെയും ഇവർ സഹിഷ്ണുത പാലിക്കുന്നതു കാണാം. ഒരുപക്ഷെ അവരുടെ വിശ്വാസമാർജ്ജിക്കാൻ കഴിഞ്ഞാൽ സ്വമനസ്സാലെ അവർ മാറ്റങ്ങൾക്കും അഭിവൃദ്ധിപ്രവർത്തനങ്ങൾക്കും വിധേയമാകും. ഈ നിലപാടും സമീപനവും നേഫയിൽ വിജയകരമാകുന്നുണ്ട് എന്നതിന്റെ ഉത്തമ ദൃഷ്ടാന്തമാണ് ചൈനാക്കാരോട് ഈ ഗിരിവർഗ്ഗക്കാർ സ്വീകരിച്ചിരിക്കുന്ന നിലപാട്. ചൈനയെ ഇന്ത്യൻ മണ്ണിൽനിന്നും തുരത്തുന്നതിൽ ഇന്നാട്ടിലെ നാല്പത്തിനാലുകോടി ജനങ്ങളുടെ ഒപ്പം ഇവരും ശബ്ദമുയർത്തുന്നു, സഹായിക്കുന്നു, പ്രവർത്തിക്കുന്നു.

---

## അനുബന്ധം — ഒന്ന്

### നേഫയിലെ ഭാരതത്തിന്റെ അപജയങ്ങളെസംബന്ധിച്ച നടത്തിയ അന്വേഷണത്തെപ്പററി രാജ്യരക്ഷാമന്ത്രി ശ്രീ. വൈ. ബി. ചവാൻ 1963 സെപ്തംബർ 2-ാം തീയതി പാർലിമെന്റിൽ ചെയ്ത പ്രസ്താവന

ഈ അപജയങ്ങളെപ്പററി അന്വേഷിക്കാൻ നിയോഗിക്കപ്പെട്ട ഓഫീസർമാരോട്, നേഫയിലെ കാമെങ് ഡിവിഷനിലെ സൈനികപ്രവർത്തനം പ്രത്യേകമായി പരിശോധിക്കണമെന്നാണ് ആവശ്യപ്പെട്ടിരുന്നതെങ്കിലും, നേഫയിലെ സംഭവവികാസങ്ങൾ ലഡാക്കിലെ സംഭവവികാസങ്ങളുമായി ഗാഢമായി ബന്ധപ്പെട്ടിരുന്നുവെന്ന നിഗമനത്തിലാണ് അവർ എത്തിച്ചേർന്നതു്. നേഫയിലെ സൈനികപ്രവർത്തനങ്ങളെക്കുറിച്ചുള്ള അവരുടെ പഠനം ലഡാക്ക് മേഖലയിലെ സംഭവവികാസങ്ങളും സൈനികപ്രവർത്തനങ്ങളുമായി ബന്ധിപ്പിച്ച് നടത്തേണ്ടതായിവന്നു. അങ്ങിനെ, അന്വേഷണവും, അതിന്റെ നിഗമനങ്ങളും നമ്മുടെ വടക്കനതിർത്തിയിലെ മുഴുവൻ സൈനികപ്രവർത്തനങ്ങളുടേയും പഠനത്തിന്റെ ഫലമാണ്.

ഇക്കൊല്ലം ഏപ്രിൽ ഒന്നാം തീയതി, ലോക്‌സഭയിൽ ഒരു ചോദ്യത്തിനു മറുപടിയായി ഞാൻ പറഞ്ഞതുപോലെ, എന്റെ അനുമതിയോടെ, കരസേനാസ്റ്റാഫ് മേധാവി, (1) നമ്മുടെ പരി

ശീലനം (2) നമ്മുടെ ഉപകരണങ്ങൾ (3) നമ്മുടെ സൈനിക നേതൃത്വസമ്പ്രദായം (4) നമ്മുടെ പട്ടാളക്കാരുടെ കായികശേഷി (5) എല്ലാ തലങ്ങളിലുമുള്ള നമ്മുടെ കമാൻഡർമാർക്ക് അവരുടെ കീഴിലുള്ളവരെ നയിക്കുന്നതിനുള്ള കഴിവ് എന്നീ കാര്യങ്ങളിൽ എന്താണ് തകരാറുപററിയതെന്നതിനെപ്പററി സമഗ്രമായ അന്വേഷണം നടത്താൻ ഉത്തരവിടുകയുണ്ടായി.

ഈ അന്വേഷണത്തിന്റെ പരിധിയിൽ വരുന്ന കാര്യങ്ങൾ എന്തെല്ലാമാണെന്ന് സഭയെ അറിയിക്കുമ്പോൾ ഒരു കാര്യം ഞാൻ വ്യക്തമാക്കിയിരുന്നു: ഈ അന്വേഷണം നടത്തുന്നതിൽ അന്തർലീനമായിരിക്കുന്ന ആശയം സൈനികമായ പാഠങ്ങൾ പഠിക്കുക എന്നതാണെന്ന്. കഴിഞ്ഞകാലത്തെ കുററങ്ങളും കുറവുകളും എന്താണെന്ന് വ്യക്തമായും മനസ്സിലാക്കുക എന്നതായിരുന്നു അതുകൊണ്ട് ഉദ്ദേശിച്ചിരുന്നത്. അങ്ങിനെ, ഭാവിയിൽ, അത്തരം തെററുകൾ ആവർത്തിക്കപ്പെടുകയില്ലെന്നും, കുറവുകൾ ഉടനടി പരിഹരിക്കപ്പെടുമെന്നും ഉറപ്പുവരുത്തണമെന്നും ഉദ്ദേശിച്ചിരുന്നു.

അതുകൊണ്ട്, അന്വേഷണോദ്യോഗസ്ഥന്മാർക്ക് അന്നത്തെ നമ്മുടെ തയ്യാറെടുപ്പിന്റെ തോതിനെപ്പററി വിശദമായും ഗാഢമായും പഠിക്കേണ്ടിയിരുന്നു. അതിനു പിന്നിലുള്ള ആസൂത്രണത്തിന്റെയും സമരതന്ത്രങ്ങളുടെയും ആശയങ്ങളെപ്പററിയും, അവ സൈനികപ്രവർത്തനവേളയിൽ എങ്ങിനെ പൊരുത്തപ്പെടുത്തിക്കൊണ്ടു മുന്നോട്ടുപോയി എന്നതിനെപ്പററിയും പഠിക്കേണ്ടിയിരുന്നു.

ശത്രുത പൊട്ടിപ്പുറപ്പെടുന്നതിനു മുൻപത്തെ സംഭവവികാസങ്ങളുടെ പരിശോധനയും ഇത് ആവശ്യമാക്കിത്തീർത്തു. ശത്രുത പ്രകടമായ സമയത്ത് നമ്മുടെ സൈനികാസൂത്രണത്തിന്റെയും സൈനികനിലയുടെയും സൈനികശക്തിയുടെയും സ്ഥിതിയുടെ ഒരു പഠനവും ഇത് ആവശ്യമാക്കിത്തീർത്തു. അന്വേഷണം നടത്തുമ്പോൾ, ഭൂപ്രദേശത്തിന്റെ പ്രകൃതം, സമരതന്ത്രപ്രാധാന്യം,

യുദ്ധതന്ത്രങ്ങൾ, സൈന്യവിന്യാസം എന്നിവയുടെ അടിസ്ഥാനത്തിൽ രണ്ടു മേഖലകളിലേയും സൈനികപ്രവർത്തനത്തെപ്പററിയുള്ള വളരെ വിശദമായ ഒരു പുനരവലോകനവും നടത്തേണ്ടി വന്നു.

ഇപ്പറഞ്ഞ എല്ലാ കാര്യങ്ങളുടേയും നിഷ്കൃഷ്ടമായ പരിശോധനയിൽനിന്നാണു് റിപ്പോർട്ടിന്റെ അവസാനത്തെ നിഗമനങ്ങൾ ഉരുത്തിരിഞ്ഞുകൂടുന്നതു്. ഈ പരിതസ്ഥിതിയിൽ, റിപ്പോർട്ടിന്റെ ഉള്ളടക്കം സഭയുടെ മേശപ്പുറത്തു വയ്ക്കുന്നതു് പൊതുജനതാല്പര്യത്തിനു് ഹിതകരമായിരിക്കുകയില്ലെന്നതു് സഭ മനസ്സിലാക്കുമെന്നു് എനിക്കു തീർച്ചയുണ്ടു്.

നിങ്ങളെ സംബന്ധിച്ചിടത്തോളം തുലനമില്ലാത്തതും അപൂർണ്ണമല്ലാത്തതുമായ, റിപ്പോർട്ടിന്റെ ഒരു സംഗ്രഹരൂപമോ തെരഞ്ഞെടുത്ത ഭാഗങ്ങളോ നൽകാൻ ശ്രമിക്കാൻപോലും നാട്ടിന്റെ സുരക്ഷിതത്വത്തെ മുൻനിർത്തി സാധ്യമല്ല.

ഞാൻ ഇതിനെപ്പററി ഗാഢമായി ചിന്തിക്കുകയുണ്ടായി: ഗൗരവപൂർണ്ണമായ ഈ സഭയെ ഈ പ്രമാണത്തിന്റെ വിശദരൂപം അറിയിക്കാതെയിരിക്കുക എന്നതു് ഖേദപൂർവ്വം എനിക്കു ചെയ്യേണ്ടിയിരിക്കുന്നു.

നമ്മുടെ സൈന്യങ്ങളുടെ എണ്ണത്തെയും വിന്യാസക്രമത്തെയും, അവരുടെ സമരനിലകളെയും സംബന്ധിച്ച വിവരങ്ങളടങ്ങിയ ഈ റിപ്പോർട്ടിന്റെ പ്രസിദ്ധീകരണം ശത്രുഭാഗത്തിനു് ഉപയോഗപ്പെടുത്താൻ കഴിയുന്ന അമൂല്യമായ ഒരു രേഖയായിത്തീരും.

ഇതു് നമ്മുടെ സുരക്ഷിതത്വത്തെ അപകടപ്പെടുത്തുകമാത്രമല്ല, നമ്മുടെ അതിർത്തികളിലെ സുരക്ഷിതത്വം ഉറപ്പുവരുത്താൻ ചുമതലപ്പെടുത്തി അവിടെ നിർത്തിയിട്ടുള്ള നമ്മുടെ പട്ടാളക്കാരുടെ മനോവീര്യം കെടുത്തുകയും ചെയ്യും.

ഈ അന്വേഷണത്തിന്റെ മുഖ്യ നിഗമനങ്ങളിലേയ്ക്കു കടക്കുന്നതിനുമുൻപു് സഭയുടെ ശ്രദ്ധയിൽപ്പെടുത്താൻ ഞാൻ ആഗ്ര

ഹിക്കുന്ന മറ്റൊരു കാര്യമുണ്ടു്. ചൈനാ ആക്രമണത്തെ നേരിടുന്നതിനു് നാം വേണ്ടത്ര തയ്യാറായിരുന്നില്ലെന്നതിനെക്കുറിച്ചു് ഒരന്വേഷണം നടത്താമെന്നു് പ്രധാനമന്ത്രി 1962 നവംബറിൽ സഭക്കു് ഉറപ്പുനൽകിയപ്പോൾ അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നതു് ഇത്തരത്തിലുള്ള ഒരു അന്വേഷണം ആയിരുന്നു എന്നതു് ഞാൻ നേരത്തെ വ്യക്തമാക്കി എന്ന കാര്യമാണല്ലോ.

നമ്മുടെ ഭാവിതയ്യാറെടുപ്പിൽ സഹായകമാകമാറു് പാഠങ്ങൾ പഠിക്കുകയാണു്, അല്ലാതെ, ഈ സൈനികപ്രവർത്തനങ്ങളുമായി ബന്ധപ്പെടുകയോ അവയിൽ പങ്കെടുക്കുകയോ ചെയ്തവരുടെ കുറ്റങ്ങൾ തേടിപ്പിടിക്കുകയല്ല നമ്മുടെ മുഖ്യ ഉദ്ദേശമെന്നു് തുടക്കത്തിൽത്തന്നെ, അന്വേഷണത്തിന്റെ ചുമതല ഏല്പിച്ച ആളുകളോടു് നാം വ്യക്തമാക്കിയിരുന്നുവെന്നു് സഭക്കു് ഉറപ്പുനൽകാൻ ഞാൻ ആഗ്രഹിക്കുന്നു; ഇതുതന്നെ, അന്വേഷണവിധേയമാക്കാനുദ്ദേശിച്ചവരെ, അന്വേഷണം നടത്തുന്നവർ വ്യക്തമായി ധരിപ്പിക്കുകയും ചെയ്തിരുന്നു.

1962 ഒക്ടോബർ നവംബർ മാസങ്ങളിൽ നിലവിലുണ്ടായിരുന്ന സ്ഥിതിഗതികളുടെ പൂർണ്ണമായ ഒരു യഥാർത്ഥ ചിത്രം കിട്ടാൻ ഇതു് തികച്ചും അവശ്യമായിരുന്നു. ഈ കാര്യങ്ങൾ പരിഗണിക്കുമ്പോൾ നാം ശരിയായ വീക്ഷണഗതി കൈവെടിയുകയോ ശത്രുക്കൾക്കു് നമ്മുടെ വിവരങ്ങൾ നൽകുകയും നമ്മുടെ ആളുകളുടെ മനോവീര്യം കെടുത്തുകയും ചെയ്യുന്ന എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുകയോ അരുതെന്നു് സഭയെ ഓർമ്മിപ്പിക്കാനാണു് ഞാനിതു് പ്രത്യേകം പറയുന്നതു്. ഈ മനോനില പുലർത്തിക്കൊണ്ടുപോവുമെന്നു് ഉറപ്പുനൽകാൻ സഭ ആഗ്രഹിക്കുന്നുവെന്നതിൽ എനിക്കു തെല്ലും സംശയമില്ല.

അന്വേഷണം നടത്തിയ ഉദ്യോഗസ്ഥന്മാർ 1963 മെയ് മാസം 22-ാംതീയതി കരസേനാസ്റ്റാഫ് മേധാവിക്കു് അവരുടെ റിപ്പോർട്ട് സമർപ്പിച്ചു. കുറെക്കൂടി വിവരങ്ങൾ കിട്ടിക്കഴിഞ്ഞിട്ടു്, സൈനികസ്റ്റാഫ് മേധാവി, അദ്ദേഹത്തിന്റെ അഭി

പ്രായക്കുറിപ്പുകളോടുകൂടി ഈ റിപ്പോർട്ട് ജൂലൈ 27-ാം തീയതി എനിക്കു സമർപ്പിച്ചു.

എത്രയേറെ കാര്യങ്ങളാണ് അന്വേഷണ ഉദ്യോഗസ്ഥന്മാർക്ക് നിഷ്കൃഷ്ടമായി പരിശോധിക്കേണ്ടിവന്നതെന്ന് ഞാൻ നേരിൽ കണ്ടതാണ്. അതുകൊണ്ട്, പ്രസ്തുത റിപ്പോർട്ട് എത്രയോ വേഗത്തിൽ പൂർത്തിയാക്കി എന്നേ എനിക്കു വിചാരിക്കാൻ വയ്യൂ.

നമ്മുടെ പരിശീലനത്തിൽ കുറവുകളുണ്ടോ എന്നതായിരുന്നു അന്വേഷണത്തിൽ പരിശോധിക്കേണ്ടിയിരുന്ന ഒന്നാമത്തെ കാര്യം.

നമ്മുടെ അടിസ്ഥാനപരമായ പരിശീലനം ഭദ്രമായിരുന്നെന്നും, പട്ടാളക്കാർ വേണ്ടവിധം പർവ്വതയുദ്ധമുറകളോട് ഇണങ്ങിച്ചേർന്നവരാണെന്നുമാണ് അന്വേഷണം വെളിപ്പെടുത്തിയിട്ടുള്ളത്.

പട്ടാളക്കാർക്ക് പ്രവർത്തിക്കേണ്ടിയിരുന്ന പ്രത്യേക പ്രദേശങ്ങളിലെ യുദ്ധത്തിനായി അവർക്ക് പ്രത്യേക പരിശീലനം കിട്ടിയിരുന്നില്ല എന്നതു സമ്മതിക്കേണ്ടതുണ്ട്.

ചൈനയുടെ ഭാഗത്തുനിന്നും തുടങ്ങുന്ന ഒരു യുദ്ധത്തെ നേരിടാൻതക്കവണ്ണമായിരുന്നില്ല നമ്മുടെ പട്ടാളക്കാരുടെ പരിശീലനം. അങ്ങിനെ, നമ്മുടെ പട്ടാളക്കാർക്ക്, ചൈനയുടെ സമരതന്ത്രങ്ങളെപ്പറ്റിയോ, യുദ്ധമുറകളെപ്പറ്റിയോ, ആയുധങ്ങളെപ്പറ്റിയോ, സജ്ജീകരണങ്ങളെപ്പറ്റിയോ, കഴിവുകളെപ്പറ്റിയോ വേണ്ടത്ര അറിവുണ്ടായിരുന്നില്ല. മുന്നണിയിലെ ജവാന്, ആത്മവിശ്വാസവും മനോവീര്യവും നിലനിർത്താൻ, ശത്രുവിനെപ്പറ്റിയുള്ള അറിവ് സഹായകമാണല്ലോ.

ആക്രമണത്തെ ചെറുക്കുന്നതിനുള്ള സന്നാഹങ്ങൾ ഊർജ്ജിതപ്പെടുത്തേണ്ടതിന്റെ ആവശ്യം നിശ്ചയമായും ഉണ്ടെന്ന് അന്വേഷണം വെളിപ്പെടുത്തിയിട്ടുണ്ട്. യുദ്ധപരിശീലനസ്കൂളുകൾ പരിശീലനകേന്ദ്രങ്ങളിൽ തുറക്കേണ്ടതിന്റേയും, സൈനികവിദ്യ

ഗങ്ങൾ രൂപീകരിക്കുന്നതിന്റെയും ആവശ്യമുണ്ട്. അങ്ങിനെ സൈനികസന്നാഹപ്രവർത്തനം ഊർജ്ജിതപ്പെടുത്താൻ കഴിയും.

പരിശീലനത്തിന്റെ മുഖ്യവശവും, ഉന്നതതല കമാൻഡർമാരുടെ യുദ്ധമുറകളെപ്പറ്റിയുള്ള ആശയങ്ങളും ശരിപ്പെടുത്തേണ്ടതുണ്ടെന്നും അതു വെളിപ്പെടുത്തിയിട്ടുണ്ട്.

എന്നാൽ, ശരിയായ നേതൃത്വമില്ലാതെയുള്ള പരിശീലനം മാത്രംകൊണ്ട് പ്രയോജനമൊന്നുമില്ല. അതുകൊണ്ട് നേതൃത്വപരിശീലനമാണ് ഈ മുഹൂർത്തത്തിന്റെ ആവശ്യം.

നമ്മുടെ സൈനികസജ്ജീകരണങ്ങളെ സംബന്ധിച്ചതായിരുന്നു രണ്ടാമത്തെ പ്രശ്നം. പരിശീലനത്തിനും, ശരിക്കുള്ള സൈനികപ്രവർത്തനത്തിനുമുള്ള സജ്ജീകരണങ്ങളുടെ പൊതുവായ ഒരു കുറവുണ്ടായിരുന്നുവെന്ന് അന്വേഷണം സ്ഥിരീകരിച്ചിട്ടുണ്ട്. എന്നാൽ, നാട്ടിന്റെ ഏതെങ്കിലും ഭാഗത്ത്, സായുധസേനക്ക് ഒരു പ്രത്യേക സജ്ജീകരണം കിട്ടിയിരുന്നില്ല എന്നതല്ലായിരുന്നു ഇത്.

സജ്ജീകരണങ്ങൾ ആവശ്യമായവ, സമതലങ്ങളിലും, അതിനപ്പുറവും കൊണ്ടെത്തിക്കാൻകഴിഞ്ഞിരുന്നു. എന്നാൽ സമയത്തിന് അവ എത്തിക്കാൻ കഴിഞ്ഞോ എന്നതായിരുന്നു മിക്ക കാര്യങ്ങളിലും കാതലായ വൈഷമ്യം. വിമാനംവഴിയോ, ചുമട്ടുമൃഗങ്ങൾ വഴിയോ, ആളുകൾ ചുമന്നോ അവ സൈനികവിഭാഗങ്ങൾക്കെത്തിക്കാൻ കഴിഞ്ഞോ എന്നതായിരുന്നു പ്രശ്നം. ഈ മുന്നണിസൈനികവിഭാഗങ്ങളത്രേ ആക്രമണം ഏറ്റവും രൂക്ഷമായി നേരിടേണ്ടിവന്നവർ

സമരതന്ത്രപരമായ ഈ നീക്കങ്ങളുടെ നില മറ്റു രണ്ടു കാരണങ്ങൾകൊണ്ട് കൂടുതൽ വഷളായിത്തീർന്നു:

1. സമതലങ്ങളിൽനിന്ന് ഉയർന്ന പർവ്വതപ്രദേശങ്ങളിലേയ്ക്ക് എത്രവേഗത്തിൽ പട്ടാളക്കാരെ അയക്കണമെന്ന കാര്യം.

2. വേണ്ടതരത്തിലുള്ള Roadകളും, മറ്റു ഗതാഗതസൗകര്യങ്ങളും ഇല്ലായ്മ

വാഹനങ്ങളുടെ കാര്യത്തിലെ പൊതുവായ വൈരള്യം കാരണം, സ്ഥിതിഗതികൾ കൂടുതൽ വഷളായി. നമ്മുടെ വാഹനസമൂഹം വളരെ പഴഞ്ചനും, അവയുടെ ശേഷി കുത്തനെയുള്ള പ്രദേശങ്ങളിലും മററു പ്രദേശങ്ങളിലും പ്രവർത്തിക്കുന്നതിനു് മതിയാകാത്തതും ആയതുകാരണം, സ്ഥിതിഗതികൾ പിന്നെയും വഷളായി.

അങ്ങിനെ ചുരുക്കി പറഞ്ഞാൽ, അന്വേഷണം സജ്ജീകരണങ്ങളുടെ പൊതുവായ കുറവു് ഉണ്ടായിരുന്നു എന്നു് കാണിച്ചിട്ടുണ്ടെങ്കിലും നമ്മുടെ ആയുധങ്ങൾക്കു് ചൈനാക്കെതിരായി പൊരുതുന്നതിനു് മതിയായ ശേഷിയുണ്ടെന്നും അതു് തെളിയിച്ചിട്ടുണ്ടു്.

സ്വയം പ്രവർത്തനക്ഷമങ്ങളായ Rifleകൾ തക്കകാലത്തു് സഹായകമായിരുന്നേനെ. അവ ഇപ്പോൾ ലഭ്യമാക്കിവരുന്നുണ്ടു്—സജ്ജീകരണങ്ങളിൽ, വിശേഷിച്ചും പര്വ്വതയുദ്ധങ്ങൾക്കു് യോജിച്ചതരത്തിലുള്ളവയും, ഉള്ള കുറവു് നീക്കേണ്ടതിന്റെ ആവശ്യം അന്വേഷണം പ്രത്യേകം എടുത്തുകാട്ടിയിട്ടുണ്ടു്. അതിനേക്കാൾ പ്രധാനമാണു് വേണ്ട സ്ഥലത്തു്, വേണ്ട സമയത്തു് പട്ടാളക്കാർക്കു് അവ എത്തിച്ചുകൊടുക്കാൻവേണ്ടി ഗതാഗതസൌകര്യങ്ങൾ ഏർപ്പെടുത്തുക എന്നതു്. ഇതിനെസംബന്ധിച്ച ജോലി ആരംഭിച്ചുകഴിഞ്ഞിട്ടുണ്ടു്. അവ ഊർജ്ജിതമായി പുരോഗമിക്കുന്നുമുണ്ടു്.

സായുധസേനകൾക്കുള്ളിലെ Command സമ്പ്രദായത്തെ സംബന്ധിച്ചതാണു് മൂന്നാമത്തെ പ്രശ്നം. ഈ സമ്പ്രദായത്തിനു് അടിസ്ഥാനപരമായി യാതൊരു തകരാറുമില്ലെന്നാണു് അന്വേഷണം വെളിപ്പെടുത്തിയിട്ടുള്ളതു്. ശൃംഖലിതനേതൃസമ്പ്രദായത്തിനും തകരാറൊന്നുമില്ല—വിവിധതലങ്ങളിൽ അംഗീകൃതമായ രീതിയിൽ അവ നടപ്പാക്കുകയാണെങ്കിൽ.

എങ്കിലും വിവിധതലങ്ങളിൽ ഉത്തരവാദിത്തങ്ങളെപ്പററി ബോധം വരേണ്ടതിന്റെ ആവശ്യമുണ്ടു്. വിവിധതലങ്ങളിലെ

നേതൃത്വങ്ങളും തമ്മിൽ പരസ്പരവിശ്വാസമുണ്ടാകണം. അംഗീകൃതമായ ശൃംഖലിതനേതൃത്വത്തിന് വ്യതിചലിച്ചിട്ടുള്ളപ്പോഴും മാത്രമെ, സൈനികപ്രവർത്തനങ്ങളുടെ സമയത്ത് വൈഷമ്യങ്ങൾ ഉണ്ടായിട്ടുള്ളു എന്ന് തെളിഞ്ഞിട്ടുണ്ട്. അവിടെയും, ധൃതിപിടിച്ചതുകൊണ്ടും, മുൻകൂട്ടിയുള്ള ആസൂത്രണമില്ലാത്തതുകൊണ്ടുമാണ് മുഖ്യമായും ഇത്തരം വ്യതിചലനങ്ങൾ ഉണ്ടായത്.

സമരതന്ത്രങ്ങളുടെ വിശദാംശങ്ങളിൽ ഇടപെടുന്നതു സംബന്ധിച്ച് ഉയർന്ന സൈനിക Divisionകളിലുണ്ടായ ചില ദൂഷിത നടപടികളാണ് അന്വേഷണം വെളിച്ചത്തു കൊണ്ടുവന്നിട്ടുള്ള മറെറാരു കാര്യം. പ്രത്യേക ആവശ്യങ്ങൾക്കായി പട്ടാളക്കാരെ നിയോഗിക്കുന്ന കാര്യത്തിൽവരെ ഇതുണ്ടായി. ഉടനടിയുള്ള തീരുമാനങ്ങളെടുക്കുക എന്നതു്, യുദ്ധരംഗത്തെ Commanderമാരുടെ ചുമതലയാണ്. ആവശ്യമുള്ളപ്പോഴൊക്കെ അവരിതു ചെയ്യണം. സൈനികപ്രവർത്തനങ്ങളുടെ വിശദാംശങ്ങൾ ഒരുക്കുന്ന ജോലി അവർക്ക് വിട്ടുകൊടുക്കേണ്ടിയിരിക്കുന്നു.

നമ്മുടെ പട്ടാളക്കാരുടെ കായികശേഷിയാണ് നാലാമത്തെ കാര്യം. പരിസരശീതോഷ്ണാവസ്ഥയുമായി ഇണങ്ങിച്ചേരാൻ കഴിയാത്ത ഒരു സേനാസമൂഹത്തിന്, അങ്ങിനെ ചെയ്യാൻ കഴിയുന്ന സേനാസമൂഹത്തെക്കാൾ കായികശേഷി കുറയുമെന്നുള്ളതു് ഒരു സത്യംമാത്രമാണ്. കാര്യം ഇങ്ങിനെ ആയിരുന്നിട്ടും നമ്മുടെ പട്ടാളക്കാർ—Officerമാരും സൈനികരും—കാലാവസ്ഥയുടെ കടുംപ്രഹരങ്ങൾ സഹിച്ചുനിന്നുവെന്ന് അന്വേഷണം തെളിയിക്കുന്നുണ്ട്. അതും പോരാഞ്ഞിട്ട് അവരിൽ പലരെയും സമതലങ്ങളിൽനിന്നാണ് ഈ ഉയരങ്ങളിലേയ്ക്കു ഞൊടിയിടയിൽ അടിയന്തിരമായി കൊണ്ടിറക്കിയതു്.

ചുരുക്കത്തിൽ, സാധാരണരീതിയിലുള്ള സൈനികപ്രവർത്തനത്തിനുവേണ്ട കായികശേഷി പട്ടാളക്കാർക്കുണ്ടായിരുന്നു. എന്നാൽ അവരിൽ ചിലർക്ക് നിലയുറപ്പിക്കേണ്ടിവന്ന ആ ഉയരത്തിൽ കാലാവസ്ഥയുമായി പൊരുത്തപ്പെടാൻ കഴി

ങ്ങളില്ല. കാലാവസ്ഥയുമായി പൊരുത്തപ്പെടാൻ കഴിഞ്ഞ Ladakh തുടങ്ങിയ ചില സ്ഥലങ്ങളിലാകട്ടെ, ഉയരത്തിന്റെ കാര്യം ഒരു വിഷമപ്രശ്നമായിരുന്നില്ലതാനും.

എന്നാലും ചില മധ്യവയസ്കരായ Officerമാർക്കിടയിൽ കായികശേഷി കെട്ടുപോവുകയുണ്ടായി. ഈ പ്രശ്നം പരിഹരിച്ചുവരികയാണ്. Junior officerമാരുടെ കായികശേഷി നന്നായിരുന്നു; ഇപ്പോഴും കൂടുതൽ നന്നായിട്ടുണ്ട്.

അന്വേഷിക്കേണ്ടിയിരുന്ന മറ്റൊരു കാര്യം, എല്ലാ തലങ്ങളിലുമുള്ള Commanderമാർക്ക് സൈനികപ്രവർത്തനവേളയിൽ തങ്ങളുടെ Commandകൾക്ക് കീഴിലുള്ള സൈനികരുടെ മേൽ എത്രമേൽ സ്വാധീനം ചെലുത്താൻ കഴിഞ്ഞു എന്നതാണ്. Junior officerമാരുടെയിടയിൽ പൊതുവെ, ഈ നിലവാരം നന്നായിരുന്നു എന്നാണ് മനസ്സിലാക്കിയിട്ടുള്ളത്.

Unit-തലത്തിൽ മെച്ചപ്പെട്ടവരും, അത്രതന്നെ കഴിവില്ലാത്തവരുമായ Commanding officerമാരുണ്ടായിരുന്നു. ഇവരുടെ അനുപാതം മിക്കവാറും കഴിഞ്ഞ ലോകമഹായുദ്ധകാലത്ത് എല്ലാ സൈന്യത്തിലെയുംപോലെയായിരുന്നു

Brigade തലത്തിൽ മേലോട്ടേയ്ക്ക് Commanderമാർക്ക് തങ്ങളുടെ Commandകളുടെ മേൽ വേണ്ടത്ര സ്വാധീനം ചെലുത്താൻ കഴിഞ്ഞു. ഉയർന്ന തലങ്ങളിലാണ് പോരായ്മകൾ കൂടുതൽ വ്യക്തമായി കാണാനിടയായത്. ചില ഉയർന്ന Commanderമാർ അവരിലും താണതരത്തിലുള്ള Commanderമാരുടെ ഉദ്യമങ്ങളെ വേണ്ടപോലെ വിശ്വസിച്ച് ആശ്രയിച്ചില്ല എന്നും തെളിഞ്ഞിട്ടുണ്ട്. വാസ്തവത്തിൽ താരതമ്യേന താണതലത്തിലുള്ള Commanderമാർക്കായിരുന്നു അവരവരുടെ കീഴിലുള്ള പട്ടാളക്കാരെപ്പറ്റിയും, ആ പ്രദേശത്തെപ്പറ്റിയും ആവശ്യമായ ധാരണയുണ്ടായിരുന്നത്. ഇവയ്ക്കുപുറമെ, അന്വേഷണം സൈനികപ്രവർത്തനത്തെസംബന്ധിച്ച മറ്റുചില പ്രധാന കാര്യങ്ങളും പരിശോധിക്കുകയുണ്ടായി. അവയെപ്പറ്റിയും സമഗ്ര വിവരം

നൽകാൻ ഞാനാഗ്രഹിക്കുന്നു. ഇനി പറയുന്ന മൂന്നു കാര്യങ്ങളാണ് ഇവ:

1. നമ്മുടെ സൈനികരഹസ്യാന്വേഷണം.

2. നമ്മുടെ ജോലിക്കാരുടെ പ്രവർത്തനവും നടപടിക്രമവും.

3. സൈനികപ്രവർത്തനങ്ങൾക്ക് ഉന്നതതലത്തിൽ നൽകുന്ന മാർഗ്ഗദർശനം.

സൈനികരഹസ്യാന്വേഷണത്തെ സംബന്ധിച്ച് നമ്മുടെ സമ്പ്രദായത്തെ സംബന്ധിച്ചാണെങ്കിൽ എന്തെങ്കിലും വിശദവിവരങ്ങൾ വെളിപ്പെടുത്തുക എന്നത് ശരിയല്ലെന്നുള്ളത് വ്യക്തമാണ്. എന്നാൽ സൈനികകേന്ദ്രകാര്യാലയത്തിൽ ഒരു രഹസ്യാന്വേഷണ Directorate ഉണ്ടെന്നുള്ളത് നിങ്ങൾക്കറിയാം. സൈനിക രഹസ്യാന്വേഷണവിഭാഗ Director — D. M. I. — എന്ന പേരിലുള്ള ഉദ്യോഗസ്ഥന്റെ കീഴിലാണ് ഈ കാര്യാലയം.

സൈനികവിവരങ്ങൾ ശേഖരിച്ചത് വേണ്ടത്ര തൃപ്തികരമായ രീതിയിലല്ല എന്ന് അന്വേഷണം കാണിച്ചിട്ടുണ്ട്. ഇത് മന്ദഗതിയിലായിരുന്നു, ഇവയെപ്പററി നൽകപ്പെട്ട reportകൾ അവ്യക്തങ്ങളായിരുന്നു.

രഹസ്യാന്വേഷണവിഭാഗത്തിന്റെ മുഖ്യമായ രണ്ടാമത്തെ വശം വിവരങ്ങൾ ശേഖരിക്കുന്നതും, തിട്ടപ്പെടുത്തുന്നതും സംബന്ധിച്ചാണ്. വിവരങ്ങളുടെ അവ്യക്തസ്വഭാവംകാരണം, ന്യായമായും അതിനെത്തുടർന്നുള്ള കണക്കുകൂട്ടലുകൾ — അല്ലെങ്കിൽ തിട്ടപ്പെടുത്തലുകൾ — സൂക്ഷ്മമായിരിക്കാനിടയില്ല. അങ്ങിനെ Chinaയുടെ സൈനികകേന്ദ്രീകരണത്തെപ്പററിയുള്ള വ്യക്തമായ ഒരു ചിത്രം ലഭ്യമല്ലായിരുന്നു. മുമ്പത്തെ സൈന്യവിന്യാസത്തെയും, പുതിയ സൈനികകേന്ദ്രീകരണങ്ങളേയും കൂട്ടിഘടിപ്പിക്കാനുള്ള ഒരു ശ്രമവും നടന്നില്ല. അങ്ങിനെ പുതിയ പട്ടാളക്കാരുടെയോ,

പഴയ പട്ടാളക്കാരുടേയോ നീക്കങ്ങളെ സംബന്ധിച്ച് സൈനികവിഭാഗങ്ങൾക്ക് യാതൊരു മാർഗ്ഗദർശനവും കിട്ടിയിരുന്നില്ല.

രഹസ്യവിവരങ്ങൾ വേണ്ട സ്ഥാനങ്ങളിൽ ഉടനടി എത്തിച്ചുകൊടുക്കുന്നതിനെ സംബന്ധിച്ചതാണ് മൂന്നാമത്തെ കാര്യം. യുദ്ധരംഗത്തെ സൈനികവിഭാഗങ്ങൾക്ക് പ്രധാനപ്പെട്ട, തിരഞ്ഞെടുത്ത, സൈനികരഹസ്യങ്ങളെപ്പറ്റി അറിവ് നൽകണമെങ്കിൽ, അവ അവർക്ക് പ്രയോജനപ്പെടണമെങ്കിൽ, ഇപ്പോഴത്തെതിലും വളരെ വേഗത്തിൽ അവ എത്തിക്കേണ്ടതായിരുന്നു, എന്ന് തെളിഞ്ഞിട്ടുണ്ട്.

ഈ സമ്പ്രദായം ആകക്കൂടി കാര്യമായി ഉടച്ചുവാർക്കണമെന്നുള്ളതിൽ സംശയമില്ല. കഴിഞ്ഞ 6 മാസങ്ങളിലായി വളരെ കാര്യങ്ങൾ ചെയ്തിട്ടുണ്ട്. ഇത് വളരെ വിഷമപൂർണ്ണമായ നീണ്ട ഒരു ജോലിയാണ് — എന്നാൽ അതിന്റെ മർമ്മപ്രാധാന്യം കണക്കിലെടുത്തുകൊണ്ട് അതിന് ഞാൻ വ്യക്തിപരമായ സവിശേഷശ്രദ്ധ നൽകുന്നുണ്ട്.

ഇനി നമ്മുടെ ജോലിക്കാരുടെ പ്രവർത്തനത്തെയും, നടപടിക്രമങ്ങളെയുംപറ്റി ചിലതു പറയാം: എല്ലാ തലങ്ങളിലെയും ജോലിക്കാരുടെ പ്രവർത്തനങ്ങളുടെ നടപടിക്രമങ്ങൾ വ്യക്തമായി നിർവ്വചിച്ചിട്ടുണ്ട്. എന്നാൽ വളരെ കൂടുതൽ ശ്രദ്ധ ഇതിനു നൽകേണ്ടതാണെന്ന് അന്വേഷണം തെളിയിച്ചിരിക്കുന്നു. സൈനികവിഭാഗങ്ങളുടെ കേന്ദ്രകാര്യാലയങ്ങളിലും, Command കേന്ദ്രകാര്യാലയങ്ങളിലുമുള്ള ജോലിക്കാരുടെ പ്രവർത്തനങ്ങൾക്കും, നടപടിക്രമങ്ങൾക്കും മുൻപ് നൽകിയിരുന്നതിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ട്. അതിലും താണതലത്തിൽ, ദീർഘകാല സൈനികപ്രവർത്തനത്തിന്റെ ആസൂത്രണത്തിനും — സമരതന്ത്രശാസ്ത്രവും, വിവിധ സൈനികവിഭാഗങ്ങൾ തമ്മിലുള്ള ഏകോപനത്തിന്റെ പ്രശ്നവും മറ്റും ഇതിലുൾപ്പെടുന്നു — ശ്രദ്ധ നൽകേണ്ടതുണ്ട്.

അതുകൊണ്ട്, പൊതു Staff പ്രവർത്തനത്തിന്റെ നിലവാരവും, അവരുടെ ആസൂത്രണവും നമ്മുടെ ഭാവിതയ്യാറെടുപ്പിലെ ഏറ്റവും നിർണ്ണായകമായ ഘടകങ്ങളാകുമെന്നാണ് നാം പഠിച്ചിട്ടുള്ള വലിയൊരു പാഠം.

സൈനികപ്രവർത്തനങ്ങളുടെ ഉയർന്ന തലത്തിലുള്ള മാർഗ്ഗദർശനം എന്നുള്ളതാണ് അടുത്ത കാര്യം. ഏറ്റവും വലിയതും, ഏറ്റവും നന്നായി സജ്ജീകരിക്കപ്പെട്ട സൈന്യങ്ങൾക്കുപോലും സമരതന്ത്രപരമായ ഉചിതമായ മാർഗ്ഗദർശനവും, പ്രധാനപ്പെട്ട നിർദ്ദേശങ്ങളും, Government നൽകേണ്ടതുണ്ട്. Government-ന്റെ ഉപകരണമാണല്ലോ വാസ്തവത്തിൽ സൈന്യങ്ങൾ.

ഇതിന് സൈന്യബലവും, കാലാകാലങ്ങളിലുള്ള അതിന്റെ സജ്ജീകരണവുമായി ന്യായമായ ഒരു ബന്ധം ഉണ്ടാകേണ്ടതുണ്ട്. സൈന്യസംഖ്യ വർദ്ധിപ്പിക്കുകയോ, സജ്ജീകരണങ്ങൾ മെച്ചപ്പെടുത്തുകയോ ചെയ്യുക എന്നാൽ പണച്ചിലവ് എന്നു മാത്രമല്ല അർത്ഥം. ചിലവാക്കേണ്ട പണം ഉണ്ടാകേണ്ടതുണ്ട് എന്നും അർത്ഥമുണ്ട്.

അങ്ങിനെ മുൻപറഞ്ഞതുപോലെ നമ്മുടെ സായുധസേനകൾക്ക് നേരിട്ട അപജയങ്ങൾ പല കാരണങ്ങൾകൊണ്ടായിരുന്നു; പല പരാധീനതകളുണ്ടായിരുന്നു. എന്നാൽ ഈ കാരണങ്ങളെപ്പറ്റി ഈ അന്വേഷണം ഗാഢമായി പരിശോധിച്ചിട്ടുള്ളതുകൊണ്ട് ഒരു കാര്യം വ്യക്തമായിട്ടുണ്ട്: അതായത്, ആക്രമണം പൊടുന്നനവേ ഉണ്ടായ ഒരു സംഭവമായിരുന്നു, അവിടേയും ഇവിടേയുമായിട്ടാണിതുണ്ടായത്. ഇതൊക്കെക്കൊണ്ട് മാത്രം പട്ടാളത്തിന്റെ ശക്തി വാസ്തവത്തിൽ ശരിക്കൊന്ന് പരീക്ഷിക്കപ്പെട്ടിട്ടില്ല. ഇതു തീർച്ചയാണ്.

കഴിഞ്ഞ വർഷം, 2 മാസത്തിൽ കുറഞ്ഞ ആ കാലത്ത്, നമ്മുടെ പട്ടാളക്കാരിൽ 24,000ത്തോളം പേർ മാത്രമേ ശരിക്കും യുദ്ധത്തിലേർപ്പെട്ടിരുന്നുള്ളു. തങ്ങളേക്കാൾ നിരവധി മടങ്ങു കൂടുതൽ പട്ടാളക്കാരെ നേരിട്ട് യുദ്ധംചെയ്തു പരാജയപ്പെട്ടപ്പോഴും

ലഡാക്കിൽ യുദ്ധംചെയ്തവർ ഒന്നാംതരമായി അവരുടെ ജോലി നിർവഹിച്ചു. ദൂരകിഴക്കൻ ഭാഗത്തു്, എതിരാളിയുടെ വലിയ സംഖ്യാബലത്തെ നേരിട്ടു് Walangൽനിന്നു് പട്ടാളക്കാർക്കു് പിന്മാറേണ്ടിവന്നെങ്കിലും അവർ ചിട്ടയോടെയാണു് പിന്മാറിയതു്.

Kameng വിഭാഗത്തിൽ മാത്രമാണു് സൈന്യം നിരവധി പരാജയങ്ങൾ നേരിട്ടതു്. നമ്മുടെ അതിർത്തികളിലെ ഏറ്റവും ഒഴിഞ്ഞ കോണുകളിലാണു് ഈ സമരങ്ങൾ നടന്നതു്; സൈന്യങ്ങൾക്കു് അറിയാൻവയ്യാത്ത ഉയർന്ന പ്രദേശങ്ങളിലും പല പ്രദേശങ്ങളുടെയും ഭൂമിശാസ്ത്രപരമായ കിടപ്പു് നമ്മുടെ പട്ടാളക്കാർക്കു് പ്രതികൂലവും, ശത്രുപക്ഷത്തിനു് അനുകൂലവുമായിരുന്നു. എന്നാൽ തുടക്കത്തിലുള്ള ഇത്തരം പരാജയങ്ങൾ യുദ്ധത്തിന്റെ ഒരു ഭാഗമാണു്; ആരു് യുദ്ധം ജയിക്കുന്നു എന്നതാണു് പ്രധാന കാര്യം.

ഈ സൈനികപ്രവർത്തനങ്ങളിൽ പങ്കെടുത്ത പ്രസിദ്ധമായ 'നാലാം ഡിവിഷനെ''പ്പറ്റി ഒരുവാക്കു പറയാൻകൂടി ഞാൻ ആഗ്രഹിക്കുന്നു. ഈ ഡിവിഷനു് പരാജയം നേരിട്ടതിന്റെ ഫലമായി അതിന്റെ നല്ല പേരു കളഞ്ഞുകുളിക്കേണ്ടി വന്നു എന്നതു് ഒരു ദുഃഖസത്യമാണു്.

ശരിക്കുള്ള യുദ്ധസമയത്തു് ഈ ഡിവിഷൻ പേരിൽമാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നതു് അതിലും കൂടുതൽ ദുഃഖമുണ്ടാക്കുന്ന ഒരു സംഗതിയാണു്. അതു് അതിന്റെ ആദ്യഘടകങ്ങളോടു കൂടിയല്ല യുദ്ധം ചെയ്തിരുന്നതു്.

നാലാം ഡിവിഷനെന്നപേരിൽ യുദ്ധംചെയ്യാനായി അതിർത്തികളിലേയ്ക്കു് വിവിധസൈനികവിഭാഗങ്ങളിൽനിന്നു് പട്ടാളക്കാരെ അടിയന്തിരമായി എത്തിക്കേണ്ടതുണ്ടായിരുന്നു. ഡിവിഷന്റെ ആദ്യഘടകങ്ങൾ മററു സ്ഥലങ്ങളിലേയ്ക്കു അയക്കേണ്ടി വരികയും ചെയ്തു.

ഭാവിയിൽ, നമ്മുടെ രാജ്യത്തിനെതിരായി ആക്രമണമുണ്ടായാൽ പുകഴ്‌പെററ നാലാം ഡിവിഷൻ നിരവധി യുദ്ധങ്ങൾ ജയിക്കാൻ ജീവിച്ചിരിക്കുമെന്ന് എനിക്കുറപ്പുണ്ട്. ഈ ഉറപ്പ് സഭയും പങ്കിടുമെന്ന് എനിക്ക് ഉത്തമവിശ്വാസമുണ്ട്.

പ്രസംഗം അവസാനിപ്പിക്കുന്നതിനുമുൻപ് ഒരു കാര്യംകൂടി എനിക്കു പറയാനുണ്ട്. വേണ്ട നടപടികളെടുക്കുന്നതിനുമുൻപ് ഈ report കൈയിൽ കിട്ടട്ടെ എന്നു വിചാരിച്ച് നാം ഇരുന്നിട്ടില്ല. വേണ്ട നടപടികളെടുക്കുന്നതിനുള്ള നീക്കം, അന്വേഷണത്തിന് ഉത്തരവിട്ടതിനൊപ്പംതന്നെ ആരംഭിച്ചു. അതിനെപ്പററി സഭക്ക് ഞാൻ അന്നുതന്നെ വിവരം തരികയും ചെയ്തു.

Selaയിലും Bomdhelaയിലും നമുക്കു നേരിട്ടത് ഭീമപരാജയങ്ങളായിരുന്നു. എന്നാൽ യുദ്ധത്തിന്റെ പ്രാരംഭഘട്ടങ്ങളിൽ, പതിന്മടങ്ങ് സൈനികശക്തി കൂടുതലുള്ള രാജ്യങ്ങൾപോലും പരാജയപ്പെട്ടിട്ടുണ്ടെന്ന് നാം ഓർക്കണം. ആക്രമണകാരിക്ക് ഒരുതരം അനുകൂലനിലയുണ്ട്; വിശേഷിച്ചും, ആക്രമണം പെട്ടെന്നുള്ളതും, നല്ലപോലെ ആസൂത്രിതവുമാവുമ്പോൾ.

നാം ഇപ്പോൾ ജാഗരൂകരാണ്. തെയ്യാറെടുപ്പ് നല്ലപോലെ പുരോഗമിക്കുന്നുണ്ട്. ഈ അന്വേഷണം, നമ്മുടെ പല പോരായ്മകളെപ്പററിയും തെററുകളെപ്പററിയും നമ്മെ ബോധവാന്മാരാക്കിയിട്ടുണ്ട്. ഇത് നമ്മുടെ രാജ്യരക്ഷാതെയ്യാറെടുപ്പുകൾ ശക്തിപ്പെടുത്താൻ നമ്മെ സഹായിക്കും. ഇത്തരം സൈനികപ്രവർത്തനങ്ങൾ ഭാവിയിൽ നയിക്കുന്നതിന് നമുക്ക് വഴികാട്ടും.

## അനുബന്ധം—രണ്ട്

### നമ്മുടെ രാജ്യരക്ഷാതയ്യാറെടുപ്പിനെ സംബന്ധിച്ച് രാജ്യരക്ഷാമന്ത്രി ശ്രീ. വൈ. ബി. ചവാൻ 1963 സെപ്റ്റംബർ 9-ാം തീയതി ലോക്സഭയിൽ ചെയ്ത പ്രസ്താവന



''നമ്മുടെ വടക്കനതിർത്തി ഉടനീളം ചൈനാപ്പട്ടാളക്കാർ വൻതോതിൽ കേന്ദ്രീകരിച്ചുവരുന്നതിനെപ്പററി പ്രധാനമന്ത്രി ഇക്കൊല്ലം ആഗസ്റ്റ് 16-ാംനു ചെയ്ത പ്രസ്താവന ഈ സഭ കേട്ടു കഴിഞ്ഞിട്ടുണ്ടല്ലോ. നമ്മുടെ വടക്കനതിർത്തി ഉടനീളം, തിബെത്തിൽ, മൊത്തം കേന്ദ്രീകരിച്ചിട്ടുള്ള ചൈനാപ്പട്ടാളക്കാരുടെ എണ്ണം ഗണ്യമായി പെരുകിയിട്ടുണ്ടെന്നു മാത്രമല്ല, അവർ മുൻപ് എപ്പോഴും ചെയ്തിട്ടുള്ളതിലുമേറെ, നമ്മുടെ അതിർത്തികളിൽ സമരതന്ത്രപ്രാധാന്യമുള്ള സ്ഥാനങ്ങളോടു കൂടുതലടുത്തായി പട്ടാളക്കാരുടെ ഒരു നല്ല ഭാഗത്തെ കേന്ദ്രീകരിച്ചിട്ടുമുണ്ട്. ഒരു പടയോട്ടത്തിനു വേണ്ട സാധനസാമഗ്രികളുടെ ശേഖരണവും മററും നിരന്തരം, ഇടമുറിയാതെ നടന്നുവരുന്നുമുണ്ട്. നമ്മുടെ അതിർത്തിക്ക് തൊട്ടടുത്തായിത്തന്നെ ബാരക്കുകളും, ആയുധപ്പുരകളും, റോഡുകളും, വിമാനത്താവളങ്ങളും പണിതുവരുന്നുമുണ്ട്. പ്രധാനമന്ത്രി സൂചിപ്പിച്ചതുപോലെ, ചൈനക്കാരുടെ ഉദ്ദേശങ്ങളെന്താണെന്ന് മനസ്സിലാക്കാൻ വിഷമമാണ്. എന്നാൽ, ആളുകളുടേയും, ആയുധസാമഗ്രികളുടേയും ഈ കേന്ദ്രീകരണം,

മാരകത്തിനെതിരായി ഇനിയൊരാക്രമണത്തിനുള്ള കളമൊരുക്കലാണെന്നു് വിചാരിക്കുന്നതു് മിക്കവാറും ശരിയായിരിക്കാനിടയുണ്ടു്.

പാകിസ്ഥാനിലെ ചില സംഭവവികാസങ്ങളെപ്പററിയും പ്രധാനമന്ത്രി അദ്ദേഹത്തിന്റെ ആഗസ്റ്റ് 13-ാം തീയതിയിലത്തെ പ്രസ്താവനയിൽ പരാമർശിച്ചല്ലോ. വടക്കനതിർത്തിയിൽ നമ്മുടെ സുരക്ഷിതത്വത്തിനു നേരിട്ടിട്ടുള്ള ഭീഷണി ചെറുക്കാനായിട്ടാണു് നമ്മുടെ രാജ്യരക്ഷാസന്നാഹങ്ങളെന്നു് പാകിസ്ഥാനിലെ നേതാക്കന്മാർക്കു് നല്ലവണ്ണം അറിയാം. എന്നിട്ടും, നമ്മുടെ രാജ്യരക്ഷാസന്നാഹങ്ങൾ പാകിസ്ഥാന്റെ സുരക്ഷിതത്വത്തിനു് ഒരു ഭീഷണിയാണെന്ന അടിസ്ഥാനരഹിതമായ ദുഷ്പ്രചരണം നടത്തുകയാണവർ. പാകിസ്ഥാൻപട്ടാളക്കാരെ ആസ്സാം-കിഴക്കൻപാകിസ്ഥാൻ അതിർത്തിയിൽ നിർത്തിയിട്ടുണ്ടെന്നും ഈയിടെ നമുക്കു് അറിയാൻ കഴിഞ്ഞിട്ടുണ്ടു്.

ഒരേസമയത്തുണ്ടായിട്ടുള്ള ഈ സംഭവവികാസങ്ങൾ, പാകിസ്ഥാൻ ഗവണ്മെന്റും ചൈനാ ജനകീയറിപ്പബ്ലിക്കും തമ്മിലുള്ള ഏതെങ്കിലും ധാരണയുടേയോ കരാറിന്റെയോ ഫലമാണോ എന്നതു് അവർക്കിരുവർക്കുമേ അറിഞ്ഞുകൂടൂ. ഇന്നാട്ടിനു നേരിടേണ്ട സ്ഥിതിഗതിയുടെ ശരിയായ ഒരു ചിത്രം സഭക്കു നൽകുന്നതിനുവേണ്ടി ഞാൻ ഈ വസ്തുസ്ഥിതികൾ നിങ്ങളെ ധരിപ്പിക്കുന്നുവെന്നുമാത്രം.

ഒരു രാജ്യത്തിനുമെതിരായി നമുക്കു് ആക്രമണോദ്ദേശങ്ങളൊന്നുമില്ലെന്നും, നമ്മുടെ അയൽരാജ്യങ്ങളുമായുള്ള അഭിപ്രായഭിന്നതകൾ സമാധാനകരമായ ഒരു രീതിയിൽ ഒതുക്കിത്തീർക്കണമെന്നാണു് നമ്മുടെ ആഗ്രഹമെന്നും നാം പലവുരു വ്യക്തമാക്കിയിട്ടുണ്ടു്. ചൈനയുമായി നമുക്കുള്ള അതിർത്തിത്തർക്കത്തെ സംബന്ധിച്ചാണെങ്കിൽ, ചൈനയുടെ ആക്രമണവും, കഴിഞ്ഞ ഒക്ടോബർ-നവംബർ മാസങ്ങളിലെ അവരുടെ വൻതോതിലുള്ള നുഴഞ്ഞുകയററങ്ങളും ഒരു പ്രതിസന്ധി നമ്മുടെ മേൽ അടിച്ചേൽപ്പ്

ച്ചിട്ടും, നാം വെടിനിർത്തൽ നിർദ്ദേശത്തിനു് ശക്തികൂട്ടുന്നതിനുള്ള ഒരു അടിസ്ഥാനമെന്ന നിലയിൽ കൊളമ്പിൽ യോഗം ചേർന്ന ആറു് ചേരിചേരാരാജ്യങ്ങളുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുകയുണ്ടായി. നാം ചെയ്തതുപോലെ ചൈനയും ഈ നിർദ്ദേശങ്ങൾ സ്വീകരിച്ചുകഴിഞ്ഞാൽ, അതിർത്തിപ്രദേശത്തു് അവ നടപ്പാക്കാമെന്നും, അങ്ങിനെ പുനഃസ്ഥാപിക്കപ്പെട്ട സമാധാനത്തിന്റെ ഒരു അന്തരീക്ഷത്തിൽ അതിർത്തിയെപ്പറ്റിയുള്ള അഭിപ്രായവ്യത്യാസങ്ങൾ നമുക്ക് ചർച്ചചെയ്യാമെന്നും, അവ, സമാധാനപരമായി പരിഹരിക്കാൻ ശ്രമിക്കാമെന്നുമാണു് നാം വിചാരിച്ചതു്. പ്രധാനമന്ത്രി പ്രസ്താവിച്ചതുപോലെ, നേരിട്ടുള്ള സംഭാഷണങ്ങളും ചർച്ചകളുംവഴി നമ്മുടെ അഭിപ്രായവ്യത്യാസങ്ങൾ പറഞ്ഞൊതുക്കാൻ കഴിയുന്നില്ലെങ്കിൽ, അവ, തീരുമാനത്തിനായി ഹേഗിലെ അന്താരാഷ്ട്രീയ നീതിന്യായക്കോടതിക്കോ, അന്താരാഷ്ട്രീയനിയമമനുസരിച്ചുള്ള, പരസ്പരം സ്വീകാര്യമായ മാദ്ധ്യസ്ഥ്യ നടപടികൾക്കോ വിട്ടുകൊടുക്കാൻ നാം തയ്യാറാണെന്നു് ചൈനാ ജനകീയറിപ്പബ്ലിക്കിനെ നാം അറിയിക്കുകയും ചെയ്തിട്ടുണ്ടു്. പാക്കിസ്ഥാനുമായി ഒരു യുദ്ധംവേണ്ടാക്കരാർ ഒപ്പുവെക്കാനുള്ള ഓഫറിന്റെ സത്തം പ്രധാനമന്ത്രി ഈ രാജ്യത്തോടു് ആവർത്തിച്ചു് പറഞ്ഞിട്ടുമുണ്ടു്. പാക്കിസ്ഥാനുമായി സൌഹൃദപൂർണ്ണവും സഹകരണാത്മകവുമായ ബന്ധങ്ങൾക്കു് നാം ആഗ്രഹിക്കുന്നുവെന്നും, നമ്മുടെ എല്ലാ അഭിപ്രായവ്യത്യാസങ്ങളും സമാധാനപരമായി പരിഹരിക്കാമെന്നു നാം ആശിക്കുന്നുവെന്നും അദ്ദേഹം വീണ്ടും പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ ശത്രുതയുടേയും സംഘർഷത്തിന്റേയുമായ ഇപ്പോഴത്തെ പരിതസ്ഥിതിയിൽ, സമാധാനപരമായ സംഭാഷണങ്ങൾക്കും ചർച്ചകൾക്കും പററിയ ഒരു അന്തരീക്ഷമുണ്ടായാൽ, നമ്മുടെ അഭിപ്രായവ്യത്യാസങ്ങൾ സമാധാനപരമായി പരിഹരിക്കാമെന്ന നമ്മുടെ മുഖ്യലക്ഷ്യം മുന്നിൽ വച്ചുകൊണ്ടുതന്നെ, നമ്മുടെ അതിർത്തിരേഖകൾക്കെതിരായുള്ള ഏതൊരു ഭീഷണിയേയും നേരിടുന്നതിനു

ആവശ്യമായ നടപടികൾ എടുക്കേണ്ടതുണ്ട്. വിശേഷിച്ചും, നമ്മുടെ വടക്കൻപ്രദേശത്തിനു തൊട്ടുള്ള അയൽരാജ്യം, കഴിഞ്ഞ വർഷം പൊടുന്നനെ, പ്രകോപനംകൂടാതെ നടത്തിയ വൻതോതിലുള്ള ആക്രമണത്തിനുശേഷം ഇതിന് കൂടുതൽ ആവശ്യമുണ്ട്.

നമ്മുടെ രാജ്യരക്ഷാതയ്യാറെടുപ്പുകളുടെ ആദ്യപരിപാടി, സായുധസേനകളുടെ വിപുലീകരണമാണ്. ആറു ഡിവിഷനുകൾ ഉണ്ടാക്കാൻ നാം പരിപാടിയിട്ടിട്ടുണ്ടെന്ന് സഭയെ അറിയിച്ചുകഴിഞ്ഞിട്ടുണ്ടല്ലോ. നമ്മുടെ പരിപാടിയനുസരിച്ച് അവയിൽ മൂന്നു ഡിവിഷനുകൾ നാം രൂപീകരിച്ചുകഴിഞ്ഞിട്ടുണ്ടെന്ന് നിങ്ങളെ അറിയിക്കുന്നതിൽ എനിക്കു സന്തോഷമുണ്ട്. ശേഷിക്കുന്ന ഡിവിഷനുകൾ ഒരു നിശ്ചിതസമയപ്പട്ടികപ്രകാരം രൂപീകരിക്കുന്ന ജോലി നടന്നുവരികയാണ്.

ഈ ഡിവിഷനുകളുടെ രൂപീകരണത്തിന്റെ ഫലമായി വൻതോതിൽ ഓഫീസർമാരെയും, മററു റാങ്കുകളിൽപെട്ടവരെയും തെരഞ്ഞെടുത്തുവരുന്നു. മററു റാങ്കുകളിലേയ്ക്കുള്ള തെരഞ്ഞെടുപ്പുകളെസംബന്ധിച്ചു പറഞ്ഞാൽ, ശരിക്കുള്ള തെരഞ്ഞെടുപ്പ് ഘട്ടംഘട്ടമായുള്ള നമ്മുടെ പരിപാടിയനുസരിച്ച് നടന്നുവരികയാണെന്ന് സഭയെ അറിയിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഇത്, തികച്ചും തൃപ്തികരമായി നടന്നുവരുന്നുവെന്നും അറിയിച്ചുകൊള്ളട്ടെ.

അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചതിൽപിന്നെ 3175 ഓഫീസർമാർക്ക് കമ്മീഷൻ പദവി നൽകിയിട്ടുണ്ട്. ഈമാസം അവസാനത്തോടെ, ഏതാണ്ട് 2677 ഓഫീസർമാർ കമ്മീഷൻ പദവിക്ക് അർഹരായിത്തീരും. അടുത്തവർഷം തുടക്കത്തോടെ, 8000ത്തിൽപ്പരം ഓഫീസർമാർക്ക് കമ്മീഷൻ പദവി നൽകിയിരിക്കും.

എൻജിനീയറിംഗ്, മെഡിക്കൽ തുടങ്ങിയ സാങ്കേതിക വിഭാഗങ്ങളിലേയ്ക്കു് ഓഫീസർമാരെ തെരഞ്ഞെടുക്കുന്ന കാര്യത്തിൽ വളരെയേറെ വൈഷമ്യങ്ങൾ അനുഭവപ്പെടുന്നുണ്ട്.

മെഡിക്കൽ ബിരുദധാരികളുടെ കാര്യമെടുത്താൽ, 1963–64ലേക്കു് നമുക്കാവശ്യമുള്ള ഓഫീസർമാരുടെ 40 ശതമാനത്തെ തെരഞ്ഞെടുക്കാൻ നമുക്കു കഴിഞ്ഞിട്ടുണ്ടു്. എൻജിനീയറിംഗ് ബിരുദധാരികളെ സംബന്ധിച്ചാണെങ്കിൽ, അവരുടെ പ്രതികരണം തൃപ്തികരമല്ലെന്നു് ഖേദപൂർവ്വം നിങ്ങളെ അറിയിക്കേണ്ടിയിരിക്കുന്നു.

എൻജിനീയറിംഗ്–മെഡിക്കൽ ബിരുദധാരികളെ കരസേനയിലേക്കു് ആകർഷിക്കുന്നതിനായി ഇനി പറയുന്ന നിരവധി പദ്ധതികൾ ഏർപ്പെടുത്തിയിട്ടുണ്ടു്:

1. സിവിൽ ഉദ്യോഗത്തിലിരുന്നപ്പോഴത്തെ സേവനകാലത്തെ അടിസ്ഥാനപ്പെടുത്തി മൊത്തം സേവനകാലദൈർഘ്യം ക്ലിപ്തപ്പെടുത്തുക.

2 പഴയ ഉദ്യോഗത്തിൽ തിരികെ പ്രവേശിക്കാനുള്ള അവകാശം, സീനിയോറിറ്റി, സിവിൽശമ്പളം, ശമ്പളവർദ്ധനവു് എന്നിവയെസംബന്ധിച്ച വ്യവസ്ഥകളും മററു സേവന അവകാശങ്ങളും കേന്ദ്രഗവൺമെൻറു ജീവനക്കാരുടെ കാര്യത്തിൽ ഭദ്രമാക്കിനിർത്തുക. ഇതേമാതിരിയുള്ള സൌജന്യങ്ങൾ സംസ്ഥാന ഗവൺമെൻറു ജീവനക്കാർക്കു് നൽകാൻ സംസ്ഥാനഗവൺമെൻറുകളോടു് നാം ആവശ്യപ്പെട്ടിട്ടുണ്ടു്.

3. നേരിട്ടുള്ള തിരഞ്ഞെടുപ്പുവഴി നിയമനം നടത്തേണ്ട കേന്ദ്രഗവൺമെൻറിലെ എൻജിനീയറിംഗ്–മെഡിക്കൽ സർവ്വീസുകളിലെ ഒന്നാംക്ലാസിലും രണ്ടാംക്ലാസിലുംപെട്ട ജോലികളിലേക്കുള്ള സ്ഥിരം ഒഴിവുകളുടെ 50 ശതമാനം, ഇപ്പോഴത്തെ അടിയന്തിരാവസ്ഥയുടെ കാലത്തു് സായുധസേനയിൽ കമ്മീഷൻ നൽകുകയും പിന്നീടു് പിരിച്ചുവിടുകയും ചെയ്യുന്ന എൻജിനീയറിംഗ് ബിരുദധാരികൾക്കും മെഡിക്കൽ ബിരുദധാരികൾക്കും വേണ്ടി സംവരണംചെയ്യുന്നതാണെന്നു് ഗവൺമെൻറ് പ്രസ്താവിച്ചിട്ടുണ്ടു്. സംസ്ഥാനഗവൺമെൻറുകളുടെ കീഴിലുള്ള ജോലി

കൾക്കും ഇതേമാതിരി സംവരണവ്യവസ്ഥകളേർപ്പെടുത്തണമെന്ന് അവയോട് ആവശ്യപ്പെട്ടിട്ടുണ്ട്.

4. എൻജിനീയറിംഗ്–മെഡിക്കൽ വിദ്യാർത്ഥികളെ ഉദ്ദേശിച്ച് ഒരു പ്രത്യേക പദ്ധതി നാം ഏർപ്പെടുത്തിയിട്ടുണ്ട്. ഇതിൻ കീഴിൽ എൻജിനീയറിംഗ് കോളേജുകളിലും മെഡിക്കൽ കോളേജുകളിലും ബിരുദകോഴ്സുകളുടെ അവസാനവർഷത്തെ പരീക്ഷക്കുവേണ്ടി പഠിക്കുന്ന വിദ്യാർത്ഥികൾക്ക് താല്ക്കാലിക ഹ്രസ്വകാല റഗുലർ കമ്മീഷനുകൾ നൽകുന്നതാണ്. അവസാനപരീക്ഷയിൽ ജയിച്ചുകഴിഞ്ഞാലുടൻ അവർക്ക് ഈ കമ്മീഷനുകൾ നൽകും.

കൂടുതലായി ഏർപ്പെടുത്തിയിട്ടുള്ള ഈ ഉത്തേജനനടപടികൾ വഴി മെഡിക്കൽ–എൻജിനീയറിംഗ് ഓഫീസർമാരെ കൂടുതലായി സൈന്യത്തിലേയ്ക്ക് തിരഞ്ഞെടുക്കാമെന്ന് ഞാൻ പ്രത്യാശിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ സാങ്കേതിക ഉദ്യോഗസ്ഥന്മാരുടെ കാര്യത്തിൽ മാത്രമേ അല്പമെങ്കിലും വൈഷമ്യങ്ങൾ അനുഭവപ്പെടുന്നുള്ളു മററുള്ളവരെസംബന്ധിച്ചു തിരഞ്ഞെടുപ്പ്–പരിശീലനപരിപാടികൾ നേരത്തെ നിശ്ചയിച്ചിരുന്നമാതിരി പുരോഗമിക്കുന്നുണ്ട്.

കരസേനയുടെ ത്വരിതമായ വികസനം ഓഫീസർമാരുടെയും മററു അണികളിൽ പെട്ടവരുടെയും പരിശീലനസൌകര്യങ്ങൾ വർദ്ധിപ്പിക്കേണ്ടതു് ആവശ്യമാക്കിയിട്ടുണ്ട്.

കഴിഞ്ഞ ഒക്ടോബർ–നവംബർ മാസക്കാലത്ത് ഡെറാഡൂണിലെ ഇന്ത്യൻ മിലിററി അക്കാഡമിയിൽ 1600 ഓഫീസർ പരിശീലനാർത്ഥികളെ പരിശീലിപ്പിക്കുന്നതിനുള്ള സൌകര്യങ്ങൾ ഉണ്ടായിരുന്നു. ഇപ്പോൾ അവിടെ 3200 പേരെ പരിശീലിപ്പിക്കാൻ കഴിയും. അടിയന്തിരാവസ്ഥ പ്രഖ്യാപിക്കപ്പെട്ടതിനുശേഷം നാം ഓഫീസർമാരെ പരിശീലിപ്പിക്കുന്നതിനായുള്ള രണ്ട് സ്കൂളുകൾ തുറന്നു. ഒന്ന് പൂനയിലും, മറെറാന്ന് മദ്രാസിലും. ഓരോന്നിലും 450 ഓഫീസർപരിശീലനാർത്ഥികളെ

പരിശീലിപ്പിക്കാൻ കഴിയുമായിരുന്നു. ഇന്നാകട്ടെ ഇവയിലോരോന്നിനും 1500 പേരെ പരിശീലിപ്പിക്കാൻ കഴിയും. ഓഫീസർകാഡറിലേയ്ക്കു് എടുക്കാനായി ജൂനിയർ കമ്മീഷൻഡ് ഓഫീസർമാർക്കും മററു റാങ്കുകളിൽപെട്ടവർക്കും പരിശീലനം നൽകുന്നതിനായുള്ള നൗഗോങ്ങിലെ കരസേനാസ്കൂളിൽ 230 പേരെ പരിശീലിപ്പിക്കാൻ കഴിയുമായിരുന്നു. ഈ സ്കൂൾ 650 പേരെ പരിശീലിപ്പിക്കാൻ കഴിയുമാറു് വികസിപ്പിച്ചുവരികയാണു്. ഇതു് ഓഫീസർകാഡറിലേയ്ക്കു് ഉദ്യോഗക്കയററം നൽകുന്നതിനായി നിരവധി ജൂനിയർ കമ്മീഷൻഡ് ഉദ്യോഗസ്ഥന്മാരേയും മററു റാങ്കുകളിൽ പെട്ടവരേയും കരസേനയിൽ പരിശീലിപ്പിക്കുന്നതു് സാദ്ധ്യമാക്കും. ഇതു് കരസേനക്കു്, പരിശീലനം നേടിയ തഴക്കവും പഴക്കവും നേടിയ ഓഫീസർമാരെ ലഭ്യമാക്കുകയും ചെയ്യും. 800 പേരെ പരിശീലിപ്പിക്കാൻ സൌകര്യമുള്ള ഒരു മിലിട്ടറി എൻജിനീയറിംഗ് സ്കൂൾ നാം ബറോഡയിൽ തുറന്നിട്ടുണ്ടു്. ഉയർന്ന പ്രദേശങ്ങളിലെ യുദ്ധമുറകളിൽ പരിശീലനം നല്കുന്ന സ്കൂളിൽ പരിശീലിപ്പിക്കാവുന്നവരുടെ എണ്ണം 1963 വേനൽക്കാലം മുതൽ ഇരട്ടിപ്പിച്ചിട്ടുണ്ടു്.

മററു റാങ്കുകളിൽപെട്ടവരുടെ വർദ്ധിച്ച പരിശീലനാവശ്യങ്ങൾ നേരിടാനായി 15 പുതിയ പരിശീലനകേന്ദ്രങ്ങൾ സ്ഥാപിച്ചിട്ടുണ്ടു്. അതോടൊപ്പംതന്നെ ഇപ്പോഴുള്ള പരിശീലനകേന്ദ്രങ്ങളുടെ ശേഷി വിപുലമാക്കിയിട്ടുമുണ്ടു്.

ഈ വിപുലീകരണം നടപ്പിൽ വരുത്തിയിട്ടുള്ള ഏതാനും സ്ഥാപനങ്ങളെപ്പററി മാത്രമേ ഞാൻ സഭയിൽ സൂചിപ്പിച്ചിട്ടുള്ളു. വാസ്തവത്തിൽ പരിശീലനസൌകര്യങ്ങളിലെ ഈ വിപുലീകരണം, കരസേനയുടേയും വ്യോമസേനയുടേയും എല്ലാ പരിശീലനസ്ഥാപനങ്ങളിലും നടപ്പാക്കിയിട്ടുണ്ടു്. ഒപ്പം നമ്മുടെ പുതിയ ആവശ്യങ്ങൾ നേരിടാൻതക്കവണ്ണം കോഴ്സുകൾ പുതുക്കുകയും ഊർജ്ജിതപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്.

കരസേനയും, അതിനെ ശക്തിപ്പെടുത്തിട്ടുള്ള സംഘടനാരീതിയുടെ ഏറ്റവും പറ്റിയ രൂപങ്ങൾ ആവിഷ്കരിച്ചുവരുന്നുണ്ട്. കാലാൾപ്പടയിലെ ഡിവിഷനുകളുടെ രൂപീകരണം ഇപ്പോഴത്തെ തോക്കുപയോഗിച്ചുള്ള യുദ്ധമുറകൾക്കും സുഗമമായ സൈനിക പ്രവർത്തനങ്ങൾക്കും യോജിച്ചവിധത്തിൽ പൊരുത്തപ്പെടുത്തിവരുന്നു. ഒരു പുതിയ കേന്ദ്രനേതൃത്വം ഏർപ്പെടുത്തിയിട്ടുണ്ട്. കരസേനയുടെ ആസ്ഥാനത്ത് ഏതാനും പുനസ്സംഘടനകളും നടത്തിയിട്ടുണ്ട്. നേതൃത്വശൃംഖലകളുടെ ചുമതലകൾ തടസ്സമില്ലാതെ നിർവഹിക്കപ്പെടുന്നത് ഉറപ്പുവരുത്താനായി വിവിധ തലങ്ങളിലുള്ള കമാൻഡർമാരെ അവരുടെ കർത്തവ്യങ്ങളെപ്പറ്റി ബോധവാന്മാരാക്കിയിട്ടുണ്ട്.

നമ്മുടെ രാജ്യരക്ഷാതയ്യാറെടുപ്പിന്റെ മറ്റു ചില വശങ്ങളെപ്പറ്റി സൂചിപ്പിക്കുന്നതിനുമുൻപ്, നേഫയിലെ സൈനിക പ്രവർത്തനങ്ങളിൽ നമുക്ക് നേരിട്ട അപജയങ്ങളെപ്പറ്റിയുള്ള അന്വേഷണത്തിന്റെ വെളിച്ചത്തിൽ നാം എടുത്തിട്ടുള്ളതോ, എടുക്കാൻ ആരംഭിച്ചിട്ടുള്ളതോ ആയ കാര്യങ്ങൾ ശരിപ്പെടുത്തുന്നതിനുള്ള നടപടികളെക്കുറിച്ചും സഭയെ അറിയിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. മുൻപ് സഭയിൽ ഞാൻ പലപ്പോഴും സൂചിപ്പിച്ചിട്ടുള്ളതുപോലെ, നേഫാ അന്വേഷണത്തിന്റെ മുഖ്യോദ്ദേശ്യം സൈനികമായ പാഠങ്ങൾ പഠിക്കുക എന്നതായിരുന്നു. ഈ പാഠങ്ങൾ പഠിച്ചുകഴിഞ്ഞിട്ടുണ്ടെന്നും, നല്ലപോലെ പഠിച്ചുകഴിഞ്ഞിട്ടുണ്ടെന്നും സഭക്ക് ഉറപ്പുനൽകാനും ഞാൻ ആഗ്രഹിക്കുന്നു. നേരെയാക്കാൻ നടപടികൾ പലതും നാം ഇതിനകം എടുത്തിട്ടുണ്ട്.

ഉദാഹരണത്തിന്, ചൈനയുടെ സമരമുറകളുടെ രീതിയിൽ വരുത്തിയിട്ടുള്ള നവീകരണത്തെയും പരിശീലനങ്ങളെയുംപറ്റി എല്ലാ റാങ്കുകളിലും, എല്ലാ തലങ്ങളിലും പെട്ട ആളുകൾക്ക് അറിവുനൽകിയിട്ടുണ്ട്. അത്തരം സൈനികമുറകളിൽ അവർക്ക് പരിശീലനവും നൽകിയിട്ടുണ്ട്. ചൈനയുടെ ഭാഗത്തുനിന്ന്

വീണ്ടും ഒരു ആക്രമണമുണ്ടാവുന്നെങ്കിൽ അതിനെ ചെറുക്കാൻ വേണ്ടിയാണിതു്. ഒററക്കും കൂട്ടത്തോടെയും നിന്നുള്ള യുദ്ധമുറകളിൽ പരിശീലനം ത്വരിതപ്പെടുത്തിയിട്ടുണ്ടു്.

പട്ടാളക്കാർക്കു് യുദ്ധം ചെയ്യേണ്ടിവരുന്ന പ്രദേശങ്ങളിൽ അവരുടെ കായികശേഷി മെച്ചപ്പെടുത്തുന്ന കാര്യം ഗണ്യമായി പുരോഗമിച്ചിട്ടുണ്ടു്. കാലാവസ്ഥയുമായി പൊരുത്തപ്പെടുന്നതിനെ സംബന്ധിച്ചാണെങ്കിൽ, പ്രത്യേക ശാസ്ത്രീയപഠനങ്ങൾ ഏറെറടുത്തിട്ടുണ്ടു്; ഇതു് നിശ്ചിതപരിപാടികളനുസരിച്ചു് നടപ്പാക്കിവരുന്നുണ്ടു്. എല്ലാ തലങ്ങളിലുമുള്ള ഓഫീസർമാരുടെ കായികശേഷിയുടെ കാര്യത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ചുവരുന്നുണ്ടു്. ഉന്നതനേതൃത്വത്തിന്റെ ചുമതലകൾ ഏറെറടുക്കുന്നതിനു് കായികമായി അവർക്കു കഴിവുണ്ടോ ഇല്ലയോ എന്നും പരിശോധിച്ചുവരുന്നുണ്ടു്. മുന്നണിപ്രദേശങ്ങളിലും സമതലപ്രദേശങ്ങളിലും, യുദ്ധരംഗത്തെന്നപോലെയുള്ള സാധാരണ പരിശീലനങ്ങൾ നൽകിവരുന്നുണ്ടു്. പർവ്വതപ്രദേശങ്ങളിലെ യുദ്ധമുറകളെപ്പററി ഉന്നത കമാൻഡർമാരെ ധരിപ്പിക്കുന്നതിനു് വേണ്ടത്ര പ്രാധാന്യം നൽകുന്നുണ്ടു്.

യുദ്ധോപകരണങ്ങളെ സംബന്ധിച്ചാണെങ്കിൽ, പുതുതായി രൂപീകരിക്കപ്പെടുന്ന സൈനികഘടകങ്ങളെ അവകൊണ്ടു് സജ്ജമാക്കുക എന്നതുമാത്രമല്ല പ്രശ്നം; കരസേനക്കു മുഴുവൻ, നവീനമാതൃകയിലുള്ള ആയുധങ്ങളും വെടിക്കോപ്പുകളും മററു് ഉപകരണങ്ങളും നൽകണം. വിദേശനാണയത്തെയും വ്യവസായശേഷിയെയും സംബന്ധിച്ചു് നമുക്കു പരിമിതികളുണ്ടെങ്കിലും, ആ പശ്ചാത്തലത്തിൽത്തന്നെ, പർവ്വതയുദ്ധമുറകൾക്കു പററിയവയായിരിക്കണം ഇവ. ചില സാധനസാമഗ്രികളുടെ ദൗർലഭ്യം ഇപ്പോഴും നിലവിലുണ്ടെങ്കിലും ആയുധങ്ങൾ, വെടിക്കോപ്പുകൾ, മററു ഉപകരണങ്ങൾ, മഞ്ഞുകാലത്തേയ്ക്കുള്ള വസ്ത്രങ്ങൾ, കമ്പിളിപ്പുതപ്പുകൾ, ബൂട്ടുകൾ, മററുസാധനങ്ങൾ എന്നിവയുടെ ലഭ്യ

നില മെച്ചപ്പെട്ടിട്ടുണ്ടെന്ന് സഭയെ അറിയിക്കാൻ എനിക്ക സന്തോഷമുണ്ട്.

ആവശ്യമായ നിർമ്മാണശേഷി നാട്ടിൽ ക്രമേണ കെട്ടിപ്പടുത്തുവരുന്നു. അതേസമയം, വളരെ ഉയർന്ന പ്രദേശങ്ങളിൽ സമരംചെയ്യുന്ന പട്ടാളക്കാർക്ക് നേരിടേണ്ടിവരുന്ന വിവിധ പ്രശ്നങ്ങളെപ്പററിയുള്ള ഊർജ്ജിതമായ ഗവേഷണപഠനങ്ങളും നടത്തിവരുന്നു.

രാജ്യരക്ഷാതെയ്യാറെടുപ്പുകളുടെ മററു ചില വശങ്ങളിലേയ്ക്കാണ് ഇനി ഞാൻ കടക്കുന്നത്. കരസേനക്ക ആവശ്യമായ ഉപകരണങ്ങളുടെ ഗുണവും എണ്ണവും മെച്ചപ്പെടുത്താൻ കഴിഞ്ഞ വർഷംമുതൽ വളരെ കിണഞ്ഞുപരിശ്രമിച്ചുവരികയാണ്. നമ്മുടെ അടിയന്തിരാവശ്യങ്ങൾ നേരിടുന്നതിനെ സംബന്ധിച്ചുപോലും ഇന്നാട്ടിനുള്ളിൽ ആയുധങ്ങളും വെടിക്കോപ്പുകളും നിർമ്മിക്കുന്നതിനുള്ള ശേഷി പരിമിതമാണ്. അതുകൊണ്ട് വിദേശങ്ങളിൽനിന്ന് ഉപകരണങ്ങളും വെടിക്കോപ്പുകളും നേടേണ്ടത് ആവശ്യമായിവന്നു. സഹായത്തിനായുള്ള നമ്മുടെ അഭ്യർത്ഥനകൾക്ക് നിരവധി രാജ്യങ്ങൾ ഉടനടി നൽകിയ അനുകൂലപ്രതികരണം സഭക്ക് അറിവുള്ള കാര്യമാണ്. അമേരിക്കൻ ഗവണ്മെൻറ് വാഗ്ദത്തംചെയ്ത സഹായത്തിൻെറ പകുതിയിലധികം നമുക്ക കിട്ടിക്കഴിഞ്ഞിട്ടുണ്ട്; ശേഷിക്കുന്നതിൻെറ ഒരു നല്ലഭാഗം ഉടനടി എത്തിച്ചേരുമെന്ന് പ്രതീക്ഷിക്കുന്നു. അതുപോലെതന്നെ ബ്രിട്ടൻ വാഗ്ദത്തംചെയ്ത സഹായത്തിൻെറ കാതലായ ഭാഗവും കിട്ടിക്കഴിഞ്ഞിട്ടുണ്ട്. സോവിയററ്യൂണിയൻ, ആസ്റ്റ്രേലിയ, കാനഡ, ഫ്രാൻസ്, ഇററലി, ന്യൂസിലൻഡ്, റൊഡീഷ്യ, പശ്ചിമജർമ്മനി, യൂഗോസ്ലാവിയ എന്നീ രാജ്യങ്ങളിൽനിന്നും വിവിധരൂപത്തിലുള്ള സഹായങ്ങൾ നമുക്ക കിട്ടിയിട്ടുണ്ട്.

നമ്മുടെ സായുധസേനകളെ കെട്ടിപ്പടുക്കാനും, നമ്മുടെ സ്വാതന്ത്ര്യം പരിരക്ഷിക്കാനും ശക്തിപ്പെടുത്താനുമായി നാമെ

ടുത്ത ദൃഢനിശ്ചയത്തിനു് ഈ രാജ്യങ്ങൾ നൽകിയ സന്ദർഭോചിതമായ സഹായങ്ങൾക്കു് നാം അവരോടു് വളരെ നന്ദിയുള്ളവരാണു്.

സഹായത്തിന്റെ രൂപത്തിൽ നമുക്കു കിട്ടുന്ന ഉപകരണങ്ങൾ വേണ്ടത്ര വേഗം നമ്മുടെ പ്രതിരോധസജ്ജീകരണങ്ങളിലേയ്ക്കു ഉൾച്ചേർക്കുന്നില്ലെന്നും, മുന്നണിപ്രദേശങ്ങളിലെ നമ്മുടെ പട്ടാളക്കാർക്കു് ലഭ്യമാകുന്നില്ലെന്നും ചില കേന്ദ്രങ്ങളിൽനിന്നും സൂചനയുണ്ടായിട്ടുണ്ടു്. ഇതു ശരിയല്ലെന്നു് സഭക്കു് ഉറപ്പു നൽകാൻ ഞാൻ ആഗ്രഹിക്കുന്നു. പുതിയ ഉപകരണങ്ങൾ സൈനികവിഭാഗങ്ങൾക്കു് എത്തിക്കുന്നതിനുമുൻപു് അവയുടെ വിന്യാസക്രമങ്ങളെപ്പററി നമുക്കു് ശ്രദ്ധാപൂർവ്വം പഠിക്കേണ്ടിയിരുന്നു. ഇത്തരം ഉപകരണങ്ങൾ ചിലതു നമ്മുടെ കരസേനക്കു് പുത്തരിയായതുകാരണം, അവയുടെ ഉപയോഗത്തെസംബന്ധിച്ചു് നമ്മുടെ പട്ടാളക്കാർക്കു് ഊർജ്ജിതമായ പരിശീലനം നൽകേണ്ടിയുമിരുന്നു. ഇതു്, മിക്കവാറും, നിരവധി മാസങ്ങൾക്കുമുൻപു് പൂർത്തിയായിക്കഴിഞ്ഞു. കാലവിളംബം കൂടാതെ ഇപ്പോൾ ഉപകരണങ്ങൾ പട്ടാളക്കാർക്കു് കിട്ടിവരുന്നുണ്ടു്.

നമ്മുടെ സായുധസേനകളെ നിലനിർത്താൻവേണ്ടി നമ്മുടെ സ്വന്തം ശ്രമങ്ങളെത്തന്നെ ഭാവിയിൽ നമുക്കു് ആശ്രയിക്കേണ്ടതുണ്ടെന്ന കാര്യത്തിൽ സഭ എന്നോടു യോജിക്കുമെന്നു് എനിക്കു് ഉറപ്പുണ്ടു്. ഇതിനായി നമുക്കു് നമ്മുടെ രാജ്യരക്ഷാവ്യവസായങ്ങൾ നവീകരിക്കുകയും വികസിപ്പിക്കുകയും ചെയ്യേണ്ടതുണ്ടു്. ഇത്തരുണത്തിൽ, മൂന്നോ നാലോ പ്രധാനപ്പെട്ട മാർഗ്ഗങ്ങളിൽ നമ്മുടെ ശ്രമങ്ങൾ നേടിയിട്ടുള്ള ഫലങ്ങളെപ്പററി സഭയെ അറിയിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

ഇപ്പോഴുള്ള ആയുധനിർമ്മാണശാലകളുടെ ഉല്പാദനശേഷി വർദ്ധിപ്പിക്കുന്ന കാര്യത്തിനു് നാം ഗണ്യമായ ശ്രദ്ധ നൽകിയിട്ടുണ്ടു്. അടിയന്തിരാവസ്ഥക്കു മുൻപുണ്ടായിരുന്നതിന്റെ നേരെ ഇരട്ടിയാണു് ഇപ്പോഴത്തെ ഉല്പാദനത്തോതു്. ഉല്പാദനം ത്വരിത

പ്പെടുത്താനായി നീണ്ടനീണ്ട മണിക്കൂറുകൾ നമ്മുടെ ആയുധനിർമ്മാണശാലകളിൽ ജോലിചെയ്ത തൊഴിലാളികൾ പ്രകടിപ്പിച്ച മാതൃകാപരമായ രാജ്യസ്നേഹംകൊണ്ടാണ് ഇതു് ഏറിയകൂറും സാദ്ധ്യമായതു്.

നിലവിലുള്ള ആയുധനിർമ്മാണശാലകളിലെ യന്ത്രസജ്ജീകരണങ്ങളും മററും പരിശോധനാവിധേയമാക്കിയിട്ടുണ്ട്. പഴയ യന്ത്രങ്ങൾ മാററി തൽസ്ഥാനത്ത് പുതിയവ സ്ഥാപിക്കേണ്ടിടങ്ങളിൽ അങ്ങിനെ ചെയ്തിട്ടുണ്ട്. യന്ത്രോപകരണപ്പുരകളുടെ നവീകരണം, സാധനസാമഗ്രികൾ കൈകാര്യംചെയ്യുന്നതിനുള്ള സൌകര്യങ്ങൾ മെച്ചപ്പെടുത്തൽ എന്നിവയും ഏറെറടുത്തിട്ടുണ്ട്. ഇപ്പോഴത്തെ ഫാക്ടറികളിൽ ചില പുതിയ ഉല്പാദനരീതികൾ നടപ്പാക്കിയിട്ടുമുണ്ട്.

ഇച്ഛാപ്പൂർ റൈഫിൾ നിർമ്മാണശാലയിൽ പകുതി സ്വയം പ്രവർത്തനക്ഷമങ്ങളായ റൈഫിളുകളുടെ നിർമ്മാണം നാം ഏറെറടുത്തിട്ടുള്ള കാര്യം സഭക്ക് അറിവുള്ളതാണ്. ഇത്തരം ആയുധങ്ങൾ വികസിപ്പിക്കുകയും നിർമ്മിക്കുകയും ചെയ്യാൻ 1960 മുതൽക്കേ തുടങ്ങിയിരുന്നുവെങ്കിലും, ഇത്തരം ഒരു ആയുധം ഉപയോഗിക്കുന്ന ഒരാൾക്ക്, ഈ അടിസ്ഥാന ആയുധം ഏററവും നല്ല രീതിയിൽ പ്രയോഗിക്കണമെങ്കിൽ, ഇതു് നിരവധി കാര്യങ്ങളിൽ മെച്ചപ്പെടുത്തേണ്ടതുണ്ടെന്ന് പിന്നീട് ബോദ്ധ്യപ്പെടുകയുണ്ടായി. ഇച്ഛാപ്പൂർ റൈഫിൾ നിർമ്മാണശാലയിലെ ഉദ്യോഗസ്ഥന്മാരും ജോലിക്കാരും മററു പലരും ചേർന്ന് ചെയ്ത കഠിനശ്രമങ്ങളുടെയും ജോലിയുടെയും ഫലമായി, ഉപയോഗിക്കുന്ന ആൾക്ക്, എല്ലാതരത്തിലും തൃപ്തികരമായ ഒരു ആയുധം വികസിപ്പിച്ചെടുക്കാൻ ഇപ്പോൾ കഴിഞ്ഞിട്ടുണ്ട് എന്ന് സഭയെ അറിയിക്കാൻ എനിക്ക് സന്തോഷമുണ്ട്. ഈ റൈഫിളുകളുടെ ഉല്പാദനം ഇപ്പോൾ തുടങ്ങിയിട്ടേയുള്ളൂ. എങ്കിലും, ഇതു് മററു സ്ഥലങ്ങളിൽ നിർമ്മിക്കുന്ന ഇതേ രീതിയിലുള്ള ആയുധങ്ങളെക്കാൾ, ചില രീതിയിൽ, മേലെക്കിടയിലുള്ളതാണ്. ഭാരതകരസേനക്ക

വേണ്ടി ഈ അടിസ്ഥാന ആയുധത്തിന്റെ വികസനവും ഉല്പാദനവും ചെറിയ ഒരു കാര്യമല്ല.

കൂടുതൽ സ്ഫോടനശേഷിയുള്ള ലഘു ആയുധങ്ങൾകൊണ്ട് നമ്മുടെ കരസേനയെ സജ്ജമാക്കുക എന്നതാണ് നമ്മുടെ പ്രധാനപ്പെട്ട ആവശ്യം. ഈ ലക്ഷ്യം നേടാനായി, സുഹൃത് രാജ്യങ്ങളുടെ സഹായത്തോടെ പുതിയ 6 ആയുധനിർമ്മാണശാലകൾ സ്ഥാപിക്കാൻ നാം പരിപാടിയിട്ടു. സ്ഥലമെടുക്കാനും, നിർമ്മാണജോലിക്കായി പരിപാടികളും കണക്കുകളും തയ്യാറാക്കാനും, ജല-വിദ്യുച്ഛക്തിവിതരണങ്ങൾക്കും മററു ആവശ്യങ്ങൾക്കും സൌകര്യങ്ങൾ ചെയ്യാനും വേണ്ട ഏർപ്പാടുകളുമായി നാം മുന്നോട്ടു നീങ്ങിക്കഴിഞ്ഞിട്ടുണ്ട്. നിർമ്മാണജോലി ത്വരിതപ്പെടുത്താൻ, നിർവഹണജോലിയുടെ മേൽനോട്ടം നടത്തുന്നതിനായി, സംസ്ഥാനഗവൺമെന്റുകളെ ചുമതലപ്പെടുത്തിയിട്ടുണ്ട്. എങ്കിലും, ഇതുവരെ നേടിയിട്ടുള്ള പുരോഗതി തികച്ചും തൃപ്തികരമല്ലെന്ന് എനിക്കു ബോധ്യമുണ്ട്. സാധനസാമഗ്രികളുടെ ലഭ്യതയെസംബന്ധിച്ചും, അവസാനം നമുക്കു ലഭ്യമായേക്കാവുന്ന യന്ത്രസാമഗ്രികളുടെ തരങ്ങളെക്കുറിച്ചുമുള്ള അനിശ്ചിതത്വമാണ് ഇതിനു മുഖ്യമായ കാരണം. ചെറുകിട വെടിക്കോപ്പു നിർമ്മാണശാലക്കായുള്ള യന്ത്രങ്ങൾ നൽകുന്നതിനെ സംബന്ധിച്ച് ഇപ്പോൾ അമേരിക്കൻ ഗവൺമെന്റിൽനിന്ന് നമുക്ക് ഉറപ്പ് ലഭിച്ചിട്ടുണ്ട്. മറെറാരു ഫാക്ടറിക്കാവശ്യമുള്ള യന്ത്രഭാഗങ്ങൾക്ക് ബ്രിട്ടനിൽനിന്നുള്ള ധനസഹായത്തെസംബന്ധിച്ച ഒരു ഉറപ്പും ആ രാജ്യത്തുനിന്ന് നമുക്ക് ഈയിടെ കിട്ടിയിട്ടുണ്ട്. മററു നാല് ഫാക്ടറികളെ സംബന്ധിച്ചാണെങ്കിൽ സഹായം നേടാനുള്ള ശ്രമങ്ങൾ തുടർന്നുവരുന്നു. ഈ സഹായം പൂർണ്ണമായും നേടുന്നതിൽ നാം പരാജയപ്പെടുന്നെങ്കിൽ, നമ്മുടെ ആവശ്യങ്ങൾ നേരിടാനായി, നമ്മുടെ പരിമിതമായ, സാങ്കേതികവും ധനപരവുമായ വിഭവങ്ങൾ നമുക്കു തിരിച്ചുവിടേണ്ടി വന്നേക്കാം.

മിഗ് വിമാനങ്ങൾ നിർമ്മിക്കുന്നതിനുള്ള ഫാക്ടറികൾ സ്ഥാപിക്കുന്ന കാര്യത്തെസംബന്ധിച്ചാണെങ്കിൽ, അതിനായി ഭൂമി വിലയ്ക്കെടുത്തിട്ടുണ്ട്. വിദ്യുച്ഛക്തി, വെള്ളം എന്നിവ ലഭ്യമാക്കാനും, സാങ്കേതിക ഉദ്യോഗസ്ഥന്മാരെ പരിശീലിപ്പിക്കുന്നതിനുള്ള സൌകര്യങ്ങൾക്കുമായുള്ള പ്രാഥമിക ഏർപ്പാടുകൾ വളരെ പുരോഗമിച്ചിട്ടുണ്ട്. സോവിയറ്റ് വിദഗ്ദ്ധന്മാരുടെ സഹകരണത്തോടെയാണ് ഈ ഫാക്ടറികൾ സ്ഥാപിച്ചുവരുന്നത്. നമ്മുടെ ആവശ്യങ്ങൾക്ക് ഉതകത്തക്കവണ്ണം മിഗ് 21 വിമാനങ്ങളിൽ ചില മെച്ചപ്പെടുത്തലുകൾ വരുത്തണമെന്ന് നാം നിർദ്ദേശിച്ചിട്ടുള്ളതും സഭക്ക് അറിവുള്ളതാണ്.

വികസനവും നവീകരണവുമായി നാം മുന്നോട്ടു നീങ്ങുന്ന രാജ്യരക്ഷാവ്യവസായോല്പാദനത്തിന്റെ മററു രംഗങ്ങളുമുണ്ട്. ഈ രംഗത്തു് പ്രവൃത്തി ത്വരിതപ്പെടുത്തേണ്ട ആവശ്യകതയെപ്പററി എനിക്കു ബോധമുണ്ട്. എന്റെ ശ്രമങ്ങൾ ആ ലക്ഷ്യത്തെ മുന്നിൽക്കണ്ടുകൊണ്ടാണ്.

മുന്നണിപ്രദേശങ്ങളിൽ നമ്മുടെ സായുധസേനകളെ നിലനിർത്താൻ, ഗതാഗത–വാർത്താവിനിമയ സങ്കേതങ്ങൾ വികസിപ്പിക്കേണ്ട ആവശ്യമുണ്ട്. ഈ പ്രദേശങ്ങളിൽ ഗതാഗതസൌകര്യങ്ങൾ വർദ്ധിപ്പിക്കുന്ന പരിപാടി, സായുധസേനകളുടെ ആവശ്യങ്ങളുടെ മുൻഗണനയുടെ അടിസ്ഥാനത്തിലാണ് മുന്നോട്ടു നീങ്ങുന്നത്. അതിർത്തി റോഡുവികസനബോർഡാണ് ഇവയിൽ മിക്ക റോഡുകളും പണിയുന്നത്. 1963 ജൂൺമാസം തുടക്കംവരെ, ഈ സംഘടന ഏതാണ്ട് 1600 മൈൽ റോഡു നിർമ്മിക്കുന്നതിന്റെ കളമൊരുക്കൽമാത്രമേ നടത്തിയിരുന്നുള്ളൂ. 600 മൈൽ ദൂരം വാഹനഗതാഗതക്ഷമമായ റോഡുകൾ നിർമ്മിച്ചു; 2700 മൈലോളം പ്രദേശം ഇതിനായി സർവേ ചെയ്യുകയുമുണ്ടായി 2000 മൈൽ പുതിയ റോഡുകൾ നിർമ്മിക്കാനും, നിലവിലുള്ള 3000 മൈൽ നീളം റോഡ് മെച്ചപ്പെടുത്താനും സംരക്ഷിക്കാനും, ഏതാണ്ട് 300 മൈൽ നിരപ്പാക്കാനുമുള്ള

ഒരു പരിപാടി ബോർഡ് ഈയിടെ അംഗീകരിച്ചിട്ടുണ്ട്. ഈ സഭയിലെ ഏതാനും അംഗങ്ങൾക്ക് അതിർത്തിപ്രദേശങ്ങൾ സന്ദർശിച്ച്, ഈ മാസത്തിൽ, അവിടെ നടന്നുവരുന്ന ജോലി നേരിൽ കാണാൻ സാധിച്ചതിൽ എനിക്കു സന്തോഷമുണ്ട്.

ഇപ്പോഴും, മുന്നണിപ്രദേശങ്ങളിലെ നമ്മുടെ സൈനിക ഘടകങ്ങൾ ഏറിയകൂറും, ഭാരതവ്യോമസേന, വിമാനംവഴി ഇട്ടുകൊടുക്കുന്ന സാധനസാമഗ്രികളെ ആശ്രയിച്ചാണ് കഴിയുന്നതു്. ഈ വിമാനങ്ങൾ പ്രവർത്തിക്കുന്ന ചില വിമാനത്താവളങ്ങളും, സാധനസാമഗ്രികൾ ഇട്ടുകൊടുക്കുന്ന സ്ഥാനങ്ങളും ബന്ധപ്പെട്ട അംഗങ്ങളെ കാണിച്ചുതരാൻ എനിക്കാശയുണ്ട്. ഭാരതവ്യോമസേനയിലെ ചെറുപ്പക്കാരായ ഈയാളുകൾ തങ്ങളുടെ കൃത്യനിർവഹണത്തിൽ പ്രദർശിപ്പിക്കുന്ന ഉദ്യമശീലത്തെയും, ധൈര്യത്തെയുംപററി എനിക്കുള്ള മതിപ്പ് അപ്പോഴും നിങ്ങൾക്ക് പങ്കിടാൻ കഴിയും. കാലാവസ്ഥയോ, ദുർഘടംപിടിച്ച പ്രദേശങ്ങളോ, മററു വൈഷമ്യങ്ങളോ അവരെ പിൻതിരിപ്പിച്ചില്ല.

അതിർത്തിപ്രദേശങ്ങളിലെ നമ്മുടെ സൈനികസ്ഥാപനങ്ങളെ സമരതന്ത്രപ്രാധാന്യം കണക്കിലെടുത്തുകൊണ്ട് സംരക്ഷിക്കുന്നതിനായി, അമേരിക്ക, സോവിയററ്യൂണിയൻ, കാനഡ എന്നീ രാജ്യങ്ങളിൽനിന്ന് കൂടുതൽ വിമാനങ്ങൾ നേടി നമ്മുടെ ചരക്കുവിമാനങ്ങളുടെ എണ്ണം കാര്യമായി വർദ്ധിപ്പിക്കാൻ നമുക്കു കഴിഞ്ഞിട്ടുണ്ട്. കഴിഞ്ഞ നവംബറിൽ അമേരിക്ക, ഡി–130 ചരക്കുവിമാനങ്ങളുടെ ഒരു സമൂഹത്തിന്റെ സേവനങ്ങൾതന്നെ ഉദാരമായി നമുക്കു വാഗ്ദത്തം ചെയ്തു. ഈ വിമാനങ്ങളിൽ പോയ ആളുകൾ, ആളുകളെയും, ഉപകരണങ്ങളും സാധനസാമഗ്രികളും കയററിയിറക്കിയതിൽ പ്രകടമാക്കിയ ആത്മാർപ്പണബോധം പ്രത്യേകം പ്രസ്താവ്യമാണ്. സമരതന്ത്രത്തെപ്പററിയുള്ള നമ്മുടെ ബോധവും, നമ്മുടെ വിമാനശേഷിയും മെച്ചപ്പെട്ടതോടെ, ഈ സമൂഹത്തെ പിൻവലിക്കാൻ ഇപ്പോഴും നമുക്കു കഴിയുന്നുണ്ട്.

നമ്മുടെ അതിർത്തികളിലെ ഏതൊരു ആക്രമണഭീഷണിയേയും നേരിടുന്നതിനു് നാം ചെയ്തുവരുന്ന സന്നാഹങ്ങളുടെ ഒരു വിവരണം സഭക്കു നൽകാൻ ഞാൻ ശ്രമിച്ചുകഴിഞ്ഞു. സായുധസേനകളുടേയും അവരുടെ പരിശീലനസൗകര്യങ്ങളുടേയും വികസനവും, ഉപകരണങ്ങളുടെ നവീകരണവും, സമരശേഷി വർദ്ധിപ്പിക്കാൻവേണ്ടി അവ പുതുക്കിത്തീർക്കുന്ന കാര്യവുമായി നാം മുന്നോട്ടു പോവുകയാണു്. വിപുലീകരിക്കപ്പെട്ട സായുധസേനകളെ സഹായിക്കാനായി, രാജ്യരക്ഷാവ്യവസായങ്ങളുടേയും ഒരു നവീകരണ_വികസനപരിപാടി നാം ഏറ്റെടുത്തിട്ടുണ്ടു്. പുതിയ ഒരു ഉല്പാദനശേഷിതന്നെ നാം സൃഷ്ടിച്ചുവരികയാണു്. സുഹൃത്‌രാജ്യങ്ങളുടെ സഹായം ഉണ്ടായിരുന്നിട്ടുപോലും, ഇതു് ഭീമമായ ഒരു ജോലിയാണു്. നമുക്കു് നമ്മുടെ പരിപാടിയുമായി, ഏതെല്ലാം പരിമിതികൾക്കുള്ളിലാണു് മുന്നോട്ടുനീങ്ങേണ്ടതെന്നു് സഭ മനസ്സിലാക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. നമ്മുടെ പ്രതിരോധസേനകളെ ശക്തിപ്പെടുത്താനുള്ള നടപടികൾ മനക്കരുത്തോടെ, നിർബന്ധബുദ്ധിയോടെ പിൻതുടരുന്നതാണെന്നു് സഭക്കു് ഉറപ്പുനൽകാൻ ഞാൻ ആഗ്രഹിക്കുന്നു. ഈ നടപടികൾ വിജയിക്കാനായി ഇന്നാട്ടിലെ ജനങ്ങൾ ചെയ്യുന്ന ത്യാഗങ്ങളെപ്പറ്റി നമുക്കു് പൂർണ്ണബോധ്യമുണ്ടു്.

അവസാനമായി ഒരു കാര്യംകൂടി പറയാൻ ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ രാജ്യരക്ഷാതയ്യാറെടുപ്പുകളുടെ വളരെ പ്രധാനപ്പെട്ട ഒരു വശമാണു് മനോവീര്യം നിലനിർത്തൽ എന്നതു്. കഴിഞ്ഞ ഏതാനും മാസങ്ങളിൽ ഞാൻ നമ്മുടെ പട്ടാളക്കാരെ—കരസേനയിലും വ്യോമസേനയിലുംപെട്ടവരെ—മുന്നണിപ്രദേശങ്ങളിലെ വിവിധ മേഖലകളിൽ ചെന്നു് സന്ദർശിക്കുകയുണ്ടായിട്ടുണ്ടു്. നമ്മുടെ ജവാന്മാർ ഏറ്റവും ദുർഘടംപിടിച്ച പ്രദേശങ്ങളിലാണു് നിലയുറപ്പിച്ചിട്ടുള്ളതു്. ഏറ്റവും നിഷ്ഠുരമായ കാലാവസ്ഥയുമായിട്ടാണു് അവർക്കു് മല്ലിടേണ്ടിവരുന്നതു്. നമ്മുടെ വൈമാനികർ അപകടകരമായ ജോലികളിലാണു്

ഏർപ്പെട്ടിരിക്കുന്നതു്. ഞാൻ പോയപ്പോഴെല്ലാം, അവർ ഉത്സാഹവാന്മാരായി, സ്വന്തം കഴിവുകളിൽ ഉത്തമവിശ്വാസമുള്ളവരായി, അചഞ്ചലമായ നിശ്ചയദാർഢ്യത്തോടെ പ്രവൃത്തികളിൽ മുഴുകിയിരിക്കുന്നതു കണ്ടു് ഞാൻ അഭിമാനംപൂണ്ടു. മഞ്ഞുമൂടിയ അതിർത്തികളിൽ, ഏകാന്തശീകരതകളിൽ, ഉറക്കമൊഴിഞ്ഞു് ജാഗ്രതപാലിച്ചുനിൽക്കുന്ന ദൃഢവ്രതരായ ജവാന്മാരുടെ കൈകരുത്തു് ശക്തികൂട്ടുവാൻവേണ്ടിയാണു് നാം ഇവിടെ ചെയ്യുന്നതെല്ലാം. ശത്രുക്രമണമുണ്ടായാൽ അതിന്റെ കൊടും പ്രഹരമേൽക്കേണ്ടിവരുന്നതു് അവർക്കാണു്. അവരുടെ കൈകരുത്തും, സമരസന്നദ്ധതയും ശക്തികൂട്ടാൻ കഴിവുള്ള എല്ലാം അവരുടെ നാട്ടുകാർ ചെയ്യുന്നു എന്നറിയുന്നതു് അവർക്കു് എന്തൊരു പ്രോത്സാഹനമായിരിക്കും! ആ ബോധം അവർക്കു് എത്രമാത്രം ശക്തിയരുളും!"



അനുബന്ധം—മൂന്ന്

## ചൈനീസ് ആക്രമണം— പ്രധാനപ്പെട്ട തീയതികൾ

### 1954

ഏപ്രിൽ 19: ഇന്ത്യയും ചൈനയും തമ്മിൽ തിബത്തിനെ സംബന്ധിച്ചുള്ള വ്യാപാരക്കരാർ ഒപ്പുവച്ചു. ആ കരാറിൽ ഇരുരാജ്യങ്ങളും പഞ്ചശീലത്തിലുള്ള വിശ്വാസം ഉറപ്പിക്കുകയുണ്ടായി.

ജൂൺ 25–27: ചൗ–എൻ–ലായിയുടെ ഇന്ത്യാസന്ദർശനം.

ജൂൺ 28: ഇന്ത്യാ–ചൈനാ പ്രധാനമന്ത്രിമാർ പുറപ്പെടുവിച്ച സംയുക്തപ്രഖ്യാപനത്തിൽ പഞ്ചശീലത്തിലുള്ള വിശ്വാസം പുനരാവർത്തിച്ചു.

ജൂലായി 17: ഉത്തരപ്രദേശത്തിലുള്ള ബാരഹോട്ടിയിൽ താവളമടിച്ചിട്ടുള്ള ഇന്ത്യൻ സൈന്യത്തിനെതിരായി "പ്രതിഷേധം" രേഖപ്പെടുത്തിക്കൊണ്ട് ആദ്യമായി ഇന്ത്യൻ പ്രദേശങ്ങൾക്കുവേണ്ടി ചൈന അവകാശവാദം പുറപ്പെടുവിച്ചു.

ആഗസ്റ്റ് 27: ബാരഹോട്ടിയിലേയ്ക്ക് ചൈനീസ് ഉദ്യോഗസ്ഥന്മാർ അതിക്രമിച്ചുകടക്കാൻ ശ്രമിച്ചു.

ഒക്ടോബർ 18–28: നെഹ്റുവിന്റെ ചൈനാ സന്ദർശനം. (ഈയവസരത്തിൽ ചൈനീസ് ഭൂപടത്തിൽ ഇന്ത്യാ അതിർത്തിയെക്കുറിച്ചുള്ള തെററുകൾ നെഹ്റു ചൂണ്ടിക്കാണിച്ചപ്പോൾ അതു കുമിന്താങ്ങ് മേപ്പുകളാണെന്നും ജനകീയ ചൈനക്ക് അതു തിരുത്തിയെഴുതുവാൻ സമയം കിട്ടിയില്ല എന്നുമായിരുന്നു ചൌ–എൻ–ലായിക്ക് പറയുവാനുണ്ടായിരുന്ന മറുപടി.)

## 1955

ഏപ്രിൽ 18: ബാന്ദുങ് സമ്മേളനത്തിൽ മററു രാജ്യങ്ങളോടൊപ്പം ചൈനയും പ്രഖ്യാപനത്തിൽ ഒപ്പുവെച്ചു.

ജൂൺ 28: ബാരഹോട്ടിയിൽ ചൈനക്കാർ അനധികൃതമായി ക്യാമ്പുചെയ്യുന്നതിൽ ഇന്ത്യ പ്രതിഷേധം രേഖപ്പെടുത്തി.

സെപ്തംബർ 15: ഉത്തരപ്രദേശത്തിലെ ഡംസാൻ എന്ന പ്രദേശത്ത് ഇന്ത്യൻ അതിർത്തിയിലേക്ക് പത്തു നാഴികയോളം ചൈനീസ് ഭടന്മാർ നുഴഞ്ഞുകയറി.

## 1956

ഏപ്രിൽ 28: സായുധ ചൈനീസ് സംഘം ഉത്തരപ്രദേശിലെ നിലാങ്ങ് എന്ന സ്ഥലത്ത് അതിക്രമിച്ചുകടന്നു.

ജൂലായി 26: ബാരഹോട്ടി ചൈനീസ് പ്രദേശമാണെന്നു ചൈന അവകാശപ്പെട്ടു. ഷിംജൻ ലാ പാസ്സ് അതിർത്തി പാസ്സ് അല്ലെന്നും പ്രഖ്യാപിച്ചു.

സെപ്റ്റംബർ 1: ശിപ്കി പാസ്സ് കടന്ന് ഒരു ചൈനീസ് സംഘം ഇന്ത്യൻ അതിർത്തി ലംഘിച്ചു.

സെപ്റ്റംബർ 10: വീണ്ടും ശിപ്കിപാസ്സ് ലംഘിച്ച് ഇന്ത്യൻ അതിർത്തിയിൽ കടന്നു.

സെപ്റ്റംബർ 20: ശിപ്കി പാസ്സിൽകൂടി കടന്നുവന്ന് അക്രമഭീഷണി നടത്തി.

സെപ്റ്റംബർ 28: ചൌ-എൻ-ലായിയുടെ ഇന്ത്യാ സന്ദർശനം. (അതിർത്തിപ്രശ്നം ഒന്നും ഇല്ലെന്നും ചില 'ചില്ലറ തർക്കങ്ങൾ' മാത്രമെയുള്ളുവെന്നും അത് സ്വീകാര്യമായവിധം തീർക്കാമെന്നും ചൌ ഈ സന്ദർശനവേളയിൽ സമ്മതിച്ചു. മക്മോഹൻ രേഖ അതിർത്തിയായി സ്വീകരിക്കാം എന്നുവരെ ചൌ പറയുകയുണ്ടായി.)

## 1957

ജൂൺ 5: യാട്ടങ്ങ് പ്രദേശത്ത് ചൈനീസ് അധീനതയിലുള്ള പ്രദേശങ്ങൾ ചൈനക്ക് ഇന്ത്യാ ഗവണ്മെന്റ് മടക്കിക്കൊടുത്തു.

ഒക്ടോബർ 3: നേഫയിൽ വാലോങ്ങിൽ ചൈനീസ് സംഘം അതിക്രമിച്ചുകടന്നു.

## 1958

ഏപ്രിൽ – മെയ് ഇന്ത്യാ ഗവണ്മെന്റിന്റെ ആവശ്യപ്രകാരം ബാരഹോട്ടിയെക്കുറിച്ച് ഇരുഗവണ്മെന്റുകളും തമ്മിൽ ചർച്ചനടത്തി. (ചർച്ചാവേളയിൽ പ്രകടമായത് ചൈനക്ക് ഈ പ്രദേശം എവിടെയാണ് എന്ന രൂപമില്ലായിരുന്നു എന്നതാണ്.)

ജൂലായി 2: ലഡാക്കിൽ കർണാക്ക് കോട്ടക്ക് സമീപം ചൈനീസ് ഭടന്മാർ താവളമുറപ്പിച്ചതിൽ ഇന്ത്യ പ്രതിഷേധം രേഖപ്പെടുത്തി.

സെപ്തംബർ ഒരു ഇന്ത്യൻ റോന്തുസംഘത്തെ അക്സായ് ചിൻ പ്രദേശത്തുവെച്ച് ചൈനീസ് ഭടന്മാർ അറസ്റ്റ് ചെയ്യുകയും ഏകദേശം അഞ്ചാഴ്ചക്കാലത്തോളം അവരോട് നിർദ്ദയമായി പെരുമാറുകയും ചെയ്തു. ബാരഹോട്ടിയിൽ ഒരു വലിയ ചൈനീസ് സംഘം അതിക്രമിച്ചുകടന്നു.

ഒക്ടോബർ 18: ലഡാക്കിലെ അക്സായ് ചിൻ വിഭാഗത്തിൽ ചൈന റോഡു പണിതതിൽ ഇന്ത്യ പ്രതിഷേധം രേഖപ്പെടുത്തി.

ഒക്ടോബർ ഉത്തരപ്രദേശത്തിൽ ലപ്താൻ, സാങ്ചമല്ല എന്നിവിടങ്ങളിൽ ചൈന ഔട്ട്പോസ്റ്റുകൾ ഉണ്ടാക്കി.

നവമ്പർ 8: അക്സായ് ചിൻ പ്രദേശത്ത് ചൈന പുറപ്പെടുവിച്ച അവകാശവാദത്തിൽ ഇന്ത്യ പ്രതിഷേധിച്ചു.

ഡിസമ്പർ 10: ബാരഹോട്ടി, ലാപ്താൽ, സാങ്ചമല്ല എന്നിവിടങ്ങളിൽനിന്ന് തങ്ങളുടെ ആൾക്കാരെ പിൻവലിക്കാൻ ചൈനയോട് ഇന്ത്യ ആവശ്യപ്പെട്ടു.

ഡിസമ്പർ 14: ചൈനയുടെ ഔദ്യോഗികരേഖകളിൽ അതിർത്തി തെറ്റായി കാണിച്ചിട്ടുള്ളതിനെക്കുറിച്ച് നെഹ്റു ചൗ-എൻ-ലായിക്ക് എഴുതി.

## 1959

ജനുവരി 17: 1957ലും '58ലും അതിർത്തിയിലെ ലോഹിത് വിഭാഗത്തിൽ ചൈന അതിക്രമിച്ചു കടന്നതിൽ ഇന്ത്യ പ്രതിഷേധം രേഖപ്പെടുത്തി.

ജനുവരി 23: നെഹ്‌റുവിനുള്ള ഒരു കത്തിൽ ചൈനീസ് പ്രധാനമന്ത്രി ചരിത്രപരമായുള്ള അതിർത്തിയെക്കുറിച്ച് ചോദ്യംചെയ്തു. ആദ്യമായി 60,000 ചതുരശ്ര നാഴികയോളം വരുന്ന ഇന്ത്യൻ പ്രദേശം അവർ അവകാശപ്പെട്ടു.

മാർച്ച് 31: ദലായ്‌ലാമ ഇന്ത്യൻ അതിർത്തി കടന്നു.

ജൂലായി 28: ഒരു ചൈനീസ് സംഘം ലഡാക്കിലെ പാങ്ഗോങ്ങ് തടാകത്തിന്റെ സമീപമുള്ള നുഴഞ്ഞുകയറി ആറ് ഇന്ത്യൻ പോലീസുകാരെ അറസ്റ്റ്ചെയ്തു. സ്പാങ്ഗൂർ എന്ന സ്ഥലത്ത് താവളമടിക്കുകയും ചെയ്തു.

ആഗസ്റ്റ് 7: നേഫയിൽ കിൻസിമാനെ എന്ന സ്ഥലത്ത് ആയുധധാരികളായ ചൈനീസ് ഭടന്മാർ അതിർത്തി മുറിച്ചുകടന്നു.

ആഗസ്റ്റ് 25_28: ലോങ്ജുവിൽ ചൈന അതിർത്തി ലംഘിച്ചു. ഇന്ത്യ പ്രതിഷേധം രേഖപ്പെടുത്തി.

ഒക്ടോബർ 20: ചാങ്ചെൻമോ താഴ്‌വരയിൽ ചൈനക്കാർ ഇന്ത്യൻ അതിർത്തി ലംഘിച്ചു നാല്പതു മൈൽ ഉള്ളിലേയ്ക്കു കടന്നു. ഇന്ത്യൻ റോന്തു സംഘത്തിൽ ഒമ്പതുപേരെ കൊന്നു; പത്തു പേരെ പിടിച്ചുകൊണ്ടുപോയി, നിർദ്ദയമായി പെരുമാറി. പിന്നീട് അവരെ വിടുകയുണ്ടായി.

നവമ്പർ 16: തല്ക്കാലത്തെ അതിർത്തിസംഘട്ടനങ്ങൾ പരിഹരിക്കാനായി ഇന്ത്യാ ഗവണ്മെൻറ്, ചൈനക്കാർ ചരിത്രപരമായ അതിർത്തിക്കപ്പുറത്തേയ്ക്കും ഇന്ത്യൻ ഭടന്മാർ ചൈന അവകാശപ്പെടുന്ന ഇന്ത്യൻ പ്രദേശത്തിൻെറ ഇപ്പുറത്തേയ്ക്കും മാറണമെന്ന് നിർദ്ദേശിച്ചു.

നവമ്പർ 17: അക്സായ് ചിൻ ഭാഗത്ത് ചൈനക്കാർ മുന്നേറുകയും റോഡുകൾ നിർമ്മിക്കുകയും ചെയ്തു.

ഡിസമ്പർ 17: നവമ്പർ 16-ാംനു-ത്തെ നിർദ്ദേശം ചൈന നിരസിച്ചു.

## 1960

ഏപ്രിൽ 19–25: ചൌ–എൻ–ലായിയുടെ ദൽഹി സന്ദർശനം. ഇതിൻെറ ഫലമായി ഉദ്യോഗസ്ഥന്മാർ തമ്മിൽ സംഭാഷണം നടത്താൻ തീരുമാനിച്ചു. അതിർത്തിയിൽ സംഘട്ടനം ഒഴിവാക്കണമെന്ന് ഇന്ത്യാ–ചൈനാ പ്രധാനമന്ത്രിമാർ സമ്മതിച്ചു.

ഏപ്രിൽ 25: 'ചൈന മക്മോഹൻ രേഖ' ലംഘിച്ചു കടക്കുകയില്ല എന്ന് ചൌ–എൻ–ലായി ഒരു പത്രസമ്മേളനത്തിൽ പ്രഖ്യാപിച്ചു.

ജൂൺ 9: നേഫയിൽ ഒരു വലിയ ചൈനീസ് സംഘം അതിക്രമിച്ചുകടന്നു.

ആഗസ്റ്റ് 22: 1960 മാർച്ച് മാസത്തിനുശേഷം ഉണ്ടായിട്ടുള്ള അമ്പതോളം വ്യോമാതിർത്തിലംഘനം ഇന്ത്യ ചൈനക്ക് ചൂണ്ടിക്കാണിച്ചു.

സെപ്റ്റംബർ 22: ചൈന സിക്കിമിലേക്കു് അതിക്രമിച്ചു കടന്നു.

ഒക്ടോബർ 13: പടിഞ്ഞാറേ ഭാഗത്തു്, ലഡാക്കിൽ, ചൈന വീണ്ടും അതിക്രമിച്ചുകടന്നു.

## 1961

ഫെബ്രുവരി 14: ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ട് പ്രസിദ്ധീകരിച്ചു.

ഏപ്രിൽ 20: സിക്കിമിലേക്കു് വീണ്ടും നുഴഞ്ഞുകയറ്റം.

മെയ് ലഡാക്കിൽ ചുഷൂലിൽ ചൈന അതിക്രമിച്ചു കയറി.

ജൂലായ് നേഫയിൽ കാമെങ്ങ് ഡിവിഷനിൽ അതിക്രമിച്ചുകയറി.

ആഗസ്റ്റ് ലഡാക്കിൽ ചൈന 3 ചെക്ക്പോസ്റ്റുകൾ സ്ഥാപിച്ചു.

സെപ്റ്റംബർ 12: സിക്കിമിലേക്കു് ചൈനീസ് സായുധസേന ജലേപ് പാസ്സിൽക്കൂടി പ്രവേശിച്ചു.

## 1962

ജനുവരി ലോങ്ജുവിൽ ചൈനീസ് പട്ടാള—സിവിൽ ഉദ്യോഗസ്ഥന്മാർ അതിർത്തി ലംഘിച്ചു.

ഏപ്രിൽ കാരക്കോറം പാസ്സ് മുതൽ കോംഗ പാസ്സ് വരെ റോന്തുസംഘത്തെ അയക്കുന്നതിനു് ഏർപ്പാടു ചെയ്തതായി ചൈന വെളിപ്പെടുത്തി.

മെയ് പുതിയ ഒരു ചൈനീസ് പോസ്റ്റ് സ്പാങ്ങ്ഗൂർ പ്രദേശത്തു് ചൈന സ്ഥാപിച്ചു.

മെയ് 10: ചൈനയും പാക്കിസ്ഥാനും തമ്മിൽ കാശ്മീരിന്റെ ഏതു ഭാഗത്തെ ബാധിക്കുന്ന ഏതു അതിർത്തിക്കരാർ ഒപ്പുവെച്ചാലും അതിനു് നിയമസാധുതയുണ്ടാവില്ല എന്നു് ഇന്ത്യ ചൂണ്ടിക്കാട്ടി.

മെയ് 14: 1959 നവമ്പർ 16-ാംനു കൊണ്ടുവന്ന നിർദ്ദേശം ഇന്ത്യ വീണ്ടും ഉന്നയിച്ചു.

ജൂലായ് 10: ഗാൽവൻ നദീതീരത്തു ചൈനക്കാർ ഇന്ത്യൻ പോസ്റ്റിനെ വളഞ്ഞു.

ആഗസ്റ്റ് 14: പാങ്ങ്ഗോങ്ങ് തടാകതീരത്തു ചൈനക്കാർ ഇന്ത്യക്കാരെ വെടിവെച്ചു.

ആഗസ്റ്റ് 28: ദൗലത്ത് ബെഗ് ഓൾഡിയിൽവെച്ച് ഒരു ഇന്ത്യൻ റോന്തുസംഘത്തെ വളയാൻ ചൈനക്കാർ ശ്രമിച്ചു.

സെപ്തംബർ 8: നേഫയിൽ ചൈനക്കാർ മക്മോഹൻ രേഖ ലംഘിച്ചുകടന്നു.

സെപ്തംബർ 21: ധോലക്കടുത്തുള്ള ഇന്ത്യൻ പോസ്റ്റ് ചൈന ആക്രമിച്ചു.

സെപ്തംബർ 28: ധോലപോസ്റ്റ് ആക്രമണം. ആക്രമണം ചെറുത്തുനിന്നു.

ഒക്ടോബർ 5: ഈസ്റ്റേൺ കമാണ്ടിന്റെ കീഴിൽ പുതിയ ഒരു പട്ടാള 'കോർ' ഉണ്ടാക്കി.

ഒക്ടോബർ 8: നേഫയിൽനിന്നു് ചൈനയോട് പിൻവാങ്ങാൻ ഇന്ത്യ ആവശ്യപ്പെട്ടു. യാതൊരു കൂടിയാലോചനകളും, ഭീഷണിക്കു് വഴങ്ങിക്കൊണ്ടു്, തയ്യാറാവില്ല എന്നറിയിക്കുകയും ചെയ്തു.

ഒക്ടോബർ 20: നേഫയിലും ലഡാക്കിലും വൻതോതിൽ ചൈനീസ് ആക്രമണം. ധോല, സാങ്ധർ, കിൻസിമാനെ പോസ്റ്റുകൾ ശത്രുവിന്നിരയായി.

ഒക്ടോബർ 22: നെഹ്റുവിന്റെ പ്രക്ഷേപണം. ഐക്യത്തിനും ഭദ്രതക്കുംവേണ്ടി ആഹ്വാനം.

ഒക്ടോബർ 23: തവാങ്ങിലെ ബുംലയും ശത്രു കീഴടക്കി. ബുംലയിലുള്ള ഇന്ത്യൻ പോസ്റ്റ് ചൈനാ കയ്യടക്കി.

ഒക്ടോബർ 24: "ഇപ്പോഴത്തെ" നിയന്ത്രണരേഖയിൽനിന്നു് ഇരുകൂട്ടരും ഇരുപതു് കിലോമീറ്റർ പിൻവാങ്ങണമെന്നു് ചൈന നിർദ്ദേശിച്ചു.

ഒക്ടോബർ 26: ഇന്ത്യൻ പ്രസിഡന്റ് അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചു.

ഒക്ടോബർ 27: ഡംചോക്ക് പ്രദേശത്തു ലഡാക്കിൽ ചൈനാ ആക്രമണം നടത്തി. ചാങ്ങ്ല, ജാരല പോസ്റ്റുകൾ നഷ്ടപ്പെട്ടു. ഒക്ടോബർ 24-ാംനു- ചൈന കൊണ്ടുവന്ന നിർദ്ദേശം പ്രധാനമന്ത്രി നെഹ്റു തള്ളിക്കളഞ്ഞു. 1962 സെപ്റ്റംബർ 8-ാംനു-ക്കു മുമ്പ് ഉണ്ടായിരുന്ന സ്ഥാനത്തേക്ക് ചൈന പിൻവലിച്ചാൽ കൂടിയാലോചനക്ക് തയ്യാറാണ് എന്നു് അറിയിച്ചു.

നവംബർ 1: നെഹ്റു രാജ്യരക്ഷാവകുപ്പ് ഏറ്റെടുത്തു. വി. കെ. കൃഷ്ണമേനോൻ രാജ്യരക്ഷാ-ഉല്പാദന മന്ത്രിയായി നിയമിക്കപ്പെട്ടു.

നവമ്പർ 4: നെഹ്റു ഒക്ടോബർ 27-ാംനു- കൊണ്ടുവന്ന നിർദ്ദേശം ചൈന തള്ളിക്കളഞ്ഞു. തന്റെ പഴയ നിർദ്ദേശം ചൌ-എൻ-ലായി ആവർത്തിച്ചു.

നവമ്പർ 5: ദൌലത്ത് ബെഗ് ഓൾഡിയിൽനിന്ന് ഇന്ത്യൻ സേന പിൻവാങ്ങി.

നവമ്പർ 7: വി. കെ. കൃഷ്ണമേനോൻ രാജിവെച്ചു.

നവമ്പർ 12: വിമാനങ്ങൾക്കും, ആയുധങ്ങൾക്കുംവേണ്ടി അമേരിക്കയെ സമീപിച്ചു.

നവമ്പർ 14: ചവ്വാൻ രാജ്യരക്ഷാമന്ത്രിയായി നിയമിക്കപ്പെട്ടു.

നവമ്പർ 16: ചൈന വലോങ്ങ് കീഴടക്കി.

നവമ്പർ 17: ചുഷൂലിൽ ചൈനീസ് ആക്രമണം. ജാങ്ങ് പ്രദേശത്തു് ഇന്ത്യൻ സേന പിൻവാങ്ങി.

നവമ്പർ 18: ചുഷൂലിൽ ഒരു പോസ്റ്റ് നഷ്ടപ്പെട്ടു. നേഫയിൽ സേല നഷ്ടപ്പെട്ടു; ബോംഡിലയിൽ ചൈനക്കാർ എത്തി.

നവമ്പർ 19: ബോംഡില ചൈനക്കാർ കീഴടക്കി. വിജയം കൈവരിക്കുന്നവരേയ്ക്കും പൊരുതുവാൻ പ്രധാനമന്ത്രി നെഹ്റുവിന്റെ ആഹ്വാനം.

നവമ്പർ 20: നവമ്പർ 21-ാംനു- അർദ്ധരാത്രിമുതൽ വെടിനിർത്തലിന് ചൈനയുടെ ഏകപക്ഷീയമായ തീരുമാനം. ജനറൽ ചൌധരി പട്ടാള തലവന്റെ സ്ഥാനം ഏറ്റെടുത്തു.

നവമ്പർ 27: ആയുധങ്ങളും സാമഗ്രികളും നല്കുവാൻവേണ്ടി ബ്രിട്ടനും ഇന്ത്യയും തമ്മിൽ കരാറുകൾ കൈമാറി.

| | | |
|---|---|---|
| ഡിസംബർ | 6: | നെഹ്റു നേഫാ അതിർത്തി സന്ദർശിച്ചു. |
| ഡിസംബർ | 10: | ആറു രാജ്യങ്ങൾ സംബന്ധിച്ച കൊളംബോ സമ്മേളനം. |
| ഡിസംബർ | 17: | ബോംഡില, കാമെങ്ങ് പ്രദേശങ്ങളിൽ സിവിൽ ഭരണം വീണ്ടും തുടങ്ങി. |
| ഡിസംബർ | 22: | ദിരാങ്ങ്സോങ്ങ് (നേഫ) പ്രദേശത്തു് സിവിൽ ഭരണം വീണ്ടും തുടങ്ങി. |
| ഡിസംബർ | 25: | വലോങ്ങിൽ സിവിൽ ഭരണം വീണ്ടും തുടങ്ങി. |
| ഡിസംബർ | 30: | 1962 സെപ്തംബർ 8-ാം തീയതിക്കു മുമ്പുള്ള സ്ഥാനത്തേയ്ക്കു് നീങ്ങുവാനുള്ള ഇന്ത്യൻ നിർദ്ദേശത്തെ ചൈന ഔപചാരികമായി തള്ളിക്കളഞ്ഞു. യുദ്ധവിരാമരേഖ "സ്ഥിരമായ ഒന്നല്ല" എന്നു് അഭിപ്രായപ്പെടുകയും ചെയ്തു. |
| ഡിസംബർ | 30: | സിലോൺ പ്രധാനമന്ത്രിയുടെ ചീനാ സന്ദർശനം. |

## 1963

| | | |
|---|---|---|
| ജനുവരി | 7: | കൊളംബോനിർദ്ദേശങ്ങൾക്കു് "നിർമ്മാണാത്മകമായ" പ്രതികരണം നല്കി എന്നു് ചൈന അവകാശപ്പെട്ടു. |
| ജനുവരി | 10: | സിലോൺ പ്രധാനമന്ത്രിയുടെ ദൽഹി സന്ദർശനം. |

ജനുവരി 11–13: കൊളമ്പുനിർദ്ദേശങ്ങൾ, നെഹ്റുവും മിസ്സിസ് സിരിമാവോ ബണ്ഡാരനായകയും ഐക്യഅറബി റിപ്പബ്ലിക്കിലെ ആലിസാബ്രിയും ഘാനയിലെ ഓഫറി ആട്ടയും തമ്മിൽ ചർച്ച ചെയ്തു. സംയുക്തപ്രഖ്യാപനങ്ങൾ പുറപ്പെടുവിച്ചു. പാർലിമെന്റ് സമ്മേളിക്കുന്നതു വരെ ഇന്ത്യൻ തീരുമാനം നിർത്തിവെക്കാൻ നിശ്ചയിച്ചു.

[ഇന്ത്യ കൊളമ്പുനിർദ്ദേശങ്ങൾ അതേപടി സ്വീകരിക്കാൻ തയ്യാറാണെന്നും ചൈനയും അതേ നിലപാട് എടുത്താൽ മാത്രമേ കൂടിയാലോചനയ്ക്ക് ഇന്ത്യ തയ്യാറുള്ളൂ എന്നുമാണ് ഇപ്പോഴത്തെ ഇന്ത്യയുടെ നിലപാട്.]

